# CHITRA DARSANAM.



By

**Kannampuzha Krishna Warrior,**

**Sanskrit Viduvan.**

*(Author of Kanjana Soudham, Mudhra Rakshasai*
*Pushpamalai, Mandhathavu, Sulochana,*
*Kochu Rani, etc. etc.)*



EDITED BY

V. GOVINDAN POTTY B. A. L.

PUBLISHED BY

T. THENNATTU REDDIAR,

S. P. PRESS, QUILON.



Price Re 1-4-0.

# ചിത്രദൎശനം.

## I

## ഒന്നാം അദ്ധ്യായം.

### രാജ്യഭരണം.

ശ്രീരാമചന്ദ്രൻ തമോഗുണപ്രധാനന്മാരായ രാക്ഷസന്മാരെയെല്ലാം നിഗ്രഹിച്ചു് സീതയോടുകൂടി സപരിവാരനായി അയോദ്ധ്യാപുരിയിൽ വന്നുചേൎന്നു; അനന്തരം, അതുവരെ കേവലം ഒരു ന്യാസത്തെപ്പോലെ ഭരതനാൽ സുരക്ഷിതമായിരുന്ന സാമ്രാജ്യത്തെ സ്വീകരിച്ചു് അദ്ദേഹം രാജ്യാഭിഷിക്തനായി. ഒരു പുരുഷനു വേണ്ടുന്നതും, അതിൽകവിഞ്ഞതും, അസാമാന്യവുമായ അനവധി ഗുണങ്ങൾ രാമചന്ദ്രനിൽ സഹജങ്ങളായുണ്ടെന്നു് ലോകമൊക്കെ മനസ്സിലാക്കിക്കഴിഞ്ഞിട്ടുണ്ടു്. എങ്കിലും ഇതുവരെ അദ്ദേഹം പരജനദൃഷ്ടിയിൽ താപസനും, ഒരു രാജ്യഭ്രഷ്ടൻകൂടിയും ആയിരുന്നു. ശ്രീരാഘവൻ 'സകലമാനവന്മാരുടെയും' കണ്ണിലുണ്ണിയും, സ്നേഹബഹുമാനപാത്രവുമാണെന്നതു് നിസ്സംശയമാണു്; അദ്ദേഹത്തിന്റെ ഭരണരീതി വിശിഷ്ടവും സുഖപ്രദവുമായിരിക്കുമെന്നു് എല്ലാവൎക്കുമറിയാം. എന്നാൽ, പട്ടാഭിഷേകം കഴിയുംവരെ അതാൎക്കും അനുഭവപ്പെട്ടിട്ടില്ല. രാമാഭിഷേകം കഴിഞ്ഞ

നാടൊട്ടുമന്നോ എല്ലാവരും 'മനംപോലെ മംഗല്യം' നേടി സംതൃപ്തരാവുകയും ചെയ്തു.

രാമരാജാവിന്റെ ഭരണചരിത്രം കവികുലപതികളാൽ ചിത്രീകരിക്കപ്പെട്ടതെങ്ങനെയായിരുന്നു.

"വിശ്വംഭരാപരിപാലനവും ചെയ്തു
വിശ്വനായകൻ വസിച്ചീടും ദശാന്തരേ
സസ്യസമ്പൂർണ്ണയായ് വന്നിതവനിയും
ഉത്സവയുക്തങ്ങളായി ഗ്രാമങ്ങളും
വൃക്ഷങ്ങളെല്ലാമതിസ്വാദുസംയുത-
ഫലങ്ങളോടു കലർന്നിരുന്നിതു."

(ഉത്തരരാമചരിതം ഭാഷാഗീതം.)

നാട്ടുകാരൊക്കെ തങ്ങളുടെ പൊന്നുതിരുമേനിയെ പ്രശംസിച്ചു. അദ്ദേഹത്തിന്റെ ചെങ്കോൽത്തണലിൽ ഏവരും സന്താപം എല്ലാതെ സുഖിച്ചുവാണു. വിളവു കാലത്ത് 'ഇക്ഷുച്ഛായാനിഷാദിനികളായ' ഗ്രാമതരുണികളും, ഞാറുനടുന്ന മങ്കക്കൊടികളും, വള്ളമൂന്നിക്കൊണ്ടു പോകുന്ന പുരുഷന്മാരും രാമചരിതംതന്നെ ഗാനംചെയ്തു. അന്തിവിളക്കിന് വട്ടമിട്ടിരുന്ന് ബാലകർ ചൊല്ലിയ നാമസങ്കീർത്തനങ്ങൾ രഘുപതിയുടെ വിചിത്രചരിത്രങ്ങൾ തന്നെയായിരുന്നു.

"ഭൂമിയും ജാമാതാവിൽ പ്രീതികൊണ്ടെന്നപോലെ
സീമയില്ലാതെ വർദ്ധിപ്പിച്ചിതു ഫലോദയം,
മാരുതിസേവ്യനെന്നു ചിന്തിച്ചിട്ടെന്നപോലെ
മാതരിശ്വാനും സദാ സുഖമായ് വീശീടിനാൻ,

കാലേ വരിഷിക്കുമെല്ലാ ഘനങ്ങളും
രാമപൂജാപരന്മാർ നരന്മാർ ഭുവി
രാമനെ ധ്യാനിക്കുമേവരും സന്തതം
എല്ലാവരുമുണ്ടനുകമ്പ മാനസേ
നല്ലതൊഴിഞ്ഞൊരു ചിന്തയില്ലാർക്കുമേ
ദോഷമാറില്ലാരുമേ പരദാരങ്ങ-
ളാകാംക്ഷയുമില്ല പരദ്രവ്യമാരുമേ
ഇന്ദ്രിയനിഗ്രഹമെല്ലാവരുമുണ്ടു
നിന്ദയുമില്ല പരസ്പരമാർക്കുമേ
നന്ദനന്മാരെ പിതാവു രക്ഷിക്കുന്ന-
വണ്ണം പ്രജകളെ പാലിച്ചു രാഘവൻ.''

(അദ്ധ്യാത്മരാമായണം.)

ഉദാരത, സജ്ജനപൂജ, ധർമ്മതൽപ്പരത, കാരുണ്യം ഇടങ്ങിയ സകല ഗുണങ്ങളിലും ഏവർക്കും ആദർശഭൂതനായിരുന്നു ശ്രീരാമദേവൻ. അതുകൊണ്ടു്, "യഥാരാജാ തഥാ പ്രജാഃ" എന്ന മട്ടിൽ അദ്ദേഹം ജനങ്ങൾക്കു ഗുണാഭ്യസനത്തിനുള്ള ഒരു രംഗമായി പ്രശോഭിച്ചു. അധീതി, ബോധം, ആചരണം, പ്രചരണം മുതലായ നീതിപരിപാടികൊണ്ടു രാമദേവൻ ഏവരെയും പ്രീണിപ്പിച്ചു. തന്മൂലം

"ഇഷ്ടനായതു ഞാൻതാൻ ഭൂപതിക്കെന്നോറവും
ഹൃഷ്ടരായ് പ്രജകളിലേവരുമോർത്തീടിനാർ."

(ഉ-രാ-ഭാ-ഗാ)

എന്നാലും,

"പുഷ്ടനാം ചന്ദ്രനാമ്പൽവർഗ്ഗത്തിലെന്നപോലേ
ശിഷ്ടനാം നൃപേന്ദ്രനു ഭേദമില്ലൊരാളിലും."

(ഉ-രാ-ഭാ-ഗാ)

യോഗ്യന്മാരും നിശിതമതികളും ആയ മന്ത്രിമാരോടുകൂടി വേണ്ടവിധം ആലോചിച്ചു മാത്രമേ അദ്ദേഹം രാജ്യഭരണം നടത്തിയിരുന്നുള്ളു. അതുകൊണ്ടു് ആ വീരപുരുഷന്നു്, "രാജ്യം സ്വഹസ്തധൃതദണ്ഡമിവാതപത്രം" എന്നു് സന്തപിക്കേണ്ടതായ ഒരു സന്ദർഭം നേരിട്ടില്ല. ആശ്രിതന്മാരെ മിത്രങ്ങളെപ്പോലെയും, മിത്രങ്ങളെ രക്തബന്ധമുള്ളവരെപ്പോലെയും, സ്വവംശ്യരെ തന്നെപ്പോലെയുമാണു് അദ്ദേഹം കരുതിപ്പോന്നതു്.

"ജനമോദത്തിനുവേണ്ടി-
ക്കനിവു, സുഖം, സ്നേഹമാക്കിലിതുമല്ല
ജനകാത്മജയെപ്പോലും
മനമതിലഴലില്ലുപേക്ഷിക്കാൻ."

(ഉ-രാ-ച-നാടകം.)

എന്നായിരുന്നു പ്രജാവത്സലനായ അദ്ദേഹത്തിന്റെ ദൃഢപ്രതിജ്ഞ. ലുബ്ധനെ പണംകൊണ്ടും, സജ്ജനങ്ങളെ കൈകൂപ്പിയും അദ്ദേഹം സുപ്രീതരാക്കി. ഭണ്ഡാരം നിറക്കുവാനല്ലായിരുന്നു അദ്ദേഹം കരംപിരിവു നടത്തിയിരുന്നതു്. പകരംപോക്കാൻ വേണ്ടിയുള്ള ശിക്ഷാനിയമവും ആ മഹാനുഭാവൻ ഏർപ്പെടുത്തിയില്ല.

"വസൂനി വാഞ്ഛൻ ന വശീ ന മന്യുനാ
സ്വധർമ്മ ഇത്യേവ നിവൃത്തകാരണഃ
ഗുരൂപദിഷ്ടേന രിപൗ സുതേപി വാ
നിഹന്തി ദണ്ഡേന സ ധർമ്മവിപ്ലവം."

(കിരാതാർജ്ജുനീയം.)

ശ്രീരാഘവന്റെ ചതുരുപായപ്രയോഗങ്ങൾ ഒരിക്കലും വ്യർത്ഥങ്ങളായിപ്പോയിട്ടില്ല. ദശാസ്യഹന്താവിന്റെ ഓരോ ശാസനയേയും, അവയിലുള്ള ഭക്തിസ്നേഹാദരങ്ങളാൽ, സകല രാജാക്കന്മാരും പ്രജകളും മലർമാലപോലെ മുടിയിൽ ചൂടിവന്നു. പ്രജകൾക്കുവേണ്ടി രാജ്യം ഭരിച്ചിരുന്ന രാജാക്കന്മാരുടെ സംഖ്യ കണക്കാക്കുവാൻ ആരെങ്കിലും മുതിരുന്നപക്ഷം അതിൽ കനിഷ്ഠികാധിഷ്ഠിതൻ ശ്രീരാമനായിരിക്കുമെന്നു തീർത്തു പറയാം.

സൂര്യവംശത്തെപ്പോലെ ഇത്രമേൽ മാഹാത്മ്യമേറിയ ഒരു രാജവംശപരമ്പര പുരാണലോകത്തിലുണ്ടായിട്ടില്ല. ആ സൽക്കുലത്തിന്ന് 'പൊന്നിൻകുന്നാര'ങ്ങളായി പിറന്നിട്ടുള്ള മഹാത്മാക്കൾ നിരവധിയാകുന്നു. കൈയൂക്കുകൊണ്ടും, ദിവ്യങ്ങളായ വിചിത്ര ചരിത്രങ്ങൾകൊണ്ടും ആ രാജന്യവീരന്മാർ ഇന്നും സജീവന്മാരായിത്തന്നെ വർത്തിക്കുന്നു. നാലാഴിച്ചൂഴുന്ന മന്നിടമേകാധിപത്യവും, സ്വർഗ്ഗംവരെ തേർനടത്തുവാനുള്ള ശക്തിയും അവർക്ക് നിസ്സർഗ്ഗസിദ്ധമത്രെ. കാര്യം കണ്ടേവരെ പ്രവർത്തിക്കുകയത്രെ ആ മഹാരഥന്മാരുടെ ദൃഢവ്രതം. അസാദ്ധ്യമെന്ന ശബ്ദത്തിന്ന് യാതൊരർത്ഥവും അവരുടെ ഹൃദയത്തിൽ പ്രതിഭാസിച്ചിരുന്നില്ല. ഭഗീരഥമഹാരാജാവിന്റെ ചരിത്രം ഇതിന്ന് സർവ്വോപരി ദൃഷ്ടാന്തമാണല്ലോ.

"ഒരിക്കലും ജാതികൾ ചേർന്നിടാതെ,
പരാശ്രമങ്ങൾക്കിടവേകിടാതെ,
ഭരിച്ചിരുന്നോർ മനുമാർഗ്ഗമോർത്തോർ
വരിഷ്ഠചാരേക്ഷണലോകവൃത്തർ.

ന്ന് രേഖാമാത്രം പോലും വ്യതിചലിക്കയില്ലെന്നുള്ള നിശ്ചയമാണ് മനുവംശത്തിന്റെ മറെറാരു വൈശിഷ്ട്യം. എന്തിനധികം പറയുന്നു.

രഘുക്കളുന്യാദൃശമാംവിധത്തി-
ലുദാരതാശാലികൾതന്നെയല്ലോ;
അവർക്കെഴും പൂമടിയിൽകിടന്നി-
ജ്ജഗത്തുറങ്ങുന്നു ഭയപ്പെടാതെ."

(രഘുവീരചരിതം)

ഇങ്ങനെ പരമ്പരയായിത്തന്നെ സർവ്വലോകപ്രസിദ്ധമായ ഒന്നാണു സൂര്യകുലം. ജന്മവൈശിഷ്ട്യംകൊണ്ടും, ദുർഘടമായ പിതൃസത്യപരിപാലനത്താലും, ത്രൈലോക്യകണ്ടകന്മാരായ രാവണാദി രാക്ഷസന്മാരുടെ നിഗ്രഹം കൊണ്ടും മററും പൂർവ്വന്മാരെക്കാൾ സർവ്വഥാ അത്ഭുതചരിത്രനായ രാമചന്ദ്രൻ ആ വംശത്തിന്റെ നടുനായകമാണെന്ന് വരുമ്പോൾ, അദ്ദേഹത്തിന്റെ ഭരണരീതിയെപ്പററി പിന്നെ പ്രത്യേകമൊന്നും പറയേണ്ടതായില്ലല്ലോ.

---

## രണ്ടാം അദ്ധ്യായം.

---

### അതിഥിസല്ക്കാരം.

നയനാഭിരാമനും ഹൃദയാഭിരാമനുമായ ശ്രീരാമചന്ദ്രൻ,

"പാലും നീരും കൂടിയപോലെ,
പൂവും മണവും കൂടിയപോലെ,

മധുവൊട്ടു മാധുരി ചേൎന്ന കണക്കേ,
ചന്ദ്രേ ചന്ദ്രിക ചേൎന്ന കണക്കേ"

(ഉ-രാ-ചമ്പു.)

സീതാദേവിയോടൊന്നിച്ചു് സൌഖ്യങ്ങളെ നിരവധി പരമാനന്ദഭരിതനായി വാഴുകയായിരുന്നു. രഘുരാജന്റെ വെണ്മതിരണ്ട പുകൾക്കൂത്തു് ദിഗന്തവിശ്രാന്തമായി. ദാനധൎമ്മങ്ങളും, യാഗഹോമങ്ങളും നാളിനൊന്നും നിറംകൂട്ടി.

ഘോരകാന്താരത്തിൽ ബ്രഹ്മധ്യാനംചെയ്തു വാണിരുന്ന മുനിമാൎക്കു രക്ഷസ്സുകളിൽ നിന്നോ, ദുഷ്ടമൃഗങ്ങളിൽ നിന്നോ യാതൊരു ഭയവുമുണ്ടായിരുന്നില്ല. അവരുടെ നിത്യകൎമ്മങ്ങളെല്ലാം നിൎവ്വിഘ്നം നിറവേറപ്പെട്ടു. അക്കാലത്തു മഹൎഷിമാർ തങ്ങളുടെ ഉള്ളിൽ കരകവിഞ്ഞൊഴുകുന്ന സംതൃപ്തിയെ തിരുമുല്ലുമേററാനും, രാജാവിനെക്കണ്ടു് ആശീൎവ്വദിക്കാനും ആയി അയോദ്ധ്യയിൽ വന്നുകൂടി.

"വാസവദിക്കിൽ നിന്നും വന്നിതു കണ്വാദികൾ
കൌശികാഗസ്ത്യാദികൾ ദക്ഷിണദിക്കിൽ നിന്നും
പശ്ചിമദിക്കിൽനിന്നു വന്നിതു ധൌമ്യാദികൾ
വിശ്വാമിത്രനും ജമദഗ്നിയും ഗൌതമനും
അത്രി കാശ്യപൻ ഭരദ്വാജനും വസിഷ്ഠനും
ഉത്തരദിക്കിൽ നിന്നു വന്നിതൊന്നിച്ചുതന്നേ."

(വാ-രാ)

ലോകാനുഗ്രഹത്തിനായി നാടെങ്ങും ചുററിസ്സഞ്ചരിക്കുന്ന ആ ഋഷീശ്വരന്മാർ ഗോപുരവാതുക്കൽ വന്നപ്പോൾതന്നേ പാറാവുകാർ ഭക്തിബഹുമാനപുരസ്സരം

അവരെ സല്ക്കരിച്ചു. ക്ഷണത്തിൽ പാറാക്കാരിലൊരാൾ പോയി,

"ഗോപുരദ്വാരത്തിങ്കൽ പാൎത്തു നിന്നരുളുന്നു
താപസപ്രവരന്മാരാമഗസ്ത്യാദികളനം"

എന്ന് തിരുമുമ്പിൽ ബോധിപ്പിച്ചു. ഹർഷഭരിതനായ മഹാരാജാവ് ഉടൻതന്നെ സോദരന്മാരോടും പൌരന്മാരോടുംകൂടി ലോകപാവനന്മാരായ അവരെ പ്രതിസല്ക്കാരനായി ഗോപുരദ്വാരത്തിലെഴുന്നള്ളി, അനന്തരം വിനയപൂർവ്വം അവരെ കൂട്ടിക്കൊണ്ടുവന്ന് യഥോചിതം പീഠങ്ങളിൽ ഇരുത്തുകയും, അൎഘ്യപാദ്യാദികൊണ്ട് പൂജിക്കയും ചെയ്തു. പിന്നീട് മഹർഷിശ്രേഷ്ഠന്മാരുടെ അനുവാദപ്രകാരം രാമചന്ദ്രനും ആസനസ്ഥനായി.

ശ്രീരാമൻ—"പൂജ്യങ്ങളായ പാദപാംസുക്കളാൽ ഈ രാജ്യം പരിപൂതമാക്കുവാൻ ഭവാന്മാൎക്കുണ്ടായ കാരുണ്യം അനുഗ്രഹംതന്നെ. നിത്യകൎമ്മങ്ങൾ തടസ്സമെന്യേ നിൎവ്വഹിക്കപ്പെടുന്നുണ്ടല്ലോ! വന്യമൃഗങ്ങൾ, ആശ്രമവൃക്ഷങ്ങൾക്കും ഹരിണപോതങ്ങൾക്കും നാശഹേതുക്കളാവുന്നില്ലെന്നു വിശ്വസിക്കുന്നു. ഭൂദേവന്മാരുടെ ധൎമ്മാനുഷ്ഠാനങ്ങളാകുന്ന അസ്ഥിവാരത്തിന്മേൽ ഉറപ്പിക്കപ്പെട്ടതാണ് മനുവംശത്തിന്റെ രാജാധിപത്യം. ഭവാന്മാരുടെ സന്ദൎശനം ഈ നയനങ്ങൾക്ക് അമൃതധാരയാകുന്നു. പൂജ്യന്മാരുടെ അനുഗ്രഹമാകുന്നു രാജ്യത്തിന്റെ ഭാവിയെ സുഭദ്രമാക്കുന്നതു്."

വിനയവും വിവേകവും തുളുമ്പുന്ന രാമഭാഷിതം കേട്ടപ്പോൾ മഹർഷിമാർ സന്തോഷപുളകിതരായി.

ത്തെയും ജയിച്ചടക്കുവാൻ പ്രയാസമില്ലയെന്നു ഞങ്ങൾക്കു നല്ലവണ്ണമറിയാം. പിന്നെയാണോ ഒരു രാവണൻ? എന്താണതിലിത്രമേൽ അതിശയിപ്പാനുള്ളതെന്നു ഞങ്ങൾക്കു മനസ്സിലാകുന്നുമില്ല. രാവണപുത്രനായ മേഘനാദനെ ലക്ഷ്മണൻ നിഗ്രഹിച്ചുവെന്ന വൃത്താന്തമാണ്, രാവണവധത്തെക്കാൾ ഏറ്റവും അത്ഭുതാവഹമായി ഞങ്ങൾക്കു തോന്നുന്നത്."

മഹർഷിമാരുടെ ഈ പ്രസ്താവം കേട്ടപ്പോൾ സദസ്യർ ആശ്ചര്യപരതന്ത്രരായി. ഘോരമായ തപംചെയ്തു ദിവ്യമായ വരംവാങ്ങുക, സർവ്വലോകത്തെയും കീഴടക്കുക, കൈലാസാചലത്തെ വെറും കരങ്ങളെക്കൊണ്ട് പിഴുതെടുത്ത് അമ്മാനമാടിക്കളിക്കുക തുടങ്ങിയ വിസ്മയനീയങ്ങളും, അനന്യസാദ്ധ്യങ്ങളുമായ അനേകം പ്രവൃത്തികൾകൊണ്ടു പ്രസിദ്ധിനേടിയ രാവണനെ വധിക്കുകയെന്നതു ഒരു വെറും നിസ്സാരകാര്യമാണുപോലും! അവന്റെ പുത്രനെക്കൊന്നതാണത്രെ വലിയ ആശ്ചര്യം. രാമൻ ചോദിച്ചു:—"ഭവാന്മാരുടെ പ്രസ്താവം വിസ്മയാവഹമായിരിക്കുന്നു. കൈലാസം കുത്തിയെടുത്ത് ചന്ദ്രഹാസം സമ്പാദിച്ച ദശമുഖൻ അത്ര നിസ്സാരനോ? ദേവേന്ദ്രനെ ജയിക്കുക എന്ന ഒരു പ്രവൃത്തി മാത്രമല്ല അല്പമൊരു കാര്യമായി മേഘനാദൻ ചെയ്തിട്ടുള്ളൂ? അതുകൊണ്ടവനെങ്ങിനെയാണ് ഭവാന്മാരാൽ ഇങ്ങനെ പ്രശംസ്യനായതു? അതറിഞ്ഞാൽ വേണ്ടില്ല.

മഹർഷിമാരുടെ പ്രതിനിധിയായി അഗസ്ത്യമുനിയാണ് അതിനുത്തരം പറയാൻ തുടങ്ങിയതു്.

"ഭരതകുമാരാ, ഭവാന്റെ ചോദ്യം വളരെ ഉചിതവും അൎത്ഥവത്തുമാണ്. എന്നാലതിന്നുത്തരം അത്ര എളുപ്പത്തിൽ പറഞ്ഞുതീൎക്കാവുന്നതല്ല. എന്നല്ല, ആ രാക്ഷസന്മാരുടെ ആദ്യംമുതലുള്ള ചരിത്രംതന്നെ ഇവിടെ വിവരിക്കേണ്ടിയുമിരിക്കുന്നു. അങ്ങയ്ക്കും സദസ്യൎക്കും അതു് പുതിയതും ആയിരിക്കുമല്ലോ. കഴിയുന്നതും സംക്ഷേപിച്ചു് ഞാനതിവിടെ പറയാം." ഭരതൻ ശുശ്രൂഷാപരവശനായി.



## മൂന്നാം അദ്ധ്യായം.

രാവണോല്പത്തി.

അഗസ്ത്യമുനി പറഞ്ഞു:—"ബ്രഹ്മാവിന്റെ മാനസപുത്രനായ പുലസ്ത്യമഹൎഷി മഹാമേരുതടത്തിൽ ഘോരതപസ്സുചെയ്തുകൊണ്ടു് വാണിരുന്നു. രൂപയൌവനസമ്പന്നകളായ അനവധി സ്ത്രീരത്നങ്ങൾ സ്വൈരവിഹാരം ചെയ്യുപതിവുള്ള ഒരു സ്ഥലമായിരുന്നു അതു്. പ്രസ്തുത സംഗതി അറിയാതെയാണ് പുലസ്ത്യൻ തപോനുഷ്ഠാനത്തിനായി അവിടെ ചെന്നുകൂടിയതത്രെ. അങ്ങനെ രണ്ടു നാലുനാൾ കഴിഞ്ഞപ്പോൾ, ആ കന്യകകളുടെ സമാഗമം തന്റെ വ്രതചൎയ്യയ്ക്കു് വിഘാതകരമാകുന്നുവെന്നു മനസ്സിലാക്കിയ മാമുനി കോപിഷ്ഠനായി "കന്യകാജനമിനി

യിവിടെ വരുന്നാകിലവൾക്കുണ്ടാക ഗർഭം" എന്നൊരു ശാപം ചെയ്തു. അവമാനകരവും ലജ്ജാവഹവുമായ ശാപവൃത്താന്തമറിഞ്ഞു ഭയപ്പെട്ട്, മിക്ക കന്യകകളും ആ സ്ഥലത്തെ ദൂരത്തുപരിവർജ്ജിച്ചു. എന്നാൽ തൃണബിന്ദുരാജാവിന്റെ മകൾ മാത്രം ആ ശാപവൃത്താന്തമറിയാതെ പതിവിൻപടി അവിടെ ചെന്നുകൂടി. അവൾ തന്റെ സഖികളില്ലാത്തതും കാണാഞ്ഞുകൊണ്ട് കാരണമൊന്നുമറിയാതെ അൽപം ക്രമത്തിലധികം വ്യസനിച്ചു. അപ്പോൾ,

ഓത്തുകൾ ചൊല്ലീടുന്ന ശബ്ദത്തെക്കേട്ടുപോയി-
പ്പാർത്തുകണ്ടിതു മുനിവര്യനെക്കന്യകയും
അപ്പോഴേതന്നെ ദേഹമേറ്റവും വിളർത്തുപോയ്
നൽപ്പൂതികഴലാർന്ന ഗർഭചിഹ്നവുമുണ്ടായ്
വല്ലാതെ തനിക്കുള്ള പാരിയദോഷംകണ്ടു
നല്ലാർമൌലിയുമപ്പോളേററവും വിഷണ്ണയായ്.
എന്തിനിക്കിപ്പോളിങ്ങനെയെന്നു ചിന്തിച്ചു-
കൊണ്ട്"

(വാല്മീകിരാമായണം)

രാജപുത്രി വ്രീളാവനതാംഗനയായി താതാന്തികത്തിലേയ്ക്ക് ഓടിച്ചെന്നു. അവൾ യാതൊന്നും മിണ്ടാതെ അവിടെനിന്ന് വിങ്ങിവിങ്ങിക്കരയാൻ തുടങ്ങി. മകളുടെ മട്ടു മാറിയതു തൃണബിന്ദു അവളോട് സംഭവങ്ങളെന്തെന്നായി ചോദിച്ചു. ലജ്ജാവിവശയായ ആ കന്യക ഉണ്ടായ കാര്യങ്ങളെല്ലാം ഒരുവിധം പറഞ്ഞറിയിക്കയും ചെയ്തു.

ഇതുകേട്ട് വ്യസനാർത്തനായ രാജാവ് മകളോടുകൂടി മേരുതടത്തിലുള്ള ആശ്രമത്തിൽ ചെന്നു മുനിയെ വന്ദിച്ചു

സങ്കടം തീരുവുള്ളമാക്കി. ആ പുണ്യാത്മാവാകട്ടെ, അവരെ വേണ്ടവിധം ആശീർവദിച്ച് 'ആകാംക്ഷിതമെന്തൊ'ന്ന് ദയാപൂർവം ചോദിച്ചരുളി. തൃണബിന്ദു പറഞ്ഞു: —

“തന്നുടെ ഗുണങ്ങൾതാൻ ഭൂഷണങ്ങളായുള്ളോ-
രെന്നുടെ പുത്രി കൊണ്ടുവന്നിതു താനിന്നവൾ
ച്ചിന്നെല്ലാം നിരൂപിച്ചു ഭിക്ഷയാക്കുകയെന്റെ
നന്ദിനിയിവൾതന്നെക്കൈക്കൊൾക മഹാമുനേ.
ഭവാനേകം തപംചെയ്തു വാഴുമ്പോളിവളനു-
ളിറെയും തളർന്നുള്ള നിന്തിരുവടിതന്നെ
പാരിച്ചഭക്തിയോടു നിത്യവും ശുശ്രൂഷിക്കും
നാരിയാമിവളിതിന്നീഷലില്ലിഹതെല്ലും.”

(വാ-രാ.)

തൃണബിന്ദുവിന്റെ ധാർമ്മികമായ പ്രസ്താവനകേട്ട മനമലിഞ്ഞ മഹർഷിപുംഗവൻ അതു സമ്മതിച്ചു. സന്തുഷ്ടനായ ആ രാജർഷി പുത്രിയെ ശാസ്ത്രാനുസാരം വിശിഷ്ടനായ പുലസ്ത്യന്ന് പ്രദാനംചെയ്ത് ചരിതാർത്ഥനായി സ്വഗേഹത്തിലേയ്ക്കു പോവുകയും ചെയ്തു. ഭവിതവ്യതയുടെ ഗതി അചിന്തനീയംതന്നെ.

അവൾ യഥാകാലം പ്രസവിച്ചു. ആ കുമാരന്ന് 'വിശ്രവസ്സ്' എന്നാണ് പുലസ്ത്യൻ നാമകരണം ചെയ്തത്. അവൻ,

“ഏതാണ്ടു ചിലകാലം കഴിഞ്ഞതാരളപുതൻ
താതനെപ്പോലെതന്നെ തപംചെയ്തിരുന്നതേ;

സത്യവാക്യനായേററം ശാന്തനായ് സുശീലനായ്
ശുദ്ധനായ് സ്വാദ്ധ്യായത്തിൽ നിഷ്ഠയുള്ളവനുമായ്
പാർത്ഥിവ വിഷയത്തിലെല്ലാമനാസക്തനായ്
നിത്യവും ധർമ്മത്തിങ്കൽ തൽപരനായിവാണാൻ."
(വാ-രാ)

വിശ്രവസ്സ് യൌവനദശയിൽ ഭരദ്വാജമഹർഷിയുടെ പുത്രിയായ ദേവവർണ്ണിനിയെ വിധിപ്രകാരം പരിണയനംചെയ്തു. അവളിൽ വിശ്രവസ്സുമഹർഷിക്കുണ്ടായ പുത്രനാണു സകലൈശ്വര്യസമ്പന്നനും ലോകപ്രസിദ്ധനുമായിത്തീർന്ന വൈശ്രവണൻ. അദ്ദേഹത്തിന്റെ ജനനസമയത്തിൽ ലോകത്തിനാകെത്തന്നെ ഒരു വലിയ കുളിർമ തോന്നി. ബ്രഹ്മാവു് അതിപ്രീതനായി അനുഗ്രഹിച്ചു. വൈശ്രവണൻ പിതാവിന്റെ പർണ്ണാശ്രമത്തിൽ ഓടിച്ചാടിക്കളിച്ചുവളർന്നു. അഗ്നിതാരനിക്ക് സദൃശമായ മെയ്കാന്തികൊണ്ടു് ആ കുട്ടി സകലജനനയനാഭിരാമനായി കാണപ്പെട്ടു. കുറച്ചുകാലംകഴിഞ്ഞപ്പോൾ ആ കുമാരന്റെ മൃദുലഹൃദയത്തിൽ, "ധർമ്മമാണ് മുഖ്യമായിട്ടുള്ളതെന്നും, അതുകൊണ്ടേ സദ്ഗതി ലഭ്യമാകയുള്ളു"വെന്നും ഒരു തോന്നലുണ്ടായി. അതനുസരിച്ചു്, അവൻകാലം വൃഥാ കളയാതെ മഹാവനത്തിൽ പോയി കഠിനതപംചെയ്തു.

"ദിവ്യവത്സരം നാല്പത്തൊമ്പതിനായിരവും
അവ്യാജം തപസ്സുചെയ്താൻ നിരാഹാരനായേ,
ദിക്പാലത്വവും നിധീശത്വവും കൊടുത്തിതു
പുഷ്പകവിമാനവുമക്കാലം വിധാതാവും.
വരവും വിമാനവുംവാങ്ങി വൈശ്രവണനും
ത്വരിതം ജനകനെച്ചെന്നു കൈവണങ്ങിനാൻ."
(വാ-രാ)

പുത്രന്റെ അനന്യസാമാന്യമായ അഭ്യുദയം കണ്ടു വിശ്രവസ്സ് അതീവസന്തുഷ്ടനായി.

വൈശ്രവണൻ—"അച്ഛാ, എനിക്കു പാർക്കാൻ ഒരു സ്ഥലം വേണമല്ലോ. അതു് അച്ഛൻതന്നെ തിരഞ്ഞു തരണം. അവിടുത്തെ കല്പനയറിഞ്ഞു് അനുസരിച്ചു പ്രവർത്തിക്കുന്നതാണു് എനിക്കിഷ്ടം."

വിശ്രവസ്സ്—"വിശ്വകർമ്മാവു് ലങ്കയെന്നൊരു നവീനപുരത്തെ നിർമ്മിച്ചിട്ടുണ്ടു്. അതു് ലോകപ്രസിദ്ധമായ ഒരു പട്ടണമാണു്. ദക്ഷിണസമുദ്രത്തിന്റെ നടുവിൽ ത്രികൂടാചലത്തിന്റെ മുകൾപ്പരപ്പിലാണു് അതു സ്ഥിതിചെയ്യുന്നതു്. രാക്ഷസന്മാർക്കു താമസിക്കാൻവേണ്ടി അതു നിർമ്മിക്കപ്പെട്ടു. അനേകം രാക്ഷസേശ്വരന്മാർ വളരെക്കാലം അവിടെ പാർക്കുകയും ചെയ്തിരുന്നു. സ്വയം അധികാരപൂർണ്ണമായ ദുർമ്മാർഗ്ഗത്തിലുള്ള വഴി വെട്ടിത്തെളിക്കുകയെന്നതു് ജീവികളുടെ ഒരു സാമാന്യസ്വഭാവമാണു്. ഭോഗമത്തരായ രാക്ഷസന്മാർ ദേവന്മാരെ കഴിയുന്നവിധമെല്ലാം നിരന്തരമായി ഉപദ്രവിക്കാൻ തുടങ്ങി. ലോകരക്ഷകനായ ശ്രീനാരായണസ്വാമിക്കു് അവരുടെ ഈ ദൗഷ്ട്യം സഹ്യമായില്ല. അദ്ദേഹം അവരെ നാമാവശേഷരാക്കാൻ പ്രവൃത്തിയാരംഭിച്ചു. പലരും ചത്തൊടുങ്ങി. പ്രാണഭീതിപൂണ്ടു പാഞ്ഞുപോയ ചിലരെങ്ങനെയോ പാതാളലോകത്തിൽ ചെന്നു് ആത്മരക്ഷനേടി. അങ്ങനെ ലങ്കാപുരം കുറച്ചുകാലമായി നിരാക്ഷസവും നിർമ്മക്ഷികവുമായി തീർന്നിരിക്കയാണു്. നീ പരിവാരസമേതം അവിടെ ചെന്നു് താമസിച്ചുകൊൾക."

പിതൃനിയോഗത്തെ ശിരസാവഹിച്ച് കുബേരൻ അവിടെച്ചെന്ന് പാർപ്പുറപ്പിക്കയും ചെയ്തു. അക്കാലത്തൊരിക്കൽ,

"സിദ്ധദേവാപ്സരോഗന്ധർവ്വകിന്നര
പ്രസ്തുതനാകിയ വൈശ്രവണൻ
ലങ്കയിൽനിന്നു പുറപ്പെട്ടു ഭൂഷണാ-
ലങ്കാരമോടു പിതാവിനെ വന്ദിപ്പാൻ
പുഷ്പകമേറിയവേഗേന പോകു"—ന്നതു്, പണ്ട് നാരായണസ്വാമിയെ പേടിച്ച് പാതാളലോകം പുക്ക് ഒളിച്ചുപാർത്തിരുന്ന രാക്ഷസന്മാരുടെ പരമ്പരാസന്താനമായ സുമാലി സ്വപുത്രിയായ കേകസിയോടുകൂടി നില്ക്കുന്ന സമയത്തു് 'അത്ഭുതമാംമാറു്' കണ്ടു. സുമാലിക്ക് പൊറുക്കാവതല്ലാത്ത ഒരു 'കണ്ണുകടി'യും വല്ലാത്തൊരീർഷ്യയും അപ്പോഴുണ്ടായി.

"എന്തു ഞാൻ ശ്രേയസ്സുണ്ടാതിടുവാൻചെയ്യിടേണ്ട
തെന്തുകൊണ്ടഭിവൃദ്ധി വന്നീടും നമുക്കെല്ലാം."

ഇത്തരമുള്ള പലപല മനോരാജ്യങ്ങളും അവന്റെ ഹൃദയത്തെ പ്രമഥിച്ചു.

"ചൊന്നാൻ മകളോടു സാദരമന്നേരം
എന്നുടെ പുത്രിയായോരു നിനക്കിന്നു
വന്നിതു യൌവനം ബാല്യം കഴിഞ്ഞിതു
നിന്നെ വിവാഹം കഴിപ്പാനുപായവും
ഒന്നുമേ കണ്ടീല ബന്ധുക്കളായവർ
ആരും പരിഗ്രഹിച്ചീടുകയില്ല മേ

വൈരിജനങ്ങളെശ്ശങ്കിച്ചതുമൂലം
കല്യാണവും കഴിച്ചീലാത്മാനുരൂപനാം
വല്ലഭൻതന്നോടുകൂടെസ്സുഖിച്ചു നീ
നിത്യംവസിക്കുന്നതാഹന്ത! കാണാഞ്ഞു
ചിന്ത മുഴുത്തൊരു സന്താപമുണ്ടു മേ
കണ്ടീലയോ വൈശ്രവണൻ പിതാവിനെ-
ക്കണ്ടു വന്ദിപ്പാൻ ഗമിക്കുന്നതാശു നീ
ഉത്സാഹമുണ്ടു നിനക്കെങ്കിലവ്വണ്ണം
തത്സമനായൊരു പുത്രനെലപ്സ്യസേ."

(അ-രാ)

സുമാലി കൈകസിയോടു് വീണ്ടും പറഞ്ഞു: "മകളേ, അഭിമാനിയായ പുരുഷന് കന്യകാപിതൃഭാവം മാനസഖേദത്തിന് പ്രധാന കാരണമാകുന്നു. 'ആരാണു തന്റെ മകളെ പരിണയിക്കുക? ആരു വരും, എപ്പോൾ വരും?' ഇവ്വിധമുള്ള ചിന്തകളാൽ ആ പിതാവിന്റെ ഹൃദയം പ്രായേണ വിദളിതമായിക്കൊണ്ടുതന്നെ ഇരിക്കും."

"അമ്മതൻവംശത്തെയുമച്ഛന്റെ കുലത്തെയും
പിന്നെയാൾക്കുകിട്ടുന്നതായവൻകുലത്തെയും
എന്നിവ മൂന്നുവംശങ്ങളെയും സംശയത്തിൽ
കന്യകചെന്നുകൊണ്ടു വസിച്ചീടുന്നു പാർത്താൽ."

(വാ-രാ)

അതുകൊണ്ടു നീ ബ്രഹ്മവംശത്തിൽ പിറന്നവനും പുലസ്ത്യരുടെ പുത്രനുമായ വിശ്രവസ്സിനെ ചെന്നു് സ്വയംവരണം ചെയ്യുക. എന്നാൽ, വൈശ്രവണനു തുല്യന്മാരും ശ്രേഷ്ഠന്മാരുമായ പുത്രന്മാരെ ലഭിച്ചു് നമ്മുടെ

വംശം നമുക്കു സുസ്ഥാപിതമാക്കാനുള്ള ഭാഗ്യം കിട്ടാതെ വരികയില്ല.

ഉത്സാഹവതിയും ബുദ്ധിമതിയുമായ കൈകസി പിന്നെ യൊട്ടും വിളംബിച്ചില്ല. അവൾ വേഗത്തിൽ ആശ്രമം പ്രാപിച്ച് വിശ്രവസ്സുമഹർഷിയെ പരിചരിച്ച് പൂജി ക്കാൻ തുടങ്ങി. ശരീരസൗഭഗത്തെ ആ ബ്രഹ്മനിഷ്ഠൻ ഏതും കണക്കാക്കിയില്ല. ക്രമേണ അവളുടെ ആശാമധുരിതമായ ഹൃദയത്തിൽ ആ ദിവ്യർഷിയുടെ മനോഹരരൂപം പ്രകാ ശിതമായി. സ്വപ്നത്തിലും ജാഗരത്തിലും ഒരേമട്ടിൽതന്നെ അദ്ദേഹത്തിന്റെ രൂപം ആ മനസ്സിൽ സജീവമായി വിളങ്ങി.

ഇങ്ങനെ നാളുകൾ കഴിഞ്ഞ കാലത്തു മുനിസത്ത മൻ ഒരു അസ്തമനസന്ധ്യയെ ഉപാസിച്ചുംകൊണ്ടിരിക്കയാ യിരുന്നു. അന്നേരം "ദാരുണമായുള്ള ദോഷവേളയെന്നി സ്സാരതെ" കൈകസി മഹർഷിയുടെ മുന്നിൽച്ചെന്നു മുഖം കു നിച്ചു കാൽവിരൽകൊണ്ട് ഭൂമിയിൽ മെല്ലെമെല്ലെ വരച്ചു നിന്നു. അവളുടെ ഇംഗിതം അദ്ദേഹത്തിന് സുവ്യക്ത മായി. മുനി പറഞ്ഞു:—

"ഇന്ദുനേർമുഖി, നിന്റെ ചിത്തകാംക്ഷിതമെല്ലാ-
മിന്നു ഞാൻ നേരായറിഞ്ഞീടിനേൻ സുകേശാംഗനേ!
മത്തമാതംഗരാജഗാമിനിയെന്നിൽനിന്നു
പുത്രന്മാരുണ്ടാവാൻ തവ ചിത്തത്തിലഭിലാഷം
അരുണനായകനെന്റെ ചാരത്തു ഭവതിയും
ദാരുണയായ വേളതന്നിൽ വന്നതുമൂലം

ദന്തിഗാമിനി നിനക്കുണ്ടാകും തനയന്മാ-
രന്തരംവിനാ പുനരിങ്ങനെ ഭവിച്ചീടും
ദാരുണഹൃദയന്മാർ ദാരുണാകാരരായും
ദാരുണന്മാരിലേററം പ്രിയമുള്ളവരായും
ക്രൂരമാംകർമ്മംചെയ്തു നടക്കും നിശാചര-
വീരന്മാരായും ഭവിച്ചീടും നിൻ തനയന്മാർ."

(ഉ. രാ.)

ദൈവഗതി മാററിമറിക്കപ്പെടാവുന്നതല്ലല്ലോ. കൈകസി രാക്ഷസവംശത്തിൽ പിറന്നവളാണെങ്കിലും, അവളുടെ ബുദ്ധി രാക്ഷസീയമല്ല. അതിനാൽ അവൾക്കു ദുഷ്ടനായ പുത്രൻ ആവശ്യമായി തോന്നിയില്ല. ലോകത്തിൽ യാതൊരു ജീവിയും ദുരാചാരപരന്മാരായ പുത്രന്മാരുണ്ടാകണമെന്നു വിചാരിക്കയും പതിവില്ലല്ലോ. വിശേഷിച്ചും മൃദുലമായ സ്ത്രീഹൃദയത്തിൽനിന്നു് ഇങ്ങനെയൊരു ചിന്ത ഉണ്ടാകുന്നതല്ലതന്നെ. അതുകൊണ്ടു കൈകസി തീക്ഷ്ണമായ വ്യസനംനിമിത്തം ഋഷിയോടു പറഞ്ഞു:—"മഹാത്മൻ, ദുരാചാരന്മാരായ പുത്രന്മാരെ ഞാനാശിക്കുന്നില്ല. സത്തമന്മാരായ സന്താനങ്ങളെയാണു് ദിവ്യനായ ഭവാനോടു ഞാൻ പ്രാർത്ഥിക്കുന്നതു്. അതിനാൽ ഇജ്ജനത്തെ അനുഗ്രഹിക്കുവാൻ തിരുവുള്ളമുണ്ടാവണം."

വിശ്രവസ്സ്:—"ബാലേ, നീ ഭയപ്പെടേണ്ട. നിനക്കു മൂന്നു പുത്രന്മാരാണു് ജനിക്കുക. അവരിൽ കനിഷ്ഠപുത്രൻ സൽസ്വഭാവിയും വംശസ്ഥാപകനുമാകും."

കൈകസി വീണ്ടും പറഞ്ഞു:—

"പുഷ്ടതപോബലമുള്ള ഭവാൻതന്നി-
ക്കിഷ്ടരായുണ്ടാകുന്ന തനയന്മാർ

ദുഷ്ടരാശ്ശനാലെന്തു നിന്തിരുവടി-
ക്കൊട്ടുമേ കീർത്തിക്കു പോരാ തപോനിധേ!"

(അ-രാ)

കൈകസിയുടെ വാക്യം മുനിയുടെ ഹൃദയത്തിൽ വല്ലാതെ തറഞ്ഞുകയറി. അദ്ദേഹം പറയുന്നു:—"ഞാനിനിയെന്തു ചെയ്യാം? നീ സന്താനപ്രാർത്ഥന ചെയ്ത സമയം ഭയങ്കരമായിപ്പോയി. അതിനെ ലംഘിച്ചു ഫലമുണ്ടാവാൻ തരമുള്ളു? പിന്നെ വ്യസനിച്ചിട്ടെന്തുകാര്യം? അതുകൊണ്ടു വരുന്നതൊക്കെ അനുഭവിക്കയല്ലാതെ ഗത്യന്തരമൊന്നുമില്ല. എന്നാലും, ഒടുവിലുണ്ടാകുന്ന പുത്രൻ ദീർഘായുഷ്മാനും ദീർഘദർശിയും സൽഗുണാഢ്യനും ആകും. അവനെക്കൊണ്ടു നമുക്ക് കൃതാർത്ഥത അടയുകയും ചെയ്യാം. അതു വിചാരിച്ചു് സമാധാനിക്കുക."

മഹർഷിയുടെ അനുഗ്രഹത്താൽ ചരിതാർത്ഥയായ കൈകസി കുറച്ചുകാലം ആ ആശ്രമത്തിൽതന്നെ താമസിച്ച ശേഷം അദ്ദേഹത്തിന്റെ അനുവാദത്തോടുകൂടി പിതൃസമീപത്തേയ്ക്കു് പോയി.

അനന്തരം അവർ കുറച്ചുകാലങ്ങൾക്കിടയിൽ ഗർഭം ധരിച്ചു് യഥാകാലം ഒരു പുത്രനെ പ്രസവിച്ചു. അതു രൂപം ഭയങ്കരവും ബീഭത്സവും ആയിരുന്നു.

"പത്തുശീർഷങ്ങളേറ്റം വലുതായെകിറുക-
ളെത്രയും കറുത്തുള്ളോരഞ്ജനതുല്യം ദേഹം.
അഗ്നിജ്വാലകൾപോലെ കേശങ്ങൾ ചുണ്ടു ചെമ്പി-
ച്ചുഗ്രമാം വായും പിന്നെ വിംശതി ഭുജങ്ങളും."

(വാ-രാ.)

പിന്നെയും കുറച്ചുകാലം കഴിഞ്ഞതിനപ്പുറം കേകസി രണ്ടാമതും പ്രസവിച്ചു. അവനെ കുംഭകർണ്ണനെന്നാണ് വിളിച്ചുവന്നത്. മൂന്നാമതുണ്ടായ പുത്രനാകുന്നു വിഭീഷണൻ. അയാളുടെ ജനനസമയത്തിൽ പൂമഴ പൊഴിയുകയും, മന്ദാനിലൻ വീശുകയും, ആകാശത്തിൽനിന്നു ദുന്ദുഭിമുഴക്കം കേൾക്കപ്പെടുകയും ചെയ്തു. ഇങ്ങനെ ഇഷ്ടലാഭത്താൽ സുപ്രീതയായ കേകസി ശ്ലേഷ്മാതകാടവി എന്ന സ്ഥലത്ത് സപുത്രന്മാരോടുകൂടി സുഖമായി വസിച്ചു.

---

## നാലാം അദ്ധ്യായം.

### രാവണതപസ്സിദ്ധി.

അഗസ്ത്യമുനി പിന്നെയും തുടർന്നുപറഞ്ഞു:—

പ്രതിപച്ചന്ദ്രനെപ്പോലെ, ആ കുമാരന്മാർ വളർന്നുവന്നു. അസാമാന്യമായ ഓജസ്സും മെയ്യുറപ്പും അവർക്കു പ്രായത്തിൽ വളരെ കവിഞ്ഞുതന്നെ കാണപ്പെട്ടു. രാവണനും കുംഭകർണ്ണനും ചെറിയ ബാല്യത്തിൽ എപ്പോഴും ഒരുമിച്ചുതന്നെ കളിച്ചുനടന്നു. സാധുക്കളായ മൃഗങ്ങളെയും മഹർഷിമാരെയും ഉപദ്രവിക്കുവാനുള്ള വാസനാവിശേഷം ആ രണ്ടുപേരിലും ബാല്യത്തിൽതന്നെ തെളിഞ്ഞുവിളങ്ങി. എന്നാൽ, അപ്പോഴും വിഭീഷണന്റെ ഗതി ഒന്നു വേറെതന്നെ ആയിരുന്നു. ധർമ്മവിഷയത്തിലാണ് അവന്റെ ബുദ്ധി പാഞ്ഞുകയറിയത്. രാവണകുംഭകർണ്ണന്മാർ അമ്പുംവില്ലുമുണ്ടാക്കി പക്ഷികളെയും മൃഗങ്ങളെയും

സിയുടെ ഹൃദയം നിരന്തരം വേദനിച്ചുകൊണ്ടുതന്നെ ഇരുന്നു. ഈ വിവരം സ്വപുത്രനെ ധരിപ്പിക്കുന്നതിന് തക്കതായ ഒരു സന്ദർഭം അവളെപ്പോഴും പാർത്തുകൊണ്ടിരുന്നു.

ഒരു ദിവസം കൈകസി മക്കളൊന്നിച്ച് ഉപവനാങ്കണത്തിൽ നിൽക്കുകയായിരുന്നു. ആ സമയത്തിൽ പുഷ്പകമാർഗ്ഗത്തിൽക്കൂടി പുഷ്പകവിമാനാരൂഢനായി ദിക്കുകളെല്ലാം സമുജ്ജ്വലിപ്പിച്ചുംകൊണ്ട് പിതൃവന്ദനത്തിനായിപ്പോകുന്ന ധനേശ്വരൻ അവളാൽ സന്ദൃഷ്ടനായി. 'ഇതു തന്നെ തരമെന്നു വിചാരിച്ച് അവൾ ക്ഷണത്തിൽ രാവണനെ വിളിച്ച്,

"കണ്ടാലും ത്വദഗ്രജൻ പോകുന്നതെത്രയെന്നി
ഇന്നു നിനക്കിവനെപ്പോലൊരുനാ-
ത്തന്നു പിതാവതുകൊണ്ടെന്തൊരു ഫലം?" എന്ന് തന്റെ ഹൃദയത്തിൽ വളരെക്കാലമായി തിങ്ങിക്കൊണ്ടിരുന്ന ആശയെ വാഗ്രൂപേണ പ്രകടിപ്പിച്ചു.

"ഇങ്ങിനെയമ്മ ചൊന്ന വാക്കുകൾ കേട്ടനേരം
ദുഃഖമതോടും പ്രതാപവാനാം ദശഗ്രീവൻ
നിസ്തുലതരമുള്ളൊരു കോപമിയന്നട-
നിത്തരം പ്രതിജ്ഞയുമപ്പോഴേ ചെയ്തിതിനാൻ;—
'എന്നമ്മേ, നിന്നാണാകുന്ന സത്യത്തെച്ചൊല്ലീടുന്നേൻ-
നിന്നിതാ ഞാനോജസ്സിനാൽ ധനേശതുല്യനായോ,
എന്നാലെൻ ഭ്രാതാവെക്കാളുത്കൃഷ്ടൻതന്നെയായാ
വന്നിടും' എന്നാശ്വാസകവചമരുളി."
(വാ-രാ)

കഠിനമായ ഒരു കോപം രാവണനെ പിടികൂടി. എന്തു കഷ്ടം ചെയ്തും തന്റെ പ്രതിജ്ഞ നിറവേററിയേ പററൂ എന്ന് അവൻ തീർച്ചപ്പെടുത്തി. ഒന്നില്ലെങ്കിൽ തപസ്സിദ്ധി, അഥവാ ജീവിതാവസാനം, ഇതായിരുന്നു അവന്റെ ദൃഢചിത്തത്തിൽ തെളിഞ്ഞതു്. തപസ്സുകൊണ്ട് എന്തുകാര്യവും സാധിക്കാമെന്നു തന്നെ അവനറിഞ്ഞു. അതനുസരിച്ച് അവൻ മാതാവിന്റെ അനുഗ്രഹം വാങ്ങി സഹോദരന്മാരോടുകൂടി പുണ്യസ്ഥലമായ ഗോകർണ്ണത്തു ചെന്ന് പിതാമഹനെ ഇഷ്ടദേവതയായി നിദ്ധ്യാനം ചെയ്തു തീവ്രമായ തപം ചെയ്യാനാരംഭിച്ചു. രാവണൻ ആരംഭിച്ചതായ തപസ്സ് കേവലം സാധനാനുഷ്ഠാനങ്ങളോടുകൂടിയ ഒരു ധ്യാനമാത്രമല്ലായിരുന്നു. അതിന്റെ ഭയങ്കരത വർണ്ണിക്കുക ഒട്ടും സുകരമല്ല.

"പണ്ടു ദശാനനൻ ഗ്രീഷ്മകാലത്തിങ്കൽ
പഞ്ചാഗ്നിമദ്ധ്യസ്ഥനായേകനിഷ്ഠയാ
ശീതകാലത്തിങ്കലാകണ്ഠമഗ്നനായ്
മേദുര വൃഷ്ടികാലേ നനഞ്ഞും മുദാ
സൂര്യബിംബേ നിജ നേത്രമുറപ്പിച്ചു
ധൈര്യേണ കുംഭകർണ്ണൻ മരുവീടിനാൻ
ബ്രഹ്മസായൂജ്യവും ധ്യാനിച്ചു സന്തതം
നിർമ്മലനായ വിഭീഷണൻ മേവിനാൻ."

(ഉ-രാ)

ഈവിധം അതികഠിനമായ തപസ്സ് രാവണൻ പതിനായിരംവർഷം ചെയ്തു. എങ്കിലും ചതുരാനനൻ പ്രത്യക്ഷനായില്ല. ഉൽക്കണ്ഠാകുലനായ രാവണൻ അനന്തരം തന്റെ പത്തുതലകളിൽ ഒന്നു വെട്ടിയെടുത്ത് ഹോമാഗ്നി

യിൽ നിക്ഷേപിച്ചു. രണ്ടാന്താം ആയിരംസംവത്സരം പൂർവ്വാധികം തീവ്രനിഷ്ഠയോടുകൂടി തപംചെയ്തു. എന്നിട്ടും ബ്രഹ്മദേവന്റെ പ്രത്യക്ഷീഭാവം ഉണ്ടായില്ല. ദശഗ്രീവൻ രണ്ടാമത്തെ ശിരസ്സുകൂടി ഛേദിച്ചു ഹോമംചെയ്തു് കുറെക്കൂടി ശക്തിമത്തായ തപോനിഷ്ഠയിൽ വർത്തിച്ചു. അവിടെ ആയിരംസംവത്സരം പിന്നെയും കഴിഞ്ഞു. എങ്കിലും വിധാതാവിനെ കണ്ടില്ല. മൂന്നാമത്തെ തല കൂടി ദശമുഖൻ ഹോമാനലന് ഭക്ഷ്യമാക്കി. എന്നിട്ടും വിധിദേവൻ ആവിർഭൂതനായില്ല. ഇങ്ങനെ ആയിരം കൊല്ലം കൂടുമ്പോൾ ഓരോ ശിർഷംവീതം ഹോമിച്ചു് ഒമ്പതിനായിരം ദീർഘമാണ്ടുകളും, ഒമ്പതുതലയും തീർന്നു. അപ്പോഴും ബ്രഹ്മാവു് താനതൊന്നും അറിഞ്ഞ ഭാവം പോലും നടിച്ചില്ല. നിരാശയും ക്രോധവും രാവണന് അസഹ്യമായവിധം പെരുകിവന്നു. പുരികങ്ങൾ കുടിലങ്ങളാകയും, കണ്ണുകൾ ചെന്തീക്കനലുകളുതിർക്കുംപടി തീക്ഷ്ണങ്ങളാകയും, ദേഹം ക്രമത്തിലധികം കമ്പ്രമാകയും ചെയ്തു. അഹമ്മദോദ്ധതകർമ്മാവും, സ്വധീരനുമായ രാവണൻ പത്താമത്തെ കഴുത്തിലും കരാളമായ കരവാളത്തെ വെച്ചു.

"പത്താംതലയുംകൂടി വെട്ടിമുറുക്കി-
ട്ടാത്താനന്ദം ധ്യാനമുറച്ചു
വെട്ടാനായിത്തുനിയും നേരം
സ്രഷ്ടാവിനെയും കാണായ്വന്നു
ഓടിനടന്നു വിയർത്തു വലഞ്ഞും
താടിയിൽനിന്നു ജലങ്ങൾ പൊഴിഞ്ഞും

ളെ ശത്രുക്കളായി ഗണിക്കാൻതന്നെ അവന് വിചാരമുണ്ടായില്ല. നൈസർഗ്ഗികമായിത്തന്നെ മനുഷ്യൻ ചെറിയനാണെന്നും, അല്പായുസ്സുകളാണെന്നും രാവണൻ കരുതി. മനുഷ്യരെപ്പററിയുള്ള ഒരു തീവ്രമായ പുച്ഛം അഥവാ, നിന്ദ അവന്റെ മനസ്സിലുണ്ടായിരുന്നില്ലെങ്കിൽ, 'മനുഷ്യരിൽ നിന്ന് അന്യന്മാരാൽ അവധ്യത്വമുണ്ടാകണ'മെന്ന് പ്രത്യേകം പറയേണ്ടതില്ലായിരുന്നു. ആ അത്ഭുതചരിത ബ്രഹ്മാവിന് മനസ്സിലായി. അവന്റെ ഭാവിയെപ്പററി ബ്രഹ്മദേവൻ ഗാഢമായി ദീർഘദർശനം ചെയ്തു. 'അവന്റെ നാശത്തിനുള്ള ഉപായം അവൻതന്നെ കാണിച്ചുതന്നു'വെന്നു മനസാ ധ്യാനിച്ചുംകൊണ്ട് രാവണന്റെ അഭിമതമനുസരിച്ചുള്ള വരമെല്ലാം ബ്രഹ്മദേവൻ സസന്തോഷം പ്രദാനംചെയ്തു. പരമകാരുണികനും, രാവണന്റെ കഠിനതപസ്സുകണ്ട് സന്തുഷ്ടനുമായ പിതാമഹൻ അവന് വീണ്ടും അനേകം വരങ്ങളെ കൊടുത്തു. കാമരൂപം കൈക്കൊൾവാനുള്ള വിശേഷശക്തി, അധികമായ ബലം തുടങ്ങിയവയായിരുന്നു ആ വരങ്ങൾ.

മേൽപറഞ്ഞവിധമെല്ലാം രാവണനെ സംതൃപ്തനാക്കിയശേഷം വിധി വിഭീഷണന്റെ മുമ്പിൽചെന്നു. “വത്സ, വിഭീഷണ, ധർമ്മനിഷ്ഠനായ നിന്റെ ബുദ്ധിശുദ്ധിയെ കണ്ട് ഞാനത്യന്തം സന്തോഷിക്കുന്നു. നിനക്ക് ആവശ്യമുള്ള ഏതു വരത്തെയും നീ ചോദിച്ചുകൊള്ളുക; ഞാൻ ഇഷ്ടപ്രകാരമെല്ലാം തരുവാൻ ഇതാ സന്നദ്ധനായി നില്ക്കുന്നു” വിനീതനും ഭക്തിനിരതനുമായ വിഭീഷണൻ കൈകൂപ്പിക്കൊണ്ട് ഇങ്ങനെ അപേക്ഷിച്ചു.

വിഭീഷണൻ—“സ്വാമീ, അവിടുത്തെ കാണാൻ കഴിഞ്ഞതുകൊണ്ടു തന്നെ അടിയൻ കൃതകൃത്യനായിരിക്കുന്നു. അവിടുത്തെ തിരുവുള്ളം ഈ സാധുവിൽ തെളിഞ്ഞിരിക്കുന്ന സ്ഥിതിക്കു് ചില വരങ്ങളെ പ്രാർത്ഥിക്കാതെ തരമില്ല. എന്തെന്നാൽ അവിടുന്നു് അപൂർവ്വദർശനനാണു്. എത്ര വലിയ ആപത്തിൽപെട്ടു് വലയാനിടവന്നാലും എന്റെ മനസ്സു് അധർമ്മത്തെ അണുമാത്രവും സ്പർശിക്കാതിരിക്കാൻ അവിടുന്നു് അനുഗ്രഹിക്കണം. എന്നുതന്നെയല്ല, ശ്രേഷ്ഠമായ ധർമ്മത്തിൽ എന്റെ ഹൃദയം ഉത്തരോത്തരം തല്പരമായിരിക്കയും വേണം. ഇതാണു് അടിയനു് ആദ്യമായി വേണ്ട ഒരു വരം. പിന്നെയൊന്നു് ബ്രഹ്മാസ്ത്രം എനിക്കെന്നും സ്വാധീനമായിത്തീരണമെന്നതാണു്. ഞാനതിൽ ഇതുവരെ അഭ്യാസം ചെയ്തിട്ടില്ല. എന്റെ മനസ്സിലെ ആശകളെല്ലാം ധർമ്മപരങ്ങളായി ഭവിക്കണം. ഏതാശ്രമത്തിൽ ചരിക്കുമ്പോഴും മനസ്സു് അതതു ധർമ്മങ്ങളിൽനിന്നു് വ്യതിചലിക്കുവാനിടവരരുതു്. ധർമ്മാനുഗനായി ദിവസവൃത്തി കഴിക്കുന്നവനു് ഈ ലോകത്തിൽ യാതൊരു ജീവിയേയും ഈശ്വരൻമാരും പേടിക്കേണ്ടതായില്ല. അതുകൊണ്ടു് അവിടുന്നു മേൽത്തരത്തിലുള്ള ഈ വരങ്ങളെല്ലാമരുളി അടിയനെ രക്ഷിച്ചാലും. പ്രഭോ നമസ്കാരം.”

ബ്രഹ്മാവു്—“കുമാരാ, നീ രാക്ഷസകുലത്തിലാണു് പിറവിയെടുത്തതെങ്കിലും നിന്റെ മനസ്സു് സത്വമയമാകുന്നു. അതുകൊണ്ടു് ധർമ്മപ്രതിഷ്ഠിതമായ നിന്റെ ആകാംക്ഷിതങ്ങളെല്ലാം സാദ്ധ്യമാകുന്നതാണു്. ശത്രുനിഷൂദനനായ നിനക്കു് ഞാൻ അമരത്വത്തെത്തന്നെ തരുന്നു. നിനക്കു് നിത്യമംഗളം ഭവിക്കട്ടെ.”

അനന്തരം ബ്രഹ്മാവു് കുംഭകൎണ്ണന് വരംകൊടുക്കുവാനായി തിരിച്ചു. അപ്പോൾ ദേവകളൊക്കെ കൂടി ആകാശത്തിൽനിന്നു പറയുകയാണ്.

"അംഭോജാലയനായ തമ്പുരാൻ ഭവാനിന്നു
കുംഭകൎണ്ണനു വരം നൽകരുതഖിലേശ,
ദുഷ്ടനായുള്ളോരിവൻ വിഷ്ടപം മൂന്നും ബലാൽ
പെട്ടെന്നു ബാധിക്കുന്നതറിയുന്നല്ലോ ഭവാൻ.
നന്ദനാരാമത്തിങ്കൽ വെച്ചിവനേഴപ്സര-
സ്സുന്ദരിമാരെപ്പത്തുവാനവസ്ത്രീകളെയും
കൊന്നുതിന്നിതു പിന്നെ മുനിമാരെയും തഥാ
ധന്യമാനുഷരെയും തിന്നിതു പലരിവൻ.
നല്ലോരു വരങ്ങളെ ലഭിക്കുന്നതിൻമുമ്പു
വല്ലാത്തകൃത്യമോരോന്നിങ്ങനെ ചെയ്യുന്നവൻ
ചൊല്ലേറും വരങ്ങളെ ലഭിക്കുന്നാകിൽ പാരി-
ലെല്ലാമേ ഭക്ഷിച്ചീടുമില്ല സംശയമേതും.
അതിനാൽ വരം നൽകുന്നെന്നുള്ള വ്യാജത്തോടു
മതിയാമോഹമിവന്നേകുക തപോനിധേ!
നല്ലതുഭവിച്ചീടും ലോകങ്ങൾക്കിതു ചെയ്യാ-
ലല്ലലെന്നിയേ സമ്മതിച്ചീടുമിവൻ താനും."

(വാ-രാ)

നിഖിലരുടെ നിർബ്ബന്ധത്താൽ പ്രബുദ്ധനായ നീരജയോനി വാണീദേവിയെ മനംകൊണ്ടു വിളിച്ചു. അന്യ-
ക്ക് അദൃശ്യമായവിധം സ്വരൂപഗോപനം ചെയ്തുകൊണ്ട് ദേവി പെട്ടെന്നു ദ്രുഹണന്റെ അരികത്തെത്തി വന്ദിച്ചു നിന്നു.

# അഞ്ചാം അദ്ധ്യായം.

---

രാവണന്റെ പരാക്രമങ്ങൾ.

സദസ്യരുടെ കൌതുകമറികയാൽ അഗസ്ത്യൻ രാവണന്റെ വിവിധപരാക്രമങ്ങളെപ്പററി പിന്നെയും പറഞ്ഞു:—

"രാവണാദികൾക്കു വരം ലബ്ധമായെന്നും, അവർ അമിതപരാക്രമശാലികളാണെന്നും ഉള്ള വർത്തമാനം അറിഞ്ഞമാത്രയിൽത്തന്നെ സുമാലി അനുചരന്മാരോടുകൂടി പാതാളലോകം വിട്ടുപോന്നു. മാരീചൻ, പ്രഹസ്തൻ, വിരൂപാക്ഷൻ, മഹോദരൻ എന്നീ നാലു് അമാത്യമുഖ്യരും അവനെ തുടൎന്നു. സുമാലി തന്റെ പൌത്രനായ രാവണനെ തഴുകിക്കൊണ്ടു് പറഞ്ഞു:—

"ഭാഗ്യവൈഭവംകൊണ്ടു വത്സ, നീ സംപ്രാപിച്ചു
ശ്ലാഘ്യമാം മനോരഥം നിരൂപിച്ചതുപോലെ.
ഉണ്ണീ, നീ ത്രിഭുവനനാഥനാം ചതുർമ്മുഖൻ-
തന്നോടുത്തമങ്ങളാം വരങ്ങൾ ലഭിക്കയാൽ
നല്ലോരു പുരിയായ ലങ്കയെ വിട്ടു ഞങ്ങ-
ളെല്ലാരും രസാതലം ഗമിപ്പാൻ നിമിത്തമാം
വൈകുണ്ഠൻതന്നിലേററം വർദ്ധിച്ച ഭയമിപ്പോ-
ളാകവേ നശിച്ചിതു നിർമ്മൂലം മഹാഭുജ!
പലവട്ടവും വിഷ്ണു ഞങ്ങളെബ്ബാധിക്കയാൽ
നിലയങ്ങളെയെല്ലാം വിട്ടുടൻ ദുഃഖത്തോടും

ഞങ്ങളെല്ലാരുമൊന്നിച്ചുററവും ഭയത്തോടും
ഭംഗമേററോടിച്ചെന്നു പാതാളം പ്രവേശിച്ചു.
രാത്രിഞ്ചാരികളാകും നമുക്കുള്ളതാണെന്നോർത്താ-
ലുത്തമമായ ലങ്കാപട്ടണം മനോഹരം
ബുദ്ധിമാൻ ധനാധീശൻ നിന്നുടെ സഹോദര-
നദ്ധ്യതനാപ്പുരിയെക്കൈയ്യിലാക്കിനാനിപ്പോൾ
അപ്പുരംതന്നെ സാമംകൊണ്ടോതാൻ ദാനംകൊണ്ടോ
തപ്പാത്ത ഭേദംകൊണ്ടോ തിരികെ വീണ്ടീടുവാൻ
വീരനാം നിനക്കിന്നു കഴിയുന്നെങ്കിൽ ചിരം
പാരവും സുഖംപൂണ്ടു വസിക്കാം നമുക്കെല്ലാം."

(വാ-രാ)

സുമാലി ഇടർപ്പറഞ്ഞു—"നീ ആ വിധത്തിൽ വേഗേന പ്രവർത്തിക്കുന്നപക്ഷം വിശിഷ്ടമായ ആ ലങ്കാപുരത്തിനു നീ തന്നെ ഏകനാഥനായിത്തീരും. എന്നുമാത്രമല്ല, അവമാനിതരായി അത്യാപത്തിൽ അകപ്പെട്ടു കേഴുന്ന സ്വജനങ്ങളേയും ബന്ധുക്കളേയും രക്ഷിക്കുകയെന്ന മഹാകാര്യവും നിനക്കളെക്കൊണ്ടു സാദ്ധ്യമാകും. അതിനാൽ ഒട്ടും താമസിയാതെ സംഭാരങ്ങൾ സംഭരിച്ചാലും."

പിതാവിന്റെ വാക്യംകേട്ടു് രാവണൻ കുറച്ചുനേരം ചിന്താമഗ്നനായിരുന്നു. അനന്തരം, "കുബേരൻ എന്റെ ജ്യേഷ്ഠനാണു്; തന്മൂലം അദ്ദേഹത്തെ വന്ദിക്കേണ്ടവനാണു് ഞാൻ. ആ സ്ഥിതിക്കു് ഈവിധം അവിടുന്നു പറയുന്നതു് ന്യായമല്ല" എന്നു് രാവണൻ മറുപടിപറഞ്ഞു. സുമാലി തല്ക്കാലമൊന്നുംപറയാതെ അവിടംവിട്ടു പോവുകയും ചെയ്തു.

പിന്നെയും കുറച്ചുകാലംകൂടി കഴിഞ്ഞപ്പോഠം സുമാലി മന്ത്രിമാരോടുകൂടി മുൻപറഞ്ഞ ഹിതത്തെ രാവണനെ ബോധിപ്പിച്ചു. അപ്പോഴും രാവണൻ പറഞ്ഞു് സമാധാനിപ്പിച്ചതു മുൻപടിതന്നെയായിരുന്നു. അതുകേട്ടു് പ്രഹസ്തനെന്ന മന്ത്രിമുഖ്യൻ രാവണനോടു പറഞ്ഞു:—

"ധീരനായ അവിടുന്നു് ഇങ്ങനെ പറയുന്നതു ശരിയല്ല. ശൂരന്മാരുടെ വിജയോത്സവം ഭ്രാതൃസ്നേഹത്തെ നിമിത്തമാക്കി ഭഗ്നപ്പെടുത്തുന്നതു ഏതു ധർമ്മത്തെ ആസ്പദമാക്കിക്കൊണ്ടാണെന്നറിയുന്നില്ല. ഞാനതിനൊരുദാഹരണം പറയാം. ദിതിയും അദിതിയും ഒരു അച്ഛനമ്മമാരുടെ മക്കളാണു്. കശ്യപപ്രജാപതിയുടെ ഭാര്യമാരായ അവരോളം യോഗ്യതയും മറ്റും മറ്റാർക്കുമില്ലെന്നാണല്ലോ വെച്ചിരിക്കുന്നതു്. ഇന്നിപ്പോഠം മൂവുലകിന്റെയും ചെങ്കോലാളുകളായി വാഴുന്ന ദേവന്മാരെല്ലാം അദിതിയുടെ മക്കളാണു്. എന്നാൽ ന്യായത്തിൽ ദിതിയുടെ മക്കളായ അസുരന്മാർക്കാണു് ആ സ്ഥാനം ലഭിക്കേണ്ടതു്. പക്ഷേ, "കയ്യൂക്കുള്ളവൻ കാര്യക്കാരൻ" എന്ന മട്ടിൽ ശ്രീനാരായണന്റെ സഹായത്തോടുകൂടി അസുരന്മാരെയെല്ലാം ഓടിച്ചോടിച്ചും കൊന്നും ദേവന്മാർ രാജ്യം കൈക്കലാക്കുകയാണുണ്ടായതു്. സാഹോദര്യബന്ധമെവിടെപ്പോയി? അതുകൊണ്ടു് അങ്ങയോടിപ്പോഠം ഇവിടെ ആവശ്യപ്പെട്ടതു് പുതുതായി ഒരു കർമ്മം അവിടുന്നായി തുടങ്ങിവെയ്ക്കണമെന്നല്ല. ദൈത്യദേവന്മാർ മുമ്പിനാലേ തുടങ്ങിവെച്ച ഒരു മാർഗ്ഗത്തെ കാര്യലാഭത്തിനായി അവിടുന്നു ചെയ്യേണ്ടതാണു്. ഇതേ ഇവിടെ ബോധിപ്പിച്ചുള്ളു."

പ്രഹസ്തന്റെ യുക്തിയുക്തമായ വചനം കേട്ടപ്പോഠം സന്തുഷ്ടചിത്തനായ രാവണൻ ഏതാണ്ടൊരു രണ്ടുനാഴിക

നേരം ചിന്താക്രാന്തനായിരുന്നു. അനന്തരം അവൻ ഇതുവിധമെല്ലാം സമ്മതിച്ച് ഉള്ളിൽ സമ്മദം പൂണ്ടു. ഉടൻ സകല രാക്ഷസന്മാരെയും വിളിച്ച് ദശകന്ധരൻ ത്രികൂടവനത്തിലെത്തി. അവിടെ പാളയമടിച്ചുംകൊണ്ട് വാക്പടുവായ പ്രഹസ്തനെ കുബേരസന്നിധിയിലേയ്ക്ക് ദൌത്യത്തിനായി നിയോഗിച്ചു.

രാവണവാക്യത്തെ ശിരസാ വഹിച്ചു ചെന്ന് പ്രഹസ്തൻ കുബേരനോടിങ്ങനെ പറഞ്ഞു:—

"ഇന്നു തവാനുജനായ ദശാനനൻ-
തന്നുടെ ചൊല്ലിനാൽ വന്നിതിപ്പോഴഹം.
പുണ്യജനേശ്വരനായ ഭവാനോടു
കാര്യം പറകെന്നു ചൊല്ലിവിട്ടീടിനാൻ
നക്തഞ്ചരന്മാർക്കു പണ്ടുപണ്ടേയുള്ള
പത്തനമായതു ലങ്കാപുരമെടോ!
ഇത്രനാളും ഭവാൻ പാലിച്ചതു പുന-
രെത്രയുമേറ്റം തെളിഞ്ഞിതെല്ലാവർക്കും.
ഇന്നുമൊരുകാലം മീളുകയില്ലവ-
രെന്നോർത്തിരുന്നുപോകേണ്ട ഗുണാംബുധേ!"

(അ-രാ)

സന്ദേശമെല്ലാം മനസ്സിരുത്തിക്കേട്ടശേഷം കുബേരൻ അതിവിനീതനായി ഇങ്ങനെ മറുപടി പറഞ്ഞു:— "നിർജ്ജനമായിരുന്ന ഈ സ്ഥലത്തെ എന്റെ പിതാവ് എനിക്കായി തന്നു. അതിനാൽ ഞാനിവിടെ എന്റെ കൂറുകാരോടുകൂടി വന്നു താമസം തുടങ്ങുകയുംചെയ്തു. ഇങ്ങനെയായിട്ട് കാലം കുറെ കഴിയുകയും ചെയ്തിരിക്കുന്നു."

"എന്നുടെ സോദരനായ ദശാനനൻ
തന്നോടുകൂടി വസിക്കിലുമാമെടോ!
സഖ്യമെന്നാലതു ഞങ്ങൾക്കിരുവർക്കു-
മാക്കമില്ലെന്നാൽ പരിഭവമാകൊട്ടും.
നേരത്തു ചെന്നു വരുത്തീടുവനെ നീ
ചാരത്തു കാണ്മാനെനിക്കുണ്ടാഗ്രഹം."

(ഉ-രാ)

അതുകേട്ടു പ്രഹസ്തൻ, "ഞാനദ്ദേഹത്തോടു വിവരം പറയാം; അപ്പോഴുണ്ടാകുന്ന ഭാവത്തെ ഇവിടെ വന്നു് ബോധിപ്പിക്കയും ചെയ്യാം" എന്നുപറഞ്ഞു് രാവണാന്തികത്തിലേയ്ക്കു പോയി.

പ്രസ്തുത വിവരം പിതാവിനെ ധരിപ്പിക്കുവാനായി, പ്രഹസ്തന്റെ പിറകെതന്നെ കുബേരനും പുറപ്പെട്ടു. പിതൃസമീപംചെന്നു് വന്ദിച്ചശേഷം കുബേരൻ—"പിതാവേ, രാവണൻ ലങ്കാരാജ്യം ചോദിക്കുന്നു. ഞാനെന്താണു ചെയ്യേണ്ടതു്? എനിക്കു് മറ്റൊരിടവും ആശ്രയമില്ല" എന്നു് അരുളി.

വിശ്രവസ്സ്—"കുമാരാ, അവൻ മഹാ ദുഷ്ടനാണ്. നീ അവിടംവിട്ടു് വേഗമിങ്ങോട്ടു പോരികയാണു് ഭേദം. അർത്ഥപുത്രകളത്രാദികളോടുകൂടി നീ ഇവിടെത്തന്നെ പാർത്തുകൊൾക. കൈലാസപുരിയുടെ സമീപത്തിൽ തന്നെ ഒരു പുതിയ പുരം പണിയിച്ചു് അതിൽ ശങ്കരസേവ ചെയ്തുകൊണ്ടു വാഴാം. അനുമതി."

കുബേരൻ പിതൃനിർദ്ദേശപ്രകാരം ലങ്കയിൽ ചെന്നു്, അവിടെയുള്ള സകല സമ്പത്തുകളോടും പരിവാ

ഭടന്മാരോടുംകൂടി പോന്നു് കൈലാസപർവ്വതത്തിന്റെ വടക്കരികിലായി അളകാപട്ടണം നിർമ്മിച്ചു് അതിൽ സസുഖം ഈശ്വരസേവചെയ്തു വാണു. പരമശിവന്റെ പരമാനുഗ്രഹഫലമായി കുബേരന്നു് അദ്ദേഹവുമായി ദൃഢസഖ്യം തന്നെ ലബ്ധമായി.

അതിന്നിടയിൽ പ്രഹസ്തൻ, വൈശ്രവണസന്ദേശത്തെ ഒരക്ഷരവും വിടാതെ രാവണനെ ധരിപ്പിച്ചു. അതു കേട്ടപ്പോൾ രാവണനും കൂട്ടരും കിംകർത്തവ്യതാവിമൂഢന്മാരായിത്തീർന്നു. സത്യഗ്രഹത്തിന്റെ വിശേഷം ഇതാണു്. വൈശ്രവണൻ ദൂതവാക്യംകേട്ടു് കോപിഷ്ഠനായിത്തീർന്നിരുന്നെങ്കിൽ, നിശ്ചയമായും ഭയങ്കരമായ യുദ്ധത്തിന്നു് രാവണൻ ഒരുമ്പെടുമായിരുന്നു. ഇപ്പോൾ അതുകേട്ടു, രാവണൻ അന്ധനായി ചമഞ്ഞു.

എങ്കിലും, ഒന്നുരണ്ടുദിവസം കഴിഞ്ഞപ്പോൾ, 'കുബേരൻ ലങ്കവിട്ടു പൊയ്ക്കളഞ്ഞു' എന്ന വാർത്ത നാട്ടിലെങ്ങും പരന്നു. ക്ഷണനേരത്തിൽ മാതാമഹപ്രഭൃതികളായ സകല രാക്ഷസന്മാരോടുംകൂടി രാവണൻ ലങ്കയിലെത്തി. ബന്ധുജനങ്ങൾ അപ്പോൾതന്നെ രാവണനെ രാക്ഷസരാജാവും ലങ്കാധിപതിയുമായി അഭിഷേകം കഴിക്കയും ചെയ്തു.

അനന്തരം ആദ്യമായി രാവണൻ ചെയ്തതു് നിദ്രാധീനനായ കുംഭകർണ്ണന്നു് ഒരു ഉറക്കറ പ്രത്യേകമായി പണിചെയ്യിച്ചുകൊടുക്കുകയായിരുന്നു. അവനെപ്പറ്റി രാവണന്നു് ദുർഘടമായ വ്യസനമുണ്ടായി. പ്രതിശാന്തിക്കായി രാവണൻ പിതാമഹനെ തപംചെയ്തു് പ്രത്യക്ഷനാക്കി സങ്കടം ബോധിപ്പിച്ചു. പറയത്തക്ക ഗുണമൊന്നും അതു

കൊണ്ടുണ്ടായില്ല. "ആറുമാസം ഉറങ്ങിയാൽ ഒരുദിവസം ഉണർന്നിരിക്കും" എന്നൊരു ഭേദംമാത്രമേ തനിക്ക് അതിൽ വരുത്തുവാൻ നിവൃത്തിയുള്ളുവെന്നുപറഞ്ഞ് ബ്രഹ്മാവു മറഞ്ഞു. ഗത്യന്തരമില്ലാതെ രാവണൻ അതുമാത്രം കൊണ്ട് തൃപ്തനാകയും ചെയ്തു.

പിന്നീട് രാവണൻ വിദ്യുജ്ജിഹ്വനെന്ന രാക്ഷസനെക്കൊണ്ട് സ്വസഹോദരിയായ ശൂർപ്പണഖയെ വിവാഹംകഴിപ്പിച്ചു.

അനന്തരം അവൻ മയാസുരന്റെ മകളായ മണ്ഡോദരിയെ വിവാഹം കഴിക്കയും, വൈരോചനന്റെ പുത്രിയായ വജ്രജ്വാലയെ കുംഭകർണ്ണനെക്കൊണ്ടും, ശൈലൂഷനെന്ന ഗന്ധർവ്വരാജാവിന്റെ പുത്രിയും സദ്ഗുണവതിയുമായ സരമയെ വിഭീഷണനെക്കൊണ്ടും പരിണയിപ്പിക്കയും ചെയ്തു.

"* * * കുറേക്കാലം ചെന്നപ്പോൾ മണ്ഡോദരി
മേഘനാദനെന്നുള്ള സുതനെ പ്രസവിച്ചാൾ
നിങ്ങളെല്ലാരും ഇന്ദ്രജിത്തെന്നു ചൊല്ലീടുന്ന-
തിങ്ങവൻതന്നെയെന്നു ധരിക്ക മഹാന്മാരേ!
രാവണപുത്രനായൊരാശരനവൻവന്നു
ഭൂവിതിൽ പിറന്നൊരുനേരത്തുതന്നപ്പോളവൻ
ഘോരമായ് കരയുമ്പോളുണ്ടായി മഹാനാദം
വാരിധിനിവഹം മുഴങ്ങുന്നതുപോലെ.
ബാലനാമവൻതന്റെ ഘോരമാം നാദംകൊണ്ടു
ചേലെഴും ലങ്കാപുരമാകവേ സ്തംഭിച്ചുപോയ്

ആകയാൽ മേഘനാദനെന്നപ്പോൾ നാമധേയം
നൽകിനാൻ പിതാവായ രാവണനാനന്ദമായ്.
രാവണൻതന്റെ നല്ല രമ്യമാമന്തഃപുരേ
രാവണസുതനവൻ ക്രമത്താൽ വളർന്നതേ,
രാവണവരസ്ത്രീകളവനെപ്പോററിടിനാർ
പാവകൻതന്നെശ്ശുഷ്കകാഷ്ഠങ്ങളെന്നപോലെ."

(വാ-രാ.)

രാവണന്റെ പ്രതാപങ്ങളൊന്നും പറഞ്ഞാലാവില്ല. സാധുമർദ്ദനം, സത്കർമ്മധ്വംസനം, പരദാരാപഹരണം തുടങ്ങിയ ദുർവ്വൃത്തികളെല്ലാം അവൻ നിരന്തരമായി ചെയ്തുവന്നു. ദേവദാനവഗന്ധർവ്വാദികളെയെല്ലാം അവൻ കഠിനമായി മർദ്ദിച്ചു. നന്ദനാരാമത്തിൽ കാട്ടാനകണക്കെ ചാടിക്കടന്ന് കല്പവൃക്ഷങ്ങളെല്ലാം വെട്ടിനശിപ്പിച്ചു. സുരയുവതികളായി അവന്റെ അന്തഃപുരത്തിലെ പരിചാരികമാർ. ഉർവ്വശീരംഭാദികളായ സ്വർവ്വാരവധുക്കൾ അവന്റെ സദസ്സിലെ ആട്ടക്കാരികളും പാട്ടുകാരികളും ആയിത്തീർന്നു.

"സംപൂർണ്ണത്വേന താനേ സതതമുദിതനാം-
ക്കേണാങ്കമേണാങ്ക, നൿ-
ന്നംഭോജാതങ്ങളെങ്ങും വിരിവതിനപരം
ചൂട്ടുകൂടാതെവണ്ണം,
വൻപാൽ പൂന്തെന്നൽ ബന്ദീകൃതവിബുധവധൂ-
നീവികമ്പേന മുൻപേ
സംഭാവ്യാത്മാതങ്കേ വിഹൃതിമകൃത ല-
ങ്കേശ്വരനാരമൊപ്പാം.

ഭീരു സ്വപാദേന്താമരേന്ദ്രൻ കഴലിണപണിവാൻ
ഗോപുരം കാത്തുനില്പൂ-
ന്നാരെക്കണ്ടും പറഞ്ഞും പലവഴിയിലിര-
ന്നീടിലും കാണ്കപാവം!
ഘോരം ഭ്രൂവല്ലികൊണ്ടങ്ങവരൊടിടയിടെ-
ത്തല്ലുകൊണ്ടോനകാരണ്ഡ
ച്ചൂരക്കോൽകൊണ്ടു കൊള്ളും പരിചു ജഗതി ലം-
ങ്കേശനന്നാരുമൊപ്പാ.”

(രാ-ചമ്പു.)

അതുകൊണ്ടൊന്നുമായില്ല രാവണന്റെ ദുശ്ചേഷ്ടിതങ്ങൾ. സഹോദരന്റെ ദുരന്തങ്ങളായ ദുഷ്പ്രവൃത്തികളോരോന്നും കേട്ട് വ്യഥിതനായ ധനാധിപൻ അക്കാലത്തു് പലപല സാരോപദേശങ്ങൾ സന്ദേശിച്ച് രാവണന്റെ അടുക്കലേയ്ക്ക് ഒരു ദൂതനെ അയച്ചു. ദൂതൻ ദശാനനന്റെ മുമ്പിൽവന്ന് വിനീതനായിങ്ങനെ പറഞ്ഞു:—

“രാക്ഷസരാജ, ജയ ജയ സന്തതം
ദാക്ഷിണ്യശീല, പ്രഭോ, ഗുണവാരിധേ!
അഗ്രജൻതന്നുടെ സന്ദേശവാക്യങ്ങൾ
സദ്ഗുണരാശേ, ചെവിതന്നുകേട്ടാലും
ഉഗ്രമായ്ചെയ്ത തപസ്സിൻഫലങ്ങളു-
മൊക്കെ ക്ഷയിച്ചുപോം ദോഷങ്ങളാലെടോ!
മുന്നം പലരും തപോബലം കൈക്കൊണ്ടു
ദുർന്നയംപൂണ്ടു ലോകോപദ്രവം ചെയ്തോർ
ചെന്നവരും നരകം ഭുജിച്ചീടിനാർ
ചെന്നീടുമോ ചിരകാലമായുസ്സെടോ!
ദേഹധനാദികൾ നിത്യമെന്നോർക്കുന്ന
ദേഹികളെത്രയും മൂഢന്മാർ നിർണ്ണയം

യൌവനംകൊണ്ടും വരബലംകൊണ്ടും നീ
സർവ്വജനങ്ങളെ പീഡിപ്പിച്ചാലുടൻ
വന്നീടുമാപത്തുമായുർവിനാശവും
നന്നായ് നിരൂപിച്ചുകൊൾകനീ മാനസേ.
വൃന്ദാരകന്മാരെ ദ്വേഷിച്ചതും ബലാൽ
നന്ദനോദ്യാനമഴിച്ചതും കേട്ടു ഞാൻ
'ഐശ്വര്യം കശ്മലൻ വൈശ്രവണാനുജ-
ന്നെത്രമന്നല്ല ദശാനനനൊട്ടുമേ'
നാട്ടാരിവണ്ണം പറയുന്ന വാക്കുകൾ
കേട്ടാലെനിക്കു പൊറുക്കരുതൊട്ടുമേ.
ധർമ്മസ്ഥിതി പിഴയാത്ത ശുഭങ്ങളാം
കർമ്മങ്ങളൊക്കെ ചെയ്തീടുന്നൊരുത്തമേ.
പംക്തിമുഖനെ വധിച്ചുകൊൾവാനട-
ന്നൊരുമ്പെടുന്നു തങ്ങളിൽ തങ്ങളിൽ
മന്ത്രം തുടങ്ങിനാർ ദേവമുനീന്ദ്രന്മാർ
ചിന്തിച്ചുകൊള്ളുക നീയുമിതോർക്കവേ.
ഞാനിന്നു ശങ്കരസഖ്യവും പ്രാപിച്ചു
ദീനതകൾ തീർത്തിരിക്കുന്നിതറിക നീ."

(അ-രാ.)

ദൂതൻ വീണ്ടും പറഞ്ഞു:—"ധനേശൻ തിരുമുമ്പിൽ ബോധിപ്പിക്കുവാനായി പിന്നെയും പലതും സന്ദേശിച്ചിട്ടുണ്ട്. അവിടുന്ന് മനസ്സിരുത്തി കേട്ടാലും. 'സഹോദരാ, നീ നിന്റെ വംശത്തിനും മഹിമയ്ക്കും ചേർന്ന വൃത്തികളെ ആചരിക്കാവൂ. ബാലന്മാർ അറിവില്ലാതെ ചെയ്തുപോകുന്ന തെറ്റുകളെ അറിഞ്ഞ് വേണ്ടവഴിക്ക് അവരെ ന

യിക്കേണ്ടതു രക്ഷിതാക്കളുടെ കടമയാണല്ലോ. സദാചാരപരമല്ലാത്ത കൂട്ടുകെട്ടിനെ നീ നിശ്ശേഷം നിറുത്തണം. വിതച്ചതേ കൊയ്യൂ. താൻ ചെയ്യുന്ന കർമ്മങ്ങളുടെ ഫലം ഇന്നല്ലെങ്കിൽ നാളെ താൻതന്നെ അനുഭവിക്കാതെ തരമില്ല.' ഈ വിചാരം നിന്റെ മനസ്സിൽ ഉണ്ടായാൽ മതി."

ദൂതവാക്യം രാവണനെ ക്രമത്തിലധികം ക്രുദ്ധനാക്കി. അവന്റെ കണ്ണുകളിൽനിന്നു ചെന്തീപ്പൊരി പാറിപ്പറന്നു. ദശമുഖൻ പല്ലും ചുണ്ടും കടിച്ച് ദംഷ്ട്രകൾ വെളിക്കുകാട്ടി കൈതിരുമ്മി നിന്നു. രാവണൻ അലറിക്കൊണ്ടു പറഞ്ഞു:— "എടാ ദൂത, നീ പറഞ്ഞ വാക്കുകളുടെ സാരവും, നിന്നെ പറഞ്ഞയച്ച ആ ധനമഞ്ചിയുടെ ഉദ്ദേശവും എനിക്കു മനസ്സിലായി. അയാൾ വെറും പിച്ചനാണ്. എങ്കിലും പണത്തിന്റെ തിളപ്പുകൊഴുപ്പുമായതുകൊണ്ടാണ് അവനിപ്പോൾ ഇങ്ങനെ പറഞ്ഞയയ്ക്കാൻ തോന്നിയതു്. അതു കേട്ട് നടുങ്ങുവാനുള്ളവനല്ല ഈ രാവണൻ. താൻ ചന്ദ്രക്കലാധരന്റെ മിത്രമാണുപോലും. അതു് എന്നെ പറഞ്ഞു കേൾപ്പിച്ചിട്ടെന്തുവേണം? അവൻ ആരെയെങ്കിലും ബന്ധുവായി വരിച്ചുകൊള്ളട്ടെ. എനിക്കെന്തു ചേതം? അവന്റെ ഓരോ വാക്കും അതിരൂക്ഷമായിരിക്കുന്നു. അതു മറക്കത്തക്കതോ മറയ്ക്കത്തക്കതോ ക്ഷമിക്കപ്പെടാവുന്നതോ അല്ല തന്നെ. അവന്റെ പ്രവൃത്തികളെല്ലാം ഇതുവരെ ഞാൻ സഹിച്ചുകൊണ്ടിരുന്നു. ഇനി അതിനു തരമില്ല. 'ജ്യേഷ്ഠനല്ലേ, ഗുരുത്വം പരിപാലിക്കണമല്ലോ' എന്നൊക്കെ വിചാരിച്ച് ഞാൻ കഴിച്ചുകൂട്ടി. ഇനി അതും വിചാരിപ്പാൻ ഭാവമില്ല. ദ്രോഹി, ഞാനിങ്ങനെയൊക്കെ സാരമായി കരുതിയിരുന്നിട്ടും അവനിപ്പോൾ ഇങ്ങനെ സന്ദേ

ശിച്ചയയ്ക്കാനല്ലേ തോന്നിയതു്”? നോക്കിക്കൊള്ളട്ടെ. ഞാനിപ്പോൾതന്നെ ഇവിടെനിന്നു് പുറപ്പെടുകയായി. മൂന്നുലോകത്തും രാവണാധിപത്യം സ്ഥാപിച്ചേ ഞാനിനി അടങ്ങൂ. അവനൊരുവൻ നിമിത്തമായി നാലാശാപതികളെയും പോരിൽ ജയിക്കേണ്ടതായി വന്നുകൂടി. ആകട്ടെ, എനിക്കതിനു് പ്രയാസമൊന്നും ഇപ്പോൾ ഇല്ലതന്നെ.”

ഇങ്ങനെ ഉഗ്രമായി പറഞ്ഞുംകൊണ്ടു് കോപിഷ്ഠനായ രാവണൻ, താനാരംഭിക്കുവാൻപോകുന്ന മഹാസമര നാടകത്തിന്റെ നാന്ദിയെന്നപോലെ നിശിതമായ കരവാളുംകൊണ്ടു് ആ സാധുവായ ദൂതന്റെ കണ്ഠം മുറിച്ചു. അനന്തരം വിജയസ്വസ്ത്യയനം ചെയ്യിച്ചു് രാവണൻ ദിഗ്ജയത്തിനായിറങ്ങി.

---

## ആറാം അദ്ധ്യായം.

---

രാവണവിജയം.

ജ്യേഷ്ഠനോടു പോരാടാൻതന്നെയായിരുന്നു രാവണൻ ആദ്യമായി പുറപ്പെട്ടതു്. അധീശന്റെ പിറകേ പ്രധാന മന്ത്രികളും നിരവധി സൈന്യങ്ങളും പ്രസ്ഥാനം ചെയ്തു. രാവണൻ അവരോടെല്ലാമൊന്നിച്ചു് കോപംകൊണ്ടു് ദിക്കുകളെ ഭസ്മീകരിക്കത്തക്കവിധം ത്വരിതപ്രയാണം തുടങ്ങി. “നാടുകൾനഗരങ്ങൾ കാടുകൾശൈലങ്ങളും വീടുകൾപുഴകളും കേടറ്റതോട്ടങ്ങളു”മെല്ലാം അതിവേഗത്തിൽകടന്നു് കൈലാസഗിരിയുടെ പാർശ്വ

ത്തിൽ ആ ദുഷ്ടസംഘം ചെന്നുകൂടി. ഈ വർത്തമാനമറിഞ്ഞ കിന്നരന്മാരിൽ ചിലരെല്ലാം, രാവണന്റെ നേരിട്ടുനില്ക്കുവാൻകൂടി തങ്ങൾക്കു ശക്തിയില്ലെന്നു നിശ്ചയിച്ച് തൽക്ഷണംതന്നെ ആ സ്ഥലംവിട്ട് 'ധാവതി'ചെയ്തു. മററു ചിലർ, തങ്ങളുടെ യജമാനന്റെ അനുജന്റെ വരവുപ്രമാണിച്ച് സന്തുഷ്ടരായി, വിവരം കുബേരനെ അറിയിക്കാൻവേണ്ടിപ്പാഞ്ഞുപോയി. യുദ്ധത്തിനൊരുങ്ങിവന്നവനാണ് രാവണനെന്നു കുബേരൻ പറഞ്ഞപ്പോഴേ അവർ മനസ്സിലാക്കിയുള്ളൂ.

"അനന്തരം യക്ഷനാഥനാകിയ ധനേശന്റെ
സൈന്യവും ക്ഷോഭിച്ചിതു വൻകടലെന്നപോലെ."

ധനാധിപന്റെ ആജ്ഞപ്രകാരം അനവധി സൈന്യങ്ങൾ ബലപരികരരായി യുദ്ധാങ്ഗണത്തിലേയ്ക്ക് പുറപ്പെട്ടു. ആ രണ്ടു വീരസൈന്യങ്ങളും നിമിഷമാത്രംകൊണ്ടു കൂടിയണഞ്ഞു രണമാടി.

"ഘോരമായുള്ള യുദ്ധം യക്ഷരാക്ഷസപ്പട
പാരമായ് തമ്മിൽ ചെയ്തുകൊണ്ടിരിക്കുന്നനേരം
രാക്ഷസപ്പടയേററം കുഴങ്ങിത്തളർന്നുപോയ്
രാക്ഷസാമാത്യന്മാരുമെത്രയും വ്യഥിതരായ്
* * * ദശഗ്രീവനായ രാക്ഷസരാജൻ
തന്നുടെസൈന്യത്തിനു തോല്മവന്നതു കണ്ടു,
വന്നൊരുത്സാഹമോടുമുച്ചത്തിലലറിക്കൊ-
ണ്ടന്നേരം യക്ഷരോടു നേരിട്ടാൻ കുപിതനായ്.
രാക്ഷസരാജൻതന്റെ മന്ത്രിമാരായുള്ളോരു
രാക്ഷസവീരരേറെ വിക്രമം കലർന്നവർ

ആയവർതന്നിലൊരോ രാക്ഷസഭടേശന്മാ-
രായിരം യക്ഷന്മാരോടേററമർ ചെയ്തീടിനാർ.”

(വാ-രാ)

ആ യുദ്ധം അതിഭയങ്കരംതന്നെയായിരുന്നു. ദിവ്യാസ്ത്രങ്ങൾ വർഷിച്ചും, വൃക്ഷങ്ങൾ പിഴുതെറിഞ്ഞും, മററുപല പ്രയോഗങ്ങളും ചെയ്തു് രണ്ടു സംഘത്തിലും അനേകംപേർ പ്രാണശൂന്യരായി ചമഞ്ഞു. ഒടുവിൽ രാവണൻ ശത്രുമർദ്ദനം ചെയ്തുചെയ്തു് കോട്ടയ്ക്കുള്ളിൽ പ്രവിഷ്ടനായി. പല പരുക്കുകളും കണക്കിലധികം ശക്തിയായി അവനു പററിയിരുന്നുവെങ്കിലും ബ്രഹ്മാവിന്റെ വരശക്തിനിമിത്തം അവൻ ക്ഷീണിതനായില്ല. രാവണന്റെ തടസ്സംകൂടാതെയുള്ള പ്രവേശംകൊണ്ടു് ഭീതഭീതരായ യക്ഷന്മാരിൽ ചിലർ വൻഗുഹകളിലും, അനേകംപേർ നദിക്കകത്തും ഒളിച്ചുകളഞ്ഞു.

ഇതെല്ലാംകണ്ടു് ദുഃഖിതനായ കുബേരൻ വീണ്ടും അനവധി സൈന്യങ്ങളെക്കൂട്ടി ‘മാണിചര’നെന്ന ഒരു നായകനെ അയച്ചു. അവർതമ്മിൽ ചെയ്തുതുടങ്ങിയ പോരാട്ടം മുമ്പിലത്തേക്കാൾ ഉഗ്രവും ഭയാനകമായി. മാണിചരൻ എത്രയൊക്കെത്തന്നെ ശ്രമിച്ചിട്ടും യുദ്ധത്തിനിടയിൽ ഒരു മുറിവുപോലും രാവണനേല്പിക്കാൻ ശക്തനായില്ല. എന്നല്ല, രാവണൻ കണക്കിനു കൊടുത്ത ഒരു തീക്ഷ്ണപ്രഹരമേററതുനിമിത്തം മാണിചരന്റെ തല ഒരു വശത്തേയ്ക്കു് കുറെയൊന്നു ചെരിഞ്ഞുപോവുകയും ചെയ്തു. തന്മൂലം അവനത്യന്തം ക്ഷീണിതനായിത്തീർന്നു.

“അനന്തരം ദൂരത്തായിക്കാണായ്വന്നിതു കാന്തി-
ചിന്നിടും ഗദാപാണിയായൊരു ധനേശനെ.

മന്ത്രിമാരാകും ശുകൻ നൽപ്രൌഢ്യപാലൻതാനും
ശംഖപത്മാദിനിധിദേവതമാരുമായി.
വിത്തനായകൻ ശാപംകൊണ്ടു സമ്പത്തിനെന്ന്യേ
യുദ്ധത്തിന്നൊരുങ്ങീടും തമ്പിയെക്കണ്ടനേരം ”

(വാ-രാ)

കാലോചിതവും ഭക്തിജ്ഞാനസംയുക്തവും ആയ ചില സാരോപദേശങ്ങളെ പറയുവാൻ തുടങ്ങിയതു.

“മുന്നം തപസ്സുചെയ്താർ പലരുമവർ
ചെന്നു യമാലയംതന്നിൽ മേവിടിനാർ.
ദുർവ്വാരമായ വരപ്രഭാവംകൊണ്ടു
സജ്ജനത്തെയുപദ്രവിക്കയുണ്ടോ.
ചെയ്തു ദുഷ്കർമ്മഫലങ്ങളനേകംനാൾ
കൈതവമതിനവർ ഭവിക്കയുണ്ടും.
ദേഹനാശംവരുമെന്നോർത്തൊട്ടുമി-
സ്സാഹസാൽ ചെയ്ത തപസ്സിൻഫലമെല്ലാം.
ആഹാര നീഹാര നിദ്രാപരന്മാരായ്
മോഹവശഗതന്മാരായവരിന്നും.
ദേഹധനാദികളെല്ലാം ശാശ്വതം
ദേഹികൾക്കെന്നുള്ള തത്ത്വമറിയാതെ
ധർമ്മാധർമ്മങ്ങളും ചിന്തിയാതെ നിത്യം
ദുർമ്മന്ത്രാദികളും ചെയ്യുജന്തുക്കളെ”

പീഡിപ്പിച്ചു നടക്കുന്ന ദുഷ്ടന്മാർ പലതരത്തിലുള്ള വേദനകളനുഭവിച്ച് നരകംപൂകുമെന്നു് നിർവ്വിവാദമാകുന്നു. കേവലം അജ്ഞനായ നിന്നോടു തത്ത്വോപദേശം ചെയ്യാൻ ചാടിപ്പുറപ്പെട്ട എന്റെ ജളതയെ തോന്നി



പ്പോൾ അപഹസിക്കുന്നു. നീ നിഷ്കാരണമായി പാവപ്പെട്ടവരെ ഉപദ്രവിക്കുന്നു. എന്നാൽ, നിനക്കു അതുകൊണ്ടു് വല്ല ഫലവുമുണ്ടോ? അതൊട്ടില്ലതാനും. നിന്റെ ഭാവി അത്യന്തം ഭയങ്കരമാകുമെന്നതിനു് യാതൊരു സംശയവുമില്ല. നീയും നിന്റെ വംശവും കുററിയററു് നാശമടയും. സംശയമൊന്നുമില്ല.”

‘‘ഇത്ഥം പറഞ്ഞു ഗദയുമെടുത്തു സ-
ന്നദ്ധനായ് ചെന്നണയുന്ന ധനേശ്വരൻ
തന്നുടെ ധീരതകണ്ടു നിശാചരർ
നിന്നവർ പേടിച്ചകന്നാരതുനേരം
സത്വരംചെന്നു നക്തംചരാധീശനെ
ക്രുദ്ധനായൊന്നടിച്ചാൻ ധനാധീശ്വരൻ
തല്ലുകൊണ്ടാശു വിറച്ചാൻ ദശാനനൻ
ഇല്യനായ്നിന്നു പൊരുതാനന്നേരം.”

(അ-രാ.)

ഒടുവിൽ വൈശ്രവണനെ മോഹിപ്പിച്ചു് രാവണൻ നിലംപതിപ്പിച്ചു. പത്മാദികളായ മുനികൾ ഉടൻതന്നെ അവിടെനിന്നെടുത്തു് അദ്ദേഹത്തെ നന്ദനോദ്യാനത്തിലേക്കു കൊണ്ടുപോയി ശുശ്രൂഷിച്ചു.

വിജിതനായ ദശാനനൻ ക്ഷണത്തിൽ പുഷ്പകത്തിലേറി യാത്രതിരിച്ചു. ശരവണദേശത്തിൽ ചെന്നപ്പോൾ വിമാനം സ്തബ്ധമായിപ്പോയി. അതിന്റെ കാരണമെന്തെന്നു് രാവണനോ മന്ത്രിമാർക്കോ മനസ്സിലാകായ്കയാൽ അവർ അമ്പരന്നു. അപ്പോഴേയ്ക്കും നന്ദികേശ്വരൻ വാനരരൂപത്തിൽ അവിടെ പ്രത്യക്ഷനായി. “ശ്രീപരമേശ്വ

രൻ നൃത്തമാടുന്ന സ്ഥലമാണിതു്; ഇവിടെ ഒരുവനും കടക്കാനധികാരം ഇല്ല. നീ വന്നവഴിയേ വേഗം പൊയ്ക്കൊള്ളുക. അഹങ്കാരം മരണത്തിനു കാരണമായേക്കും" എന്നു പറഞ്ഞു. ആ വാനരന്റെ വേഷവും വാക്കും രാവണനു് അപഹാസ്യമായി തോന്നി. അതറിഞ്ഞ നന്ദികേശ്വരൻ,

"വാനരനെന്നു നീ നിന്ദിച്ചകാരണം
വാനരന്മാരാൽ വരും കുലനാശവും."

എന്നൊരു ശാപം അവനുകൊടുത്തു. 'ദേവദ്വിജന്മാരെ നീ നിരന്തരമായി പീഡിപ്പിച്ചു് ആത്മനാശത്തിനുള്ള വഴികൾ ധാരാളം ഉണ്ടാക്കുക' എന്നും നന്ദി പറഞ്ഞു. എന്നാൽ രാവണൻ ഈ കഥയൊന്നും ഗ്രഹിച്ചതുമില്ല.

ശങ്കരൻ എന്നു പറയപ്പെടുന്നവൻ ആരാണെന്നൊരു ജിജ്ഞാസ ഉടൻ രാവണനുണ്ടായി.

"നേർവഴിയേ മമ പോകരുതെങ്കിൽ നീ
പോവതൊഴിച്ചുകൊൾ നാഥനെന്നാകിലോ
എന്നുപറഞ്ഞിളക്കീടിനാൻ കൈലാസ-
മൊന്നുകുലുങ്ങിയനന്തരം പരവശരാൽ
ചന്ദ്രചൂഡാനുചരന്മാർ വിറച്ചിതു
ചന്ദ്രാനനയായ പാർവതീദേവിയും
ആടൽപൂണ്ടോടി വിയർത്തു ഭയംപൂണ്ടു
ഗാഢമാലിംഗനം ചെയ്തളീടിനാൾ
ലോകമാതാവു പുണർന്നതു കണ്ടനു-
രാഗവശനായ് ചിരിച്ചു മഹേശനും
ചാരുപാദാംഗുഷ്ഠമൂന്നിക്കളിച്ചതു-
ന്നേരമുറച്ചിതു കൈലാസശൈലവും.

കൈകസീപുത്രൻ ശൈലമിളക്കിയ
കൈകളിരുപതും പർവ്വതംതന്നുടെ
കീഴായ്‌ഞെരുങ്ങിച്ചതഞ്ഞതുകാരണം-
മൂഴിയും ആഴിയും ശൈലവനങ്ങളും
കേഴുന്ന നാദങ്ങൾകേട്ടു വിറച്ചിതു
ലോകത്രയത്തിങ്കലുള്ള ജനങ്ങളും
ശോകംകലർന്നു ഭയവിവശന്മാരായ്
ഹസ്തങ്ങളെയങ്ങു വീണയാക്കിക്കൊണ്ടു
തന്ത്രിവ സാമഗാനംചെയ്തനാരതം
മൃത്യുഞ്ജയനെബ്ഭജിച്ചാനതുനേരം
ഭക്തിയും വർദ്ധിച്ചിതു ദശവക്ത്രനും."

കരഞ്ഞുപിഴിഞ്ഞും, നമിച്ചും, സ്തോത്രങ്ങൾപാടിയും രാവണൻ ആ കിടപ്പിൽ ആയിരം സംവത്സരം കിടന്നു. ആ ദീർഘകാലംകൊണ്ടു് അവന്റെ അഹങ്കാരമെല്ലാം നിലച്ചു് മനസ്സിൽ ദൃഢമായ ശിവഭക്തി സംജാതമായി. ദശമുഖന്റെ സ്ഥിരമായ ഭക്തികണ്ടു് സന്തുഷ്ടനായ ശങ്കരമൂർത്തി പ്രത്യക്ഷനായി അവനോടിങ്ങനെ അരുളിച്ചെയ്തു:—"നിന്റെ അസാമാന്യമായ വീര്യം കണ്ടു് ഞാൻ പ്രീതനായിരിക്കുന്നു. പർവ്വതം നിന്റെ കയ്യിന്മേൽ പതിച്ചപ്പോൾ നീ പുറപ്പെടുവിച്ച ശബ്ദംമൂലം ലോകമത്രയും മുഴങ്ങുകകൊണ്ടു് നിനക്കു് ഇന്നുമുതൽ രാവണൻ എന്ന സംജ്ഞയെ നാം പ്രദാനംചെയ്യുന്നു. നിന്റെ പേർ സർവ്വലോകത്തിലും പ്രസിദ്ധമായിത്തീരും. ഇനി നീ പൊയ്ക്കൊൾക.

രാവണൻ—"പ്രഭോ! അവിടുത്തേക്കു് അടിയനിൽ അലിവുണ്ടു് എങ്കിൽ ഒന്നുരണ്ടു വരത്തെക്കൂടി നൽകുമാറാ

കണം. ദേവന്മാരോ, ഗന്ധൎവ്വന്മാരോ, അസുരരോ, രാക്ഷസരോ എന്നെ കൊൽവാൻ ശക്തരല്ല. മനുഷ്യരെ ഞാൻ വിലവയ്ക്കുന്നുമില്ല. അവർ വെറും പുഴുക്കളത്രെ. ഇതെല്ലാം ഞാൻ പണ്ടു് ബ്രഹ്മദേവനെ പ്രാർത്ഥിച്ചു സമ്പാദിച്ചു. അവിടുന്നു്, ആയുൎദ്ദൈൎഘ്യത്തേയും ഒരു ശസ്ത്രത്തേയും കല്പിച്ചുതരണം."

ശിവൻ—"അതെ, ഞാൻ അതു രണ്ടും നിനക്കു തരാം"

ഉടൻതന്നെ ശിവൻ അതിദീപ്തവും ശക്തിമത്തുമായ ചന്ദ്രഹാസം എന്നൊരു വാളും, ആയുൎദ്ദൈൎഘ്യവും അവനു കൊടുത്തു. വാൾകൊടുത്ത സമയത്തു് ശിവൻ ഒരു കാൎയ്യം പ്രത്യേകമായി പറകയുണ്ടായി. "ഈ ചന്ദ്രഹാസത്തിനു് അവമാനംതട്ടുന്ന സമയത്തു് അതുടൻ എന്നെത്തന്നെ പ്രാപിക്കും."

രാവണൻ മഹേശ്വരനെ നമസ്കരിച്ചു വിടവാങ്ങി വിമാനത്തിലേറി അവിടെനിന്നു യാത്രതിരിച്ചു. ഗൎവ്വോദ്ധതനായ രാവണൻ ഭൂമിമുഴുവൻ ചുററിസ്സഞ്ചരിച്ചു് സകല രാജാക്കന്മാരെയും കീഴടക്കുകയും, അധീനപ്പെടാത്തവരെ പടവെട്ടി കാലനൂൎക്കയയ്ക്കുകയുംചെയ്തു.

രാവണൻ പിന്നെയും ലോകപരിക്രമണം ചെയ്തു് നടക്കുമ്പോൾ ഒരിക്കൽ ഹിമവൽപാർശ്വത്തിൽ ചെന്നുകൂടി. അപ്പോഴവിടെ സുമതിയും സുന്ദരിയും ആയ ഒരു യുവതി മാൻതോൽ ധരിച്ചു്, ജടപിടിച്ചു് തപോനിഷ്ഠയിലിരിക്കുന്നതായി കാണപ്പെട്ടു. അവളുടെ രൂപലാവണ്യദർശനത്താൽ കാമാൎത്തനായിത്തീൎന്ന രാവണൻ സമീപത്തു ചെന്നു ചോദിച്ചു:—"അല്ലയോ, സുന്ദരി, ഭവതി രൂപ

ത്തിന് വിരുദ്ധമായ വിധം തപോവൃത്തിയിലിരിക്കുന്ന വല്ലോ. ഇതു് ശരിയല്ല. കർക്കശമായ തപോനിഷ്ഠയ്ക്കു് പററിയ കാലമാണോ ഭോഗസാധനമായ യൌവനം? നിൻെറ അച്ഛനമ്മമാരേയും ഭർത്താവിനേയും അറിവാൻ ഞാൻ താല്പര്യപ്പെടുന്നു. ഭവതിയുടെ പ്രേമത്തിന് പാത്രീഭൂതനായ ആ പുരുഷൻ ആരായിരുന്നാലും അതിഭാഗ്യവാൻതന്നെയാണെന്നതിൽ പക്ഷാന്തരമില്ല. എന്നാൽ, നിൻെറ ഈ തപശ്ചരണത്തിൻെറ ഉദ്ദേശമാണ് എനിക്ക് തീരെ മനസ്സിലാവാത്തതു്."

കന്യക—ബൃഹസ്പതിയുടെ പുത്രനായ ശ്രീ കുശധ്വജനാണ് എൻെറ പിതാവു്. അദ്ദേഹം വേദാധ്യയനം ചെയ്തിരിക്കുമ്പോൾ വാങ്മയിയായ കന്യകയായി ഞാൻ പിറന്നു. തന്മൂലം എന്നെ വേദവതി എന്നാണ് വിളിച്ചു വരുന്നതു്. പലരും എന്നെ വിവാഹം കഴിപ്പാനർത്ഥിച്ചു വന്നു. പക്ഷേ, പിതാവു് അവർക്കാർക്കും എന്നെ കൊടുത്തില്ല. "മഹാവിഷ്ണു എൻെറ ജാമാതാവായിത്തീരണം" എന്നായിരുന്നു അച്ഛൻെറ ആഗ്രഹം. ഇതറിഞ്ഞു് ശംഭുവെന്ന ഒരസുരൻ കോപിഷ്ഠനായി, രാത്രി കിടന്നുറങ്ങുന്ന അച്ഛനെ നിഗ്രഹിച്ചുകളഞ്ഞു. വ്യസനപരവശയായ അമ്മയാകട്ടെ ജീവിതാശ വിട്ട് ഉടൻതടി ചാടി മരിക്കയും ചെയ്തു. അച്ഛൻെറ സത്യത്തെ നിറവേററണമെന്ന പ്രത്യാശ അതുമുതൽ എൻെറ മനസ്സിൽ ബലമായൂന്നി. എൻെറ തപസ്സിൻെറ ഉദ്ദേശം മററൊന്നുമല്ല. ഞാൻ മഹാവിഷ്ണുവിനെയല്ലാതെ മററാരേയും വരിക്കുന്നതല്ല. എനിക്ക് നിൻെറ നിലയും ഊഹവുമെല്ലാം അറിയാം.

എന്നാൽ എൻെറ ചരിത്രം ഇതാണ്. ഇനി അങ്ങയ്ക്കു് പോകാമല്ലോ.”

കാമപീഡിതനായ രാവണൻ പരിശുദ്ധയായ ആ കന്യകാരത്നത്തോട്ട് വീണ്ടും ജല്പിച്ചു:—“സുന്ദരി, നീ പറഞ്ഞതുകേട്ട് ഞാൻ വളരെ വ്യസനിക്കുന്നു. തപോവൃത്തി വയസ്സുചെന്നവർ ചെയ്യേണ്ടതാണ്. സകല ഗുണങ്ങളും തികഞ്ഞുകാണപ്പെടുന്ന നീ ഇങ്ങനെ അർത്ഥമില്ലാത്ത വാക്ക് പറയുന്നുവല്ലോ. നിൻെറ യൌവനം പാഴായി പോകുന്നതു സഹ്യമല്ല. ലങ്കാധിപനായ രാവണനാണ് ഞാൻ. നീ എൻെറ ഭാര്യയായി വാഴുന്നതു കൊള്ളാം. വീര്യം, ഐശ്വര്യം, ബലം, തപസ്സിദ്ധി ഇവയിലൊന്നും നീ പറഞ്ഞ ആ നാരായണൻ എൻെറ ഒപ്പം നില്ക്കുകയില്ല. നിനക്ക് അവനേക്കാൾ സർവ്വഥാ അനുരൂപൻ ഞാൻതന്നെയാണ്.”

അവൻെറ നിന്ദ്യമായ ഭാഷണം വേദവതിയെ വല്ലാതെ വേദനിപ്പിച്ചു. അവൾ പറഞ്ഞു:—“നീ മഹാദുഷ്ടനാണ്. അതാണ് ലോകൈകനാഥനായ ആ തിരുവടിയെ ഈവിധം പഴിക്കുന്നതു്. ഹൃദയമുള്ള ഒരുവനും അദ്ദേഹത്തെ കുററം പറയുകയില്ല.”

ആ കന്യകയുടെ നിന്ദാപൂർണ്ണമായ വാക്യം രാവണനേതും സഹിച്ചില്ല. അവൻ വേദവതിയുടെ തലമുടിയിൽ പിടിച്ച് തലോടാൻ തുടങ്ങി. ഉടനവൾ ആ മുടിയെ കൈകൊണ്ട് നിശ്ശേഷം പിഴുതെടുത്ത് ദൂരത്തെറിഞ്ഞു. അതുകണ്ട് രാവണൻ അമ്പരന്നു നില്ക്കുന്നതിനിടയിൽ വേദവതി, ഹോമാഗ്നിയിൽ കുറേക്കൂടിവിറകുകൾ കോരിയിട്ട്

അഗ്നിപ്രവേശനത്തിന് സന്നദ്ധയായിക്കൊണ്ട് ഇങ്ങനെ പറഞ്ഞു:—"എടാ പരമനീച, നിന്റെ നിന്ദ്യമായ കരസ്പർശം ഏററ ഈ കെട്ടദേഹത്തെ ഞാനിതാ ഭസ്മമാക്കുന്നു. നോക്കിക്കൊൾക. തപോവൃത്തിയിൽ വാഴുന്ന എന്നെ നീ ഈവിധം അവമാനിച്ചതുനിമിത്തം, നിന്റെ മരണത്തിന് ഞാൻ നിമിത്തമായിത്തീരും. നിന്നെ ഞാനിപ്പോൾ ശപിച്ച് ഭസ്മമാക്കുന്നപക്ഷം എന്റെ തപസ്സ് നശിക്കുന്നതാണ്. അതിനാൽ അടുത്തുതന്നെ അയോനിജയായി ഭൂമിയിൽ പിറന്ന് ഞാൻ നിന്നെ വധിപ്പിക്കുന്നതാണ്; സംശയമില്ല." അനന്തരം വേദവതി അഗ്നിപ്രവേശം ചെയ്തു. അതുകഴിഞ്ഞ് രാവണൻ വ്യസനാത്തനായി അവിടംവിട്ടു പോവുകയും ചെയ്തു.

പിന്നെയും രാവണൻ പുഷ്പകവിമാനത്തിലേറി ലോകാക്രമണം ചെയ്തുകൊണ്ടു നടന്നു. മരുത്തൻ, അനരണ്യൻ മുതലായവരോടെല്ലാം പടവെട്ടി അവൻ വിജയിയായി. അനവധിപേർ രാവണപ്രഭാവം അറിഞ്ഞ് കാലേകൂട്ടിത്തന്നെ അവന്റെ കാല്ക്കൽവന്ന് തലകുനിച്ച് അടിപണിഞ്ഞു. ഭൂമിയിൽ രാവണന്റെ അധീനത്തിലല്ലാതെ സൂചികിടംപോലുമില്ലെന്നുവന്നു.

അനന്തരം ശ്രീനാരദമഹർഷിയുടെ നിർദ്ദേശപ്രകാരം ദശാസ്യൻ ദക്ഷിണാശാപാലനായ അന്തകനെ ജയിപ്പാനാണ് പുറപ്പെട്ടതു്. വളരെനാൾചെയ്ത ഭയങ്കരമായ പോരിൽ രാവണനു് തീക്ഷ്ണമായ പരാജയമാണ് പററിയതെങ്കിലും, പിതാമഹന്റെ അപേക്ഷയനുസരിച്ച് കാലൻ അവനെ വധിച്ചില്ലെന്നു തന്നെയല്ല, രാവണൻ അ

ന്തകനെ ജയിച്ചു എന്നു് പാടിപ്പുകഴ്ത്തുവാൻ സംഗതിവരികയും ചെയ്തു. പിന്നീടു് ഭോഗവതിയിൽചെന്നു ഫണികളേയും മണിമതിയിൽ കടന്നു് നിവാതകവചന്മാരെയും രാവണൻ പരാജിതരാക്കി. നിവാതകവചന്മാരെ ജയിച്ചതു് സഖ്യരൂപേണയായിരുന്നു. ആകയാൽ, അവരോടുകൂടി വളരെക്കാലം താമസിച്ചു് പലപല മായാപ്രയോഗങ്ങളെയും അവനു വശത്താക്കാൻ കഴിഞ്ഞു.

വരുണപുരത്തിലേയ്ക്കായിരുന്നു രാവണൻ പിന്നെപ്പുറപ്പെട്ടതു്. യാത്രാമദ്ധ്യത്തിൽ തന്നോടെതിർത്ത കാലകേയാദികളെയെല്ലാം അവൻ നിഷ്പ്രയാസം കൊന്നൊടുക്കിക്കൊണ്ടു് നേരെ വരുണപുരം പ്രവേശിച്ചു. അവിടെ നടന്ന യുദ്ധം അതിഭീമംതന്നെയായിരുന്നു. രണ്ടു പക്ഷത്തിലും നിരവധിസൈന്യങ്ങൾ മൃത്യുവശരായി. എങ്കിലും വരബലത്തിന്റേയും കായശക്തിയുടേയും അപ്രതിഹതമായ അനുകൂല്യംകൊണ്ടു് രാവണൻ തന്നെയാണു് ഒടുവിൽ വിജിതനായതു്.

ഇങ്ങനെ രാവണന്റെ ഓരോ വിജയങ്ങളേയും എടുത്തു പറഞ്ഞാൽ അവസാനിക്കയില്ല. സൂര്യലോകം, ചന്ദ്രലോകം, വായുലോകം മുതലായ സകല ലോകങ്ങളേയും അവൻ സ്വശക്തിക്കു കീഴടക്കി. ഇന്ദ്രനുമായി പടപൊരുതി സ്വർഗ്ഗീയവിഭവങ്ങൾ സകലതും അവനപഹരിച്ചു. ഏതാദൃശങ്ങളായ കുടിലചരിതങ്ങളെക്കൊണ്ടു് ദശാസ്യൻ സർവ്വജീവികളേയും സകല ഭുവനത്തേയും ഭയകമ്പിതരാക്കി. എവിടെ ചെന്നാലും രാവണന്റെ പ്രതാപത്തെപ്പറ്റിയുള്ള പ്രസ്താവമേ കേൾപ്പാ

നുള്ളു. എല്ലാ ദിക്കിലും കാണാം രാവണന്റെ വിജയക്കൊടി.

---

## ഏഴാം അദ്ധ്യായം.

---

രാവണനു പററിയ ചില തോൽവികഠം.

അഗസ്ത്യമുനിയാൽ പ്രതിപാദിക്കപ്പെട്ട രാവണചരിതം ഏതാണ്ടു് ഈ ഘട്ടത്തിലായപ്പോഠം ശ്രീരാമൻ ചോദിച്ചു.

"ശക്രാദികളുള്ള രാജാക്കന്മാരൊരുവക്കു-
മഗ്രേ ദശഗ്രീവനോടു യുദ്ധത്തിനു
നില്പതിന്നാവതാഞ്ഞെന്തൊരു കാരണം?
പൃഥ്വീപതികഠംക്കു ശക്തിയില്ലാഞ്ഞയോ?
നക്തഞ്ചരേന്ദ്രനു ശക്തിപെരുകയോ?"

(അ-രാ)

രാമോക്തികേട്ടു് സന്തുഷ്ടനായ അഗസ്ത്യൻ മന്ദസ്മിതപൂർവ്വം വീണ്ടും പറവാൻ തുടങ്ങി:—"ലോകകണ്ടകനായ രാവണൻ സർവ്വ ജീവജാലത്തെയും വേട്ടയാടി നടന്ന കാലത്തു് ഒരിക്കൽ മാഹിഷ്മതീപുരത്തിൽ ചെന്നുകൂടുകയുണ്ടായി. അനന്തരം അവിടുത്തെ രാജാവായ കാർത്തവീര്യാർജ്ജുനൻ അന്തഃപുരങ്ങളോടുകൂടി വിനോദരസികനായി നർമ്മദാനദിയിൽ കളിക്കയായിരുന്നു. രാവണൻ ആ സംഭവമറിഞ്ഞില്ല. അവൻ പരിവാരങ്ങളെയെല്ലാം സ്നാനവിശ്രമങ്ങഠംക്കായയച്ചശേഷം നിത്യവും ചെയ്യുവാറുള്ള ഈശാർച്ചനത്തിനായി നദീസൈകതത്തിൽ പുഷ്പാദികളൊരുക്കി പൂജാവിധിചെയ്തു് താണ്ഡവംകൊണ്ടു് നട

രാജനെ സ്തുതിച്ചുനിന്നു. അപ്പോഴെയ്ക്കും നദിയിൽവെള്ളം പെരുകി വരുന്നതു് രാവണനു് കാണുമാറായി. പീഠവും ശിവലിംഗവുമെല്ലാം ക്ഷണത്തിൽ വെള്ളത്തിനടിയിൽപെട്ടു. ഇതു പെട്ടെന്നു നദിയിൽ വെള്ളക്കയററമുണ്ടാവാനുള്ള കാരണം അവനു മനസ്സിലായില്ല. എന്നല്ല, കിഴക്കോട്ടൊഴുകാറുള്ള ജലം വിപരീതമായൊഴുകാനും തുടങ്ങി. ഈ അത്ഭുതസംഭവം കണ്ട രാവണൻ അനുചരന്മാരോട്ട് ഇതിൻെറ കാരണമറിഞ്ഞുവരുവാനായി കല്പിച്ചു. അവർ അരയോജന ദൂരം അന്വേഷിച്ചുപോയപ്പോൾ ഒരു രാജാവു് വളരെ സ്ത്രീകളുമായി നദീജലത്തിൽ കളിക്കുന്ന കാഴ്ച കണ്ടു. കാർത്തവീര്യാർജ്ജുനൻ തൻെറ ആയിരം കരങ്ങളെക്കൊണ്ടും നദിയിൽ വെള്ളം തടഞ്ഞുനില്ക്കത്തക്കവണ്ണം ചിറകെട്ടിയിരിക്കയായിരുന്നു. വാഹിനി മേല്പോട്ടൊഴുകുവാനുള്ള കാരണം അതായിരുന്നു. അനുചരന്മാർ ക്ഷണത്തിൽ തിരിയെ പോന്നു് വസ്തുതകളെല്ലാം രാവണനെ ധരിപ്പിച്ചു. അതുകേട്ടു് ക്രോധതാമ്രാക്ഷനായ രാവണൻ, "സൽകർമ്മഭംഗം ചെയ്ത ആ ദുഷ്ടൻ ആരുതന്നെയായാലും ഇനി അവനെ കൊന്നേ ഒരു കാര്യമുള്ളൂ" എന്നു് വീരവാദംചെയ്തു് പൂജാവിധി സമപ്പിക്കുന്നതിനു മുമ്പായിത്തന്നെ പോരിനായി പുറപ്പെട്ടു. തുമുലമായി നടന്ന ആ മഹായുദ്ധത്തിൽ കാർത്തവീര്യാർജ്ജുനൻെറ താഡനമേററു രാവണൻ മോഹിതനായി നിലംപെററുകയും, രാജാവിൻെറ കല്പനപ്രകാരം ഭടനീതനായ അവൻ വളരെക്കാലം അവിടെ ഇരുളടഞ്ഞ കാരാഗൃഹത്തിൽ ബന്ധനസ്ഥനായിത്തീരുകയും ചെയ്തു. പിന്നീട്ടു് പുലസ്ത്യാദിമുനികളുടെ നിർബ്ബന്ധപൂർവ്വമായ അപേക്ഷ നിമി

ത്തമാണു് അൎജ്ജുനൻ അവനെ സ്വതന്ത്രനാക്കി അയച്ചതു്.

അനന്തരം രാവണൻ കിഷ്കിന്ധാധിപനായ ബാലിയെ ജയിക്കുവാനായി പുറപ്പെടുകയുണ്ടായി. കിഷ്കിന്ധയിൽ ചെന്ന സമയത്തു്, ബാലി സന്ധ്യാവന്ദനത്തിനായി പോയിരിക്കയായിരുന്നു. നാലു സമുദ്രത്തിലും കുളിച്ചു സന്ധ്യാവന്ദനമാചരിക്കു എന്നത്രെ ബാലിയുടെ നിൎബ്ബന്ധം. ഈ വിവരം താരനാണു് രാവണനോടു പറഞ്ഞതു്. താരൻ പിന്നെയും രാവണനോടു സാന്ത്വമായുപദേശിച്ചു:—"ഭവാൻ ബാലിയോടു യുദ്ധത്തിനായാണല്ലൊ വന്നതു്. അതു് അത്ര പന്തിയായെന്നു് എനിക്കു തോന്നുന്നില്ല. അതാ മഹാഗിരിപോലെ കിടക്കുന്ന ആ എല്ലുമലയും ബാലിയാൽ വധിക്കപ്പെട്ടവരുടെ ശരീരങ്ങളിൽ ബന്ധിച്ചിരുന്നതാണു്. നിനക്കു ചാകാനാണു് ആശയെങ്കിൽ വേഗം തെക്കെ സമുദ്രത്തിന്റെ കരയിലേക്കു ചെല്ലുക. അദ്ദേഹം ഇപ്പോഴവിടെയുണ്ടായിരിക്കും."

രാവണൻ ഒട്ടും വിളംബിക്കാതെ ഭൃത്യവൎഗ്ഗത്തോടുകൂടി പുഷ്പകംവഴി തെക്കെസമുദ്രത്തിന്റെ തീരത്തിലേക്കു പോയി. ആ ദുഷ്ടൻ അവിടെ ചെന്നപ്പോൾ ബാലി തെക്കോട്ടു തിരിഞ്ഞു് ധ്യാനസ്ഥനായിരിക്കയായിരുന്നു. തന്നെ ഇവൻ കണ്ടില്ലെന്നു് നിരൂപിച്ചു രാവണൻ പിറകെ മന്ദംമന്ദം ചെന്നു. എന്നാൽ, ബാലി അവന്റെ വരവു് അറിയാതിരുന്നില്ല. "എന്നെപ്പിടിപ്പാൻ വരുന്നിതിവനെന്നു്" ഓൎത്തു് ഒന്നുമറിയാത്തമട്ടിൽ ബാലിയിരുന്നു. തന്നോടു് അടുത്തുചെന്ന അറിഞ്ഞയുടൻ ബാലി വാലു

നീട്ടി രാവണനെ വട്ടംചുററി ബന്ധിച്ചു. കരചരണങ്ങൾ അനങ്ങാൻവയ്യാത്തവിധം ദൃഢമായി ബന്ധിച്ച ആ നില കണ്ടു് ഭയാക്രാന്തരായ രാക്ഷസന്മാർ അവിടംവിട്ടു് പാഞ്ഞുകളഞ്ഞു. ബാലിയാകട്ടെ, ഇങ്ങനെ ഒരുവൻ തന്റെ വാലിൽ കുടുങ്ങിയിട്ടുണ്ടെന്ന കഥപോലും നടിക്കാതെ അവിടെനിന്നു് ചാടി വടക്കെസമുദ്രത്തിലും അതുപോലെ കിഴക്കും പടിഞ്ഞാറുമുള്ള സമുദ്രങ്ങളിലും ചെന്നു സ്നാനം ചെയ്തു് തർപ്പണംകഴിച്ചു കിഷ്കിന്ധപ്രാപിച്ചു.

അങ്ങനെ കുറേക്കാലം കഴിഞ്ഞൊരുദിവസം ബാലി രാവണനോടു് ചോദിച്ചു:— "നീ ആരാണു്? നീ എന്തിനാണു് എന്റെ വാലിന്മേൽ തൂങ്ങിക്കിടക്കുന്നതു്? നിനക്കു് വേണ്ടപ്പെട്ടവരാരുമില്ലേ?

രാവണൻ നാണിച്ചു് തലതാഴ്ത്തിക്കൊണ്ടുപറഞ്ഞു:— "വിശ്രവസ്സിന്റെ പുത്രനായ രാവണനാണു ഞാൻ. ഞാനിവിടെ വന്നുപെട്ടതു് എന്റെ തലയിലെഴുത്തെന്നേ പറയേണ്ടൂ. യോഗ്യനായ ഭവാനോടു് ഞാൻ സഖ്യത്തെ പ്രാർത്ഥിക്കുന്നു. കിഷ്കിന്ധയും ലങ്കയും നമുക്കു ഒന്നായിരിക്കണം."

പിന്നിട്ടു് ബാലി ദയാതിരേകംനിമിത്തം അവനോടുകൂടി അഗ്നിസാക്ഷികമായി സഖ്യംചെയ്കയും അനന്തരം പരിവാരസമേതം അവിടെനിന്നു് ലങ്കയിലേക്കു് തിരിക്കയും ചെയ്തു.

രാവണനു് അഹങ്കാരം വർദ്ധിച്ചുകൊണ്ടുതന്നെ വന്നു. ശക്തിയുള്ളവർ എവിടെയെങ്കിലുമുണ്ടെന്നു കേട്ടാൽ മതി, ഉടൻ രാവണൻ അവിടെ ചെന്നു പടവെട്ടുകയായി.

ഇങ്ങനെ ബലോദ്ധതനായി അവൻ ദേശപര്യടനംചെയ്യുന്നകാലത്ത് ഒരിക്കൽ, ബ്രഹ്മലോകത്തിൽനിന്ന് വരുന്ന നാരദമഹർഷിയെ വഴിമദ്ധ്യത്തിൽവെച്ചു കണ്ടു. അദ്ദേഹത്തെ യഥാവിധി അഭിവാദ്യംചെയ്ത് രാവണൻ ചോദിച്ചു:—"മഹാത്മാവേ, അങ്ങ് ബ്രഹ്മലോകംതുടങ്ങിയ സകലയിടങ്ങളിലും സഞ്ചരിക്കുന്നയാളാണല്ലോ. അധികം വീര്യമുള്ളവർ എവിടെയുണ്ടെന്നു പറഞ്ഞുതന്നാൽ വേണ്ടില്ല. എനിക്ക് അവരോടുകൂടി യുദ്ധംചെയ്താൽ കൊള്ളാം."

ദുരാത്മാവായ രാവണന്റെ ഏതാദൃശമായ ദുഷ്ടവചനം കേട്ട് നാരദമുനി അല്പനേരം ചിന്താമഗ്നനായി നിന്നു. അനന്തരം അദ്ദേഹം പറയുകയാണ്:—"രാവണാ, നിന്റെ ആശ വീരോചിതമായിരിക്കുന്നു. നിന്റെ കാംക്ഷിതപ്രകാരമുള്ള ഒരു ഇടം ഞാൻ പറഞ്ഞുതരാം. പാലാഴിയുടെ സമീപത്തിൽ ശ്വേതദ്വീപമെന്നൊരു സ്ഥലമുണ്ട്."

"ആ സ്ഥലത്തിങ്കൽ ചന്ദ്രസന്നിഭന്മാരായേററം
ശക്തിയേറീടും ചില മാനവർ വാണീടുന്നു
ആയവരെല്ലാം മഹാവീര്യമുള്ളവർ മഹാ-
കായന്മാർ ഘനതുല്യനിസ്വനമെഴുന്നവർ,
എത്രയും പ്രധാനന്മാർ ധൈര്യമുള്ളവരേററ-
മുത്തമ പരിഘാദ്യായുധങ്ങളെഴുന്നവർ
ശൌര്യവാരിധേ, ഭവാൻ നിനയ്ക്കുന്നതുപോലെ
വീര്യവും ബലവും ഏററമധികം ശൂരന്മാരാം
മാനവന്മാരെ ശ്വേതദ്വീപമാമവിടെത്താൻ
ഞാനഭിവീക്ഷിച്ചിതു രാക്ഷസകുലപ്രഭോ!"

(വാ-രാ)

അതുകേട്ട് രാവണൻ, "ആ ദ്വീപത്തിലുള്ളവർ ഇത്രമേൽ പ്രബലന്മാരായിത്തീരുവാൻ കാരണമെന്തെന്ന് നാരദനോടു ചോദിച്ചു. "രാവണാ, അവരെല്ലാം വലിയ വിഷ്ണുഭക്തന്മാരാണ്. വിഷ്ണുപൂജയിൽ അവരെന്നും ബദ്ധശ്രദ്ധന്മാരാകുന്നു. വിഷ്ണുചക്രമേറ്റ് മരിച്ച പുണ്യാത്മാക്കളാണ് അവരെല്ലാം. യാഗം, തപസ്സ്, സംയമം, ദാനം ഇവയുടെ ഫലം സിദ്ധിച്ചവരെല്ലാം അവിടെ ചെന്നുചേരുന്നു" എന്നു പറഞ്ഞ് നാരദമഹർഷി പെട്ടെന്ന് അവിടംവിട്ടു. രാവണനാകട്ടെ, യുദ്ധസന്നദ്ധനായി നേരെ ശ്വേതദ്വീപിലേയ്ക്കും തിരിച്ചു. ശ്രീനാരദമഹർഷിയും, ഒളിച്ചുമാറി ശ്വേതദ്വീപിൽ സംഭവിക്കാൻപോകുന്ന നേരമ്പോക്കുകൾ കണ്ടു രസിക്കുന്നതിനുവേണ്ടി അങ്ങോട്ടുതന്നെ പ്രയാണം ചെയ്തു.

രാവണൻ അനുചരന്മാരോടൊന്നിച്ച് ശ്രേഷ്ഠമായ ശ്വേതദ്വീപിലെത്തി. കഠിനമായ കാറ്റേറ്റ് വിമാനം നിറുത്താൻ വയ്യാത്തവിധം ഇളകി വശായി. ആ സ്ഥലത്തിന്റെ തീക്ഷ്ണമായ തേജസ്സുനിമിത്തം രാക്ഷസന്മാരെല്ലാം ചകിതചകിതരായി തീർന്നു. അവരൊക്കെക്കൂടി രാവണനോടു പറഞ്ഞു:—"പ്രഭോ, ഞങ്ങളിതാ തളർന്നുപോവുന്നു. ഞങ്ങൾക്ക് പ്രജ്ഞയില്ലാതാവുന്നു. ഇവിടെ നില്ക്കാൻപോലും ഞങ്ങൾ അശക്തരാണ്. പിന്നെ എങ്ങനെയാണ് യുദ്ധം ചെയ്യുക."

എന്നുപറഞ്ഞ് രാക്ഷസന്മാർ ഓരോരിടത്തേയ്ക്കായി പാഞ്ഞുതുടങ്ങി. ഭയപ്പെട്ടോടുന്ന രാക്ഷസന്മാരുടെ പിറകേ രാവണൻ പുഷ്പകവിമാനത്തേയും അയച്ചു. പിന്നീട്

രാവണൻ സ്വന്തംരൂപത്തെ കുറെ അധികം ഭീഷണമാക്കിത്തീൎത്തു. യാതൊരു സഹായിയുംകൂടാതെ അവൻ ശ്വേതദ്വീപാന്തരത്തിലേക്കു് കടന്നുചെന്നു. രാവണന്റെ വരവു് ചില സ്ത്രീകളെല്ലാം നോക്കിക്കൊണ്ടു നില്ക്കുകയായിരുന്നു. അവൻ അടുത്തുവന്നപ്പോൾ ഒരു സ്ത്രീ പെട്ടെന്നു മുന്നോട്ടു നടന്നുചെന്നു് അവന്റെ കൈ കടന്നുപിടിച്ചു് ചോദിച്ചു:—"നീ ആരാണു്? ഇവിടെ എന്തിനാണു വരുന്നതു്? വന്നതിന്റെ ഉദ്ദേശമെന്താണു്? നിന്റെ പേരെന്താണു്? ആരുടെ സന്ദേശവുംകൊണ്ടാണു് നിന്റെ പുറപ്പാടു്?"

രാക്ഷസരാജാവിനു സഹിക്കവയ്യാത്ത കോപമുണ്ടായി. "രാക്ഷസരാജാവായ രാവണനാണു ഞാൻ, എന്റെ അച്ഛൻ സാക്ഷാൽ വിശ്രവസ്സാകുന്നു. അടരാടണമെന്ന ഉദ്ദേശത്തോടുകൂടിയാണു് ഞാൻ ഇപ്പോൾ ഇവിടെ വന്നതു്. എന്നാൽ ഇവിടെ ഒരു പുരുഷനെപ്പോലും കാണുന്നില്ലല്ലോ."

രാവണവാക്യംകേട്ടു് സ്ത്രീകളൊക്കെക്കൂടി പൊട്ടിച്ചിരിച്ചു.

"പെട്ടെന്നു കോപിച്ചതിലൊരു സ്ത്രീ വന്നിട്ടവൻ
കുട്ടിയെയെടുക്കുമ്പോൾ കളിയായെടുത്തഹോ!
ചുഴവേ പലവട്ടം ചുഴററി ഉവിപ്പിച്ചു
തോഴിമാർനടുവിലേയ്ക്കെറിഞ്ഞാൾ ദശാസ്യനെ
മറെറാരു സഖിതന്നെ വിളിച്ചിട്ടവൾ ചൊന്നാൾ
തെറെറന്നു കണ്ടീടുക തോഴിയിപ്പുഴുവേ നീ
പത്തുമസ്തകമുണ്ടു കൈകളുണ്ടിരുപതി-
സ്വരൂപത്തിൻനിറം പൊട്ടിച്ചഞ്ജനത്തോടു തുല്യം.

ഇത്തരമോതീട്ടവർ മറെറാരുത്തീടെ കണ്ണിൽ
സത്വരമിട്ടാളവർ മറെറാരുത്തീടെ കണ്ണിൽ.
ഇങ്ങനെയവർ പലവട്ടവും ദശാസ്യനെ-
യങ്ങെറിഞ്ഞേററം വലച്ചീടിനാർ വീണ്ടും വീണ്ടും.
അനന്തരമവരെട്ടത്തെറിയും ദശാനനൻ
ഛിന്നനാസയോടുഗ്ര ദന്തംകൊണ്ടുടൻ ബലത്തോടെ
പാരവും സംക്രുദ്ധനായ് കടിച്ചീടിനാനൊരു
നാരിമൌലിതൻ കരതലത്തിൽ ദൃഢമഹോ!
വേദനകൊണ്ടു ഹസ്തംകുടഞ്ഞിട്ടവളപ്പോൾ
യാതുവാം പുഴുവേയങ്ങിട്ടിതു ധരാതലേ
മറെറാരുത്തിയവനെട്ടത്തപ്പോഴാ നിശാചര-
പ്പുററിയെക്കൊണ്ടു ദൃഢമമ്മാനമാടീടിനാൾ."

(വാ-രാ.)

കോപിഷ്ഠനായ രാവണൻ അവളുടെ കണ്ണിൻമേൽ ക്രൂരങ്ങളായ നഖരങ്ങളെ താഴ്ത്തിയിറക്കി. ഉടനെ ആ സ്ത്രീ വേദന സഹിക്കാൻവയ്യാതെ അവനെ സമുദ്രമധ്യത്തിലേയ്ക്കു് ഒരേറുകൊടുത്തു. ഗിരിശൃംഗാകാരനായ രാവണൻ ക്ഷീണിതനായി അവിടെത്തന്നെ കിടന്നു. ശ്രീനാരദമുനി ഇതെല്ലാംകണ്ടു പൊട്ടിച്ചിരിച്ചുംകൊണ്ടു് അവിടം വെടിഞ്ഞുപോയി.

ആശ്ചര്യവും ലജ്ജയുംകൊണ്ടു് വിവശനായ രാവണൻ ഒരുവിധം നീന്തിത്തുഴഞ്ഞു കരകയറി. "കഷ്ടം! ലോകം മൂന്നും ജയിച്ച രാവണൻ സ്ത്രീകളോടു തോററുപോയല്ലോ. സ്വതവേ അബലകളായ സ്ത്രീജാതിയ്ക്കു് ഇത്ര ബലം എങ്ങനെ സംഭവിക്കും? ഇവിടെയുള്ളവരെല്ലാം ഭൂതങ്ങളാണെന്നതിന് സന്ദേഹമില്ല. നാരദമുനിയാൽ

വന്ദിതന്മാരായ ആ പുരുഷന്മാർ സ്ത്രീവേഷമെടുത്തു് എന്നെ പറ്റിച്ചതാണ്. പ്രബലന്മാരായ ഇക്കൂട്ടരോടു് സഖ്യം ചെയ്യുന്നതു് എന്തുകൊണ്ടും യോഗ്യമായിരിക്കും.” എന്നിങ്ങനെ വിചാരിച്ചുകൊണ്ടു് രാവണൻ വീണ്ടും സ്ത്രീകളിരുന്നിടത്തേക്കു് ചെന്നപ്പോൾ ബ്രഹ്മസൂനുവായ സനൽകുമാരമഹർഷി ഹോമാഗ്നിയുടെ മുമ്പിൽ ഉഗ്രതേജസ്വിയായിരിക്കുന്നതു് കാണമാറായി.

രാവണൻ ആ ബ്രഹ്മർഷിയെ അഭിവന്ദിച്ചു് ആ സ്ഥലത്തിന്റെ ചരിത്രങ്ങളെല്ലാം വിസ്മയത്തോടെ ചോദിച്ചു. മുനി മന്ദസ്മിതപൂർവ്വം അതിന്റെ ചരിത്രങ്ങളും മററും അവന്നു പറഞ്ഞുകൊടുത്തതിൽ പിന്നെ വിവിധസാരോപദേശങ്ങൾ നൽകി അവനെ സന്തുഷ്ടനാക്കി അനുഗ്രഹം ചെയ്തു.

---

## എട്ടാം അദ്ധ്യായം.

---

### ഇന്ദ്രജിച്ചരിതം.

ദിഗ്ജയത്തിനായി പുറപ്പെട്ട രാവണൻ ദേവലോകത്തിൽ ചെന്നു് ദേവന്മാരുമായി പോരാടി, വരപ്രഭാവം നിമിത്തം രാവണനു് ഒരിടത്തും തടസ്സം നേരിട്ടില്ല. ദേവേന്ദ്രൻ തുടങ്ങിയ ദിക്പാലന്മാരും ദേവഗണങ്ങളും വളരെയൊക്കെ ശ്രമിച്ചുനോക്കി. എങ്കിലും അവനെപ്പിടിച്ചു ബന്ധിക്കാൻപോലും അവരിൽ ആരും ശക്തരായില്ല. ഭാഗ്യവശാൽ ഒരുകുറി ദേവേന്ദ്രൻ യുദ്ധമദ്ധ്യത്തിൽ അവ

നെ ഒന്നു തടഞ്ഞുനിർത്തി. അപ്പോഴേയ്ക്കും നിശാചരസൈന്യങ്ങൾ വ്യസനത്തോടും ദേവസൈന്യങ്ങൾ സന്തോഷത്തോടും ആർത്തുവിളിച്ചു. അതുകേട്ട് ക്രോധമൂർഛിതനായ മേഘനാദൻ തന്റെ തേരിനെ സത്വരം നടത്തി സൈന്യമദ്ധ്യത്തിലേയ്ക്ക് പാഞ്ഞുചെന്നു. മഹേശ്വരദത്തമായ മഹാമായയുടെ മഹിമകൊണ്ട് രാവണി നിർഭയമായി പടയിൽ കയറി സൈന്യങ്ങളെയെല്ലാം ഉപേക്ഷിച്ച് ദേവേന്ദ്രന്റെ നേരിട്ടാണു ചെന്നത്. മററു കാര്യങ്ങളിൽ പ്രസക്തനായിരുന്ന ദേവനാഥൻ രാവണിയുടെ വരവറിഞ്ഞില്ല. എങ്കിലും ദേവസൈന്യങ്ങൾ കൂർത്തുമൂർത്ത അമ്പുകളയച്ച് അവന്റെ ചട്ടയും മററും കീറിക്കളഞ്ഞു. അതൊന്നും രാവണിയുടെ ദേഹത്തെ സ്പർശിച്ചതേയില്ല. മേഘനാദൻ എതിരേവന്ന ശക്രസാരഥിയെ കൂരമ്പുകൊണ്ടെയ്തു മുറിച്ചു. അനന്തരം ദേവേന്ദ്രന്റെ ശരീരത്തിൽ ശരവർഷം ചെയ്യാൻ തുടങ്ങി. സുരനാഥൻ തൽക്ഷണംതന്നെ ഐരാവതത്തിന്റെ പുറത്തേറി അടരാടി. മായാശക്തികൊണ്ട് മേഘനാദൻ അപ്പോൾ ആകാശത്തിൽനിന്നായി യുദ്ധം. ദേവരാജൻ വിഷമിച്ചു. നിരന്തരമായി ആയിരക്കണക്കിന് തറച്ചുകയറിയ ക്രൂരമായ അസ്ത്രംകൊണ്ട് അദ്ദേഹം തീരെ തളർന്നുപോയി. ആ കോട്ടം കണ്ടറിഞ്ഞ മേഘനാദൻ ക്ഷണത്തിൽ വാനവർകോനെ പിടിച്ചുബന്ധിച്ചു തന്റെ സൈന്യമദ്ധ്യത്തിലേയ്ക്കു നയിച്ചു.

ആ കാഴ്ചകണ്ട ദേവന്മാരെല്ലാവരും എന്തിനി ചെയ്യേണ്ടു എന്നറിയാതെ അവിലന്മാരായി നിന്നു. മായാമഹിമനിമിത്തം ശക്രനോടൊത്തുപോയ മേഘനാദനെ ഒരിടത്തും കാണ്മാൻകഴിഞ്ഞില്ല. പ്രസ്തുത സംഗതി നി

മിത്തം രോഷകലുഷിതരായ വിണ്ണവന്മാർ ആശരാധീശന്റെ ശരീരത്തെ ലക്ഷ്യമാക്കി അസ്ത്രവർഷം ചെയ്തു. ദേവന്മാരൊത്തുകൂടി ഉഗ്രമായിച്ചെയ്ത ആ സംഗരത്തിൽ ദശാസ്യൻ അംഗങ്ങൾ തളൎന്ന് വശംകെട്ട് വിഗ്രഹംതെറിഞ്ഞു വലഞ്ഞു. അതുകണ്ട് പ്രത്യക്ഷനായ രാവണി, “പിതാവേ, യുദ്ധം നിറുത്തുക. നമുക്കു പോകാം. നാം വിജിതരായിരിക്കുന്നു. ഉമ്പർപുരത്തിന്റെയും, എന്നല്ല സൎവ്വഭുവനത്തിന്റെതന്നെയും നാഥനാണെന്ന് പറയപ്പെടുന്ന വൃന്ദാരകേന്ദ്രനെ പിടിച്ചു് ഞാൻ ബന്ധനസ്ഥനാക്കിക്കഴിഞ്ഞു. ഇനി ഇവരെ ക്ലേശിക്കേണ്ട കാൎയ്യമില്ല” എന്നു വിളിച്ചുപറഞ്ഞു.

ഇതുകേട്ട് ദേവന്മാരെല്ലാം സ്തബ്ധരായി. യുദ്ധോദ്യമം നിലച്ചു. രാവണന്റെ തളൎച്ചതീൎന്ന് രണശ്രമമെല്ലാം തീൎത്ത് രാവണൻ പരിവാരസമേതനായി ലങ്കയിലേയ്ക്ക് തിരിച്ചു. അപ്പോൾ സ്വപുത്രനെ പ്രശംസിച്ചുകൊണ്ട് രാവണൻ പറഞ്ഞു:—

“ഊറ്റമാം ബലത്തിനു തക്കതു നിൻവിക്രമം
ഏറ്റവും വളൎത്തി നീയെൻകുലമാനങ്ങളെ.
നിസ്തുലബലംചേതമിസ്സുരേശപരനേയു-
മത്തരം സുരരേയും ജയിച്ചാനല്ലോ ഭവാൻ.
വാസവൻതന്നെ ക്ഷിപ്രംകൊണ്ടിങ്ങുവന്നവേഗാൽ
വാസവാരിപോ! സേനയൊത്തു നീ ഗമിക്കെടോ!
നിന്നുടെ പിന്നിൽത്തന്നെയെത്തും വേഗേനഞാൻ
വന്നുകൊള്ളുവൻ നിജ മന്ത്രിമാരോടുംകൂടി.”

(വാ-രാ.)

മേഘനാദൻ ജനകാജ്ഞയെ ശിരസാവഹിച്ച് സൈന്യങ്ങളോടും ബന്ധനസ്ഥനാക്കപ്പെട്ട ഇന്ദ്രനോടും കൂടി ലങ്കയിലേയ്ക്കു പോയി.

ദേവേന്ദ്രന്റെ പരാജയവും ബന്ധനാവസ്ഥയും നിമിത്തം ദേവകളെല്ലാം ദുഃഖിതന്മാരായി ബ്രഹ്മാവിന്റെ സമീപത്തുചെന്ന് സങ്കടമുണർത്തിച്ചു. അവരുടെ പരിതാപംകണ്ട് മനമലിഞ്ഞ പിതാമഹൻ ലങ്കയിൽചെന്ന് രാവണനോട്ട് സൌമ്യമായി ഇവ്വിധം അരുളിച്ചെയ്തു.

"വാഴ്ക ജഗത്രയത്തിന്നേകനാഥനായ്
ശോകമകന്നൊരു വൈരിയുംകൂടാതെ
പുത്രനാം മേഘനിനാദനുണ്ടാകയാൽ
എത്രയും ഭാഗ്യവാനെന്നുവന്നു ഭവാൻ.
ഇന്ദ്രനെ യുദ്ധേ ജയിച്ചതുകാരണം
ഇന്ദ്രജിത്തെന്നു നാമം കൊടുത്തേനഹം.
ഇന്ദ്രനെയെന്നോടുകൂടെയയയ്ക്കണ-
മെന്നാലഭീഷ്ടവരം തരുന്നുണ്ടു ഞാൻ."

(അ-രാ.)

ബ്രഹ്മാവു് ഇങ്ങനെ അരുളിച്ചെയ്ത സമയത്തു് ഇന്ദ്രജിത്തു് പറഞ്ഞു: —

"ഹോമംവഴിയെ കഴിച്ചാലെനിക്കുടൻ
ഹോമകുണ്ഡത്തിങ്കൽനിന്നു ജനിക്കണം
തേരതിലേറിയാൽ വേണമമരന്മാ-
രാലുമെന്നെജ്ജയിച്ചുകൂടായ്കയും
വേണമതെന്നിയെ ഹോമംമുടിയാതെ
ഞാനെന്ന യുദ്ധംതുടങ്ങുകിലന്നേരം

വന്നാലുമെൻമരണം പുനരല്ലായ്കിൽ
നന്നായമരത്വവും വന്നുകൂടണം.
ഞാൻ മമ ബാഹുബലംകൊണ്ടു വാങ്ങുന്ന
കാര്യങ്ങളായ വരങ്ങളറിഞ്ഞാലും
ഇത്ഥം വരമതരുൾചെയ്കിൽ വിരവോടു
വൃത്രാരി പോയാലുമെന്നു ചൊല്ലീടിനാൻ."

വിരിഞ്ചൻ അവിധമുള്ള വരങ്ങളെല്ലാം അവനു കൊടുത്തു. ബന്ധനവിമുക്തനായ ദേവേന്ദ്രനോടുകൂടി ബ്രഹ്മാവു് അവിടെനിന്നു തിരോധാനം ചെയ്കയും ചെയ്തു.

അപ്പോൾ രാവണനു് വല്ലാത്തൊരു സന്ദേഹമുണ്ടായി. 'തന്നാൽകൂടി അജ്ഞാതമായവിധം മായാശക്തിയും പ്രാബല്യവും ഇന്ദ്രജിത്തു് എങ്ങിനെ സമ്പാദിച്ചു?' വിസ്മയപൂർവ്വമായ ഈ സംശയത്തെപ്പററി ശുക്രാചാര്യരോടു രാവണൻ ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു:—
"അല്ലയോ രാവണാ, നീ പണ്ടു് ദിഗ്ജയത്തിനായി സഞ്ചരിച്ചിരുന്ന കാലത്തു് മേഘനാദൻ വളരെ വിശിഷ്ടമായ അനവധി യാഗങ്ങൾ ചെയ്കയുണ്ടായി. അഗ്നിഷ്ടോമം, അശ്വമേധം, സുവർണ്ണകം, രാജസൂയം, ഗോമേധം എന്നിവയെല്ലാമത്രെ അവയിൽ മുഖ്യതമങ്ങൾ. അനന്തരം അവൻ ഏതു ധീരനാലും സാധിക്കപ്പെടാൻ വയ്യാത്തതായ വൈഷ്ണവയാഗം ചെയ്തു്, അതിലും ദുഷ്കരമായ മാഹേശ്വരയാഗം ചെയ്വാൻ മുതിർന്നു. അതു ചെയ്തീർന്നപ്പോൾ സസ്മിതാനനനായി പ്രത്യക്ഷനായ മഹേശ്വരൻ മേഘനാദന്നു് അഭീഷ്ടമനുസരിച്ചുള്ള വരങ്ങൾ പ്രദാനംചെയ്തു.

"കാമംപോൽ ഗമിപ്പതായ് ദിവ്യമായാകാശത്തിൽ
താമസമെന്യേ സഞ്ചരിച്ചീടും നൽസ്യന്ദനം

ശ്രീമഹേശ്വരനെങ്ങുമാരാധകാരത്തെച്ചൊൽക്കം
താമസിയെന്നുള്ളൊരു മായയും നൽകീടിനാൻ
രാക്ഷസകുലേശ്വര, കേൾക്ക നീ സമരത്തി-
ലക്ഷണമത്താമസിമായയെ പ്രയോഗിക്കിൽ
പോർക്കളംതന്നിൽ വൈരിസഞ്ചരിച്ചീടുന്നതു
പാർക്കുമ്പോൾ സുരാസുരന്മാർക്കുമേ തിരിയാതാം.
അക്ഷയങ്ങളായുള്ളൊരാവനാഴികളെയും
അക്ഷീണബലമുള്ള ദുർജ്ജയചാപത്തെയും
യുദ്ധത്തിൽ ശത്രുക്കളെയാകവേ ഹനിക്കുന്നോ-
രദ്ഭുതബാണത്തെയും വരമായ് നൽകീടിനാൻ."

(വാ-രാ)

ഈവക മഹച്ഛക്തികളുടെ അമേയമായ സാഹായ്യത്താലാണ് മേഘനാദൻ ഇത്രമേൽ പരാക്രമിയായത്. അവനെ യുദ്ധത്തിൽ ജയിപ്പാൻ ലോകത്തിലാരാലും അത്ര സുകരമല്ലതന്നെ. ശുക്രൻ പറഞ്ഞതു ശ്രദ്ധാപൂർവ്വം കേട്ട രാവണൻ വിസ്മിതനായി. "ഇന്ദ്രജിത്തുചെയ്തത് അത്ര പററിയില്ല. നമ്മുടെ ശത്രുക്കളായ ദേവേന്ദ്രാദികളെ അനവധി ദ്രവ്യം വ്യയംചെയ്ത് അവൻ പൂജിച്ചില്ലേ? എങ്കിലും അഭീഷ്ടസിദ്ധിയുണ്ടായല്ലോ. അതുകൊണ്ടു തരക്കേടില്ല." എന്നാണ് ദൗരാത്മ്യത്തിന്റെ കഠിനപ്രേരണനിമിത്തം രാവണനപ്പോൾ പറഞ്ഞതു്.

അല്ലയോ ഭരത, ഇതാണ് രാവണന്റെ പൂർവ്വചരിത്രങ്ങൾ. ഇതിൽനിന്ന് ഇന്ദ്രജിത്തിന്റെ മഹത്തായ ശക്തി എന്താണെന്ന് ഭവാനും മനസ്സിലാക്കാമല്ലോ.

എങ്കിലും ത്രൈലോക്യകണ്ടകന്മാരായ അവരെയെല്ലാം നാമാവശേഷരാക്കിത്തീൎത്ത രാമചന്ദ്രന്റെ അപ്രമേയപ്രഭാവം അതിശയനീയമാകുന്നു.”

അനന്തരം ആ മഹൎഷിമാർ ശ്രീരാമലക്ഷ്മണാദികളെയെല്ലാം യഥാവിധി ആശീൎവദിച്ചു് യാത്രാനുവാദം ചോദിച്ചു. ഭക്തിഭരത്താൽ നതനായ രാമഭദ്രൻ അവരെ കുറെയിട അനുഗമിച്ചു് തിരികെ ഗൃഹത്തിൽവന്നു് രാജ്യകാൎയ്യവ്യാപൃതനായി വാഴ്കയുംചെയ്തു. ആ പൂൎവകഥ കേൾക്കയാൽ ഭരതാദികൾക്കുണ്ടായ വിസ്മയമായിരുന്നു അളവറ്റതു്.

# II

## ഒന്നാം അദ്ധ്യായം.

---

ഒരു സ്വപ്നം.

"മേദിനിപരിപാലിച്ചു ജഗന്നാഥനായ
മേദിനീസുതയോടുകൂടെ ലീലകൾ പൂണ്ടു
വനക്രീഡയും ജലക്രീഡയും ചെയ്തു നിത്യം
മനഃപ്രീതിയും പൂണ്ടു രമ്യഹർമ്മ്യങ്ങളിലും
രമിച്ചുവസിച്ചിതു ചിലനാളതുകാലം
സമസ്തലോകങ്ങളുമാശാസിക്കയും ചെയ്തു."

(അ-രാ)

ആ വിശിഷ്ടദമ്പതികളുടെ പരമപ്രേമത്തിന്റെ ഫലമായി സീതാദേവി അക്കാലത്തു് ഗർഭം ധരിച്ചു. പൌരുഷമായ ദിവ്യധാമം ജാനകിയുടെ കുക്ഷികോടരത്തിൽ ഉജ്ജ്വലിതമായി. പ്രതിപച്ചന്ദ്രനെപ്പോലെ ഗർഭം ക്രമേണ വിവൃദ്ധമായി. രാമചന്ദ്രനും പൌരന്മാരും അതുകണ്ടു് ആഹ്ലാദിതരായിത്തീൎന്നു.

"പൃഥ്വീഭാരം ചുമന്നെ, ത്രിദശതതിവിള-
ങ്ങെ, ത്തരീയാരിവർഗ്ഗം
മെന്നും താപാൽ മയങ്ങെ,ത്തെരുതെരെ വിളിപൊ-
ങ്ങെപ്പുരേ രാഷ്ട്രജാതം

മുഗ്ദ്ധാക്ഷീതാൻ മയങ്ങെ, ത്രിദശമുനി.ചട-
ങ്ങമ്പിലോതിന്നുടങ്ങെ-
ച്ചിത്രം ചിത്രം! തദാനീം ജനകനൃപസുതാ-
ഗർഭമേററം ബഭാരസേ.

“വക്ഷോജാഗ്രം കറുത്തും, വടിവൊടു നടു ചീ-
ർത്തും, വരംകെട്ടു വീർത്തും,
പ്രക്ഷാമാംഗം വിയർത്തും, പ്രതവിധികളുയ-
ർത്തും, വിയർത്തും കപോലം
ഭക്ഷ്യദ്രവ്യം മറുത്തും, കളമതി ചെറു-
ത്തും, വിമനാദം വെറുത്തും,
മുഖ്യം ദൈവത്തെയോർത്തും ജനകനൃപസുതാ-
ഗർഭമേററം ബഭാരസ.

“ചലികളയി, മറഞ്ഞും, മധ്യദേശം നിറഞ്ഞും,
കളമൊഴികൾ കുറഞ്ഞും, കാമതന്ത്രം വെടിഞ്ഞും,
ചിലപൊഴുതു കരഞ്ഞും, ദൈവമെന്നു പറഞ്ഞും,
തെളിവൊടവനിപുത്രീ ഗർഭമേററം ബഭാരസ.

“ഭകടെത്തി ചംക്രമത്തിന്നിടയിടെ നെടുവീ-
ർപ്പിട്ടു നില്ക്കും വെറുക്കും
ഗാഢാശ്ലേഷം വിറയ്ക്കും പ്രജകറിന്നമിര-
യ്ക്കും വിധൌ ഭനാക്കമോക്കും
ചെടീഹസ്താവലംബം ചടുലമിഴി നട-
ക്കും വഴിക്കും പടിക്കും
പാരേ പാരേ വിശിഷ്ടസ്തുതികളവനിജാ-
ഗർഭമേററം ബഭാരസ.”

(രാ-ചയ്യു)

പന്ത്രണ്ടുവത്സരങ്ങൾകൊണ്ടുമാത്രം അവസാനിക്കുന്നതായ ഒരു മഹാസത്രം അന്ന് ഋശ്യശൃംഗൻ ആരംഭിച്ചു. കൌസല്യയുടെ സീമന്തപുത്രിയും, ശ്രീരാമചന്ദ്രന്റെ ജ്യേഷ്ഠസോദരിയുമായ ശാന്തയെ വിവാഹം ചെയ്തിരിക്കുന്ന ആളാണദ്ദേഹം. ഋശ്യശൃംഗന്റെയും ശാന്തയുടെയും നിർബ്ബന്ധപൂർവ്വമായ അപേക്ഷനിമിത്തം കൌസല്യ തുടങ്ങിയ മാതാക്കൾക്ക് അങ്ങോട്ടു പോകാതിരിക്കാൻ നിവൃത്തിയില്ലെന്നു വന്നു. കുലഗുരുവായ വസിഷ്ഠനും അരുന്ധതിക്കും യാഗത്തിനു പോകാതിരിക്കാനും തരമില്ലല്ലോ. അതിനാൽ അരുന്ധതീദേവീസഹിതകളായ മാതാക്കളും വസിഷ്ഠനും ഋശ്യശൃംഗാശ്രമത്തിലേയ്ക്കു പോയി. പുത്രപത്നി ഏതാണ്ട് പൂർണ്ണഗർഭത്തെത്തന്നെ പ്രാപിച്ചിരിക്കകൊണ്ട് ഈ ഘട്ടത്തിൽ ഇത്ര ദീർഘകാലത്തേയ്ക്ക് അവളെ പിരിഞ്ഞുപോകുന്നതു് പരിതാപകരംതന്നെയായിരുന്നുവെങ്കിലും, പരിപാവനവും, ലോകശ്രേയസ്സിനു നിദാനവും ആയ ഒരു പുണ്യസത്രത്തിൽ പങ്കുകൊള്ളാതിരിക്കുന്നതു് ഒന്നുകൊണ്ടും ഉചിതമല്ലയെന്നു വസിഷ്ഠൻമുമ്പായ മഹാന്മാർ പറഞ്ഞതുകൊണ്ടു മാത്രമാണ് സ്നേഹാർദ്രകളായ ആ മാതാക്കൾ യാത്രോന്മുഖരായതു്.

ബന്ധുവിരഹവേദന സീതയ്ക്കു ദുസ്സഹമായി തോന്നി. വിവാഹാനന്തരം വേണ്ടപ്പെട്ടവരുമായി ചേർന്ന് അല്പകാലം ഇരിക്കുവാനുള്ള ഭാഗ്യം സീതയ്ക്കുണ്ടായിട്ടില്ല. അവൾ തന്റെ ആ ദൌർഭാഗ്യത്തെപ്പററി വളരെ ചിന്തിച്ചു. കഠിനമായ മനസ്താപം മാത്രമാണ് സീതയ്ക്കതിൽനിന്നു ലബ്ധമായ ഫലം. എന്നാൽ, തന്റെ ജീവിതത്തിലെ ഏററവും പ്രധാനമായ ഒരു ഘട്ടമെന്ന് തന്നാൽ സ-

കല്പിതമായ ഈ പ്രഥമഗർഭകാലത്തെങ്കിലും ഒരു ലൌകികസുഖം തനിക്കു മതിയാവോളം അനുഭവിക്കാൻ കഴിഞ്ഞല്ലോ എന്നു വിചാരിച്ച് അവൾ പൂർവ്വസങ്കടങ്ങളെയെല്ലാം നിശ്ശേഷം മറന്നിരിക്കയായിരുന്നു. നോക്കുക വിധിയുടെ ഒരു തന്ത്രം. സ്ത്രീകൾക്ക് സാധാരണമായി ഗർഭകാലത്താകുന്നു വേണ്ടപ്പെട്ടവരോടു ചേർന്ന് രമിക്കുവാനും, സുഖിക്കുവാനും, മറ്റു കാലങ്ങളെ അപേക്ഷിച്ച് അധികമൊരു കൌതുകമുണ്ടാവുക. വിശിഷ്യ, സീതയ്ക്കു് ആ സുഖം പുത്തരിയുമാണല്ലോ. ഗർഭഭാരം നിമിത്തം അവളുടെ മനശ്ശക്തിയും തീരെ ക്ഷയിച്ചിരുന്നു. അതുകൊണ്ടാക്കെ, വളരെക്കാലമായി താനാശിച്ചുകൊണ്ടിരുന്ന ബന്ധുസഹവാസസുഖം ലഭിച്ച് മതിവരുന്നതിനു മുമ്പേതന്നെ പെട്ടെന്ന് വിയുക്തയായപ്പോൾ ദേവിയുടെ ഹൃദയം മാറാവ്യാധികൊണ്ട് പിളർന്നുപോയി.

ഗർഭകാലത്ത് കഠിനമായി വ്യസനിക്കുന്ന പക്ഷം അതു കോട്ടം സന്താനത്തെ ബാധിക്കുന്നതാകുന്നു. കുട്ടികൾ അല്പായുസ്സുകളും, ശരീരശക്തിഹീനന്മാരും മറ്റും ആയിപ്പോകുന്നതു് പ്രധാനമായി ഇവ്വക ചില കാരണങ്ങളെ അസ്പദമാക്കിയാണ്. അതിനാൽ ഏതുവിധവും മൈഥിലിയെ സമാശ്വസിപ്പിച്ച് സന്തുഷ്ടചിത്തയും, ഉന്മേഷവതിയും ആക്കാതെ തരമില്ലെന്ന് ശ്രീരാമൻ തീർച്ചപ്പെടുത്തി. ഈ ഉദ്ദേശത്തോടുകൂടി ഒരു ദിവസം സാധാരണമട്ടിൽ അന്തഃപുരത്തിലേയ്ക്കു പോയി. “പ്രിയേ, സമാശ്വസിക്കൂ; നാമെന്നപോലെ തന്നെ നമ്മെ പിരിയുകനിമിത്തം ആ പിതൃജനങ്ങളും വ്യസനിക്കുന്നുണ്ട്.” എന്നിങ്ങനെ പിതൃജനങ്ങൾക്ക് തങ്ങളിലുള്ള വാത്സല്യത്തെയും, രണ്ടുകൂട്ടർക്കും ആ സമ

യുള്ള സങ്കല്പത്തിന്റെ ഐക്യത്തെയും നിർദ്ദേശിച്ചുകൊണ്ടാണു് ശ്രീരാമൻ ദേവിയെ ആശ്വസിപ്പിപ്പാൻ തുനിഞ്ഞതു്. അതിനു ദേവിപറഞ്ഞ മറുപടി, "ബന്ധുജനങ്ങളുമായുണ്ടാവുന്ന വിരഹം അസഹ്യങ്ങളാണു്" എന്നാകുന്നു. ആത്മപ്രണയിനിയുടെ ആ വാക്കിനു് ലൗകികരീതിയിൽ യാതൊരു മറുപടിയും പറയുവാൻ ശ്രീരാമൻ ശക്തനായില്ല. എന്നല്ല, അദ്ദേഹത്തിന്റെ മനം പ്രസ്തുത ദുഃഖത്തോടുകൂടി വല്ലാതൊന്നു സമ്മർദ്ദിക്കയും ചെയ്തു. എങ്കിലും, ധീരോദാത്തനായ രാമചന്ദ്രൻ, തന്റെ ഹൃദയത്തെ ബലമായടക്കിക്കൊണ്ടു്, സീതയുടെ സന്താപത്തിന്നു് നിവൃത്തിവരുത്തുവാനും ചില വലിയ ന്യായങ്ങളെല്ലാം പറയുവാൻ തുടങ്ങി. "ദേവി, പ്രപഞ്ചാവസ്ഥകളെല്ലാം ഇങ്ങനെതന്നെയാണു്; ഇതു് മിക്കവാറും മനുഷ്യഹൃദയത്തിന്റെ മർമ്മങ്ങളെ തട്ടിപ്പിളർക്കുന്നു. അതാണു പല മഹാത്മാക്കളും ഈവക സംസാരബന്ധങ്ങളെല്ലാം ദൂരെ വലിച്ചെറിഞ്ഞു് വനാന്തരത്തിൽ കടന്നു് വല്ല കായും കനിയും മാത്രം കഴിച്ചു് ഈശ്വരധ്യാനമാത്രരായി വാഴുന്നതു്."

സംഭാഷണം ഏതാണ്ടു് ഈ പതനത്തിലായപ്പോൾ "ഋശ്യശൃംഗാശ്രമത്തിൽനിന്നു് അഷ്ടാവക്രമുനി എഴുന്നെള്ളിയിരിക്കുന്നു"വെന്ന വർത്തമാനം ഒരു കഞ്ചുകി രാമനോടറിയിച്ചു. ആ മഹർഷിയുടെ സമാഗമം സീതാരാമന്മാരെ വളരെ സന്തോഷിപ്പിക്കതന്നെ ചെയ്തു. അദ്ദേഹത്തെ വേഗത്തിൽ കൂട്ടിക്കൊണ്ടുവരുവാനായി സീതാദേവിയും രാമചന്ദ്രനും പ്രത്യേകം പ്രത്യേകം അനുജ്ഞ നൽകി.

അഷ്ടാവക്രമുനി ദമ്പതികൾക്കു് സ്വസ്തിവാചകംചെ

യ്ക്കുകൊണ്ട് അന്തഃപുരത്തിൽ കടന്നുവന്നു. അദ്ദേഹമിരിക്കുന്നതിനു മുമ്പായിത്തന്നെ ഗുരുജനങ്ങളുടെ കുശലസ്ഥിതിയെപ്പററി ആദ്യം സീതയും പിന്നെ രാമചന്ദ്രനും തുടരെത്തുടരെ ചോദിച്ചുതുടങ്ങി. "മററു പല ജോലികളിലും ഏർപ്പെട്ടിരിക്കയായിരിക്കുമെങ്കിലും, അതിനിടയിൽ വല്ലപ്പോഴുമെങ്കിലും ഞങ്ങളെക്കൂടി അവർ സ്മരിക്കുന്നുണ്ടോ?" എന്നായി ദേവിയുടെ ചോദ്യം. ഉല്ക്കണ്ഠയും പരിഭ്രമവും സ്ത്രീകൾക്ക് സ്വതവേതന്നെ അധികരിച്ചിരിക്കുമല്ലോ. അതുമറിഞ്ഞ മുനി ആദ്യമായി ദേവിയുടെ ചോദ്യങ്ങൾക്കായിതന്നെ മറുപടി പറഞ്ഞതു്. "അവരെല്ലാം സുഖമായിരിക്കുന്നു. നിങ്ങളെ ചിന്തിച്ചുകൊണ്ടുതന്നെയാണ് അവരെപ്പോഴുമിരിക്കുന്നതു്". വിശിഷ്യ, ഭഗവാനായ വസിഷ്ഠമഹർഷി ദേവിയോട്ട് ഇങ്ങനെ പറഞ്ഞിരിക്കുന്നു:—

"ക്ഷിതിഭഗവതി നിന്നെപ്പെററുവളേ്ള, മഹാത്മാ
ക്ഷിതിപതിജനകൻ നിൻ താതനോ ബ്രഹ്മതുല്യൻ
അതിവിമലമഹോ! നിൻഭർത്തൃവംശം നിനച്ചാ-
ലതിനുടെ ഗുരു സൂര്യൻതാനു മീഞാനുമല്ലോ."

(ഉ രാ-ച-നാ.)

ഇതിലും മെച്ചമായി ഏതൊരു ശ്രേയസ്സിനെയാണ് ഭവതിക്കു വേണ്ടി ഞാൻ പ്രാർത്ഥിക്കേണ്ടതു്? എന്നാലും, ഭവതിയുടെ ഇന്നത്തെ സ്ഥിതിക്ക് ഉചിതമായ വിധം 'വീരസന്താനങ്ങളെ പ്രസവിച്ചു് കൃതാർത്ഥയാവുക' എന്ന് അനുഗ്രഹിച്ചുകൊള്ളുന്നു."

"ഞങ്ങൾ അനുഗൃഹീതരായി" എന്നു് രാമൻ അതിനു സന്തോഷപൂർവ്വം മറുപടി പറഞ്ഞു. ഒരുമാതിരി മനഃ

ശുദ്ധിയും മാനസശക്തിയും സിദ്ധിച്ചിട്ടുള്ള സാധാരണക്കാർപോലും ചിലപ്പോൾ ചിലതു പറഞ്ഞാൽ ഫലിക്ക കൊള്ളാറുണ്ടു്; ആ സ്ഥിതിക്കു സാക്ഷാൽ സർവ്വശക്തിയോടുകൂടി സംഗമം പ്രാപിച്ചിട്ടുള്ള ഋഷീശ്വരന്മാർ മനമലിഞ്ഞു് സന്തോഷപൂർവ്വം പറയുന്ന അനുഗ്രഹവാക്യങ്ങൾ എങ്ങനെ ഫലസാദ്ധ്യത്തിനുതകാതിരിക്കും? അതിനാൽ തനിക്കുണ്ടാവുന്ന സന്താനങ്ങൾ വീരവീരന്മാരായിത്തീരുമെന്നുതന്നെ ശ്രീരാമൻ നിശ്ചയിച്ചു. ഈ ഉദ്ദേശത്തെ മുൻനിറുത്തിയാണു 'ഞങ്ങൾ അനുഗൃഹീതരായി' എന്നു് രാമചന്ദ്രൻ നിസ്സംശയമായി പറഞ്ഞതു്.

ഗർഭിണിയായ സീതാദേവിക്കുണ്ടാവുന്ന ഏതൊരു ആഗ്രഹവും ഉടൻതന്നേ സാധിപ്പിച്ചുകൊടുക്കണമെന്നു് രാമചന്ദ്രനോടു് പറയുവാനായി അമ്മമാരും അരുന്ധതിയും ശാന്തയും പ്രത്യേകം പറഞ്ഞേല്പിച്ചിട്ടുണ്ടായിരുന്ന വിവരം അഷ്ടാവക്രൻ പറഞ്ഞു. ശ്രീരാമചന്ദ്രന്റെ മനോനിശ്ചയവും അതുതന്നെയായിരുന്നു. എങ്കിലും, അമ്മമുതലായവർ അതു് പ്രത്യേകം പറഞ്ഞയച്ചിരിക്കുന്നതായി കേട്ടപ്പോൾ അദ്ദേഹത്തിന്നു് കുറെയധികം സന്തോഷമുണ്ടായി. "അവളാവശ്യപ്പെടുന്നതായാൽ ഞാൻ സാധിപ്പിച്ചുകൊടുക്കാം" എന്നു് ശ്രീരാമൻ അഷ്ടാവക്രനോടു പറഞ്ഞു.

അഷ്ടാവക്രൻ—ഋശ്യശൃംഗമുനി ഭവതിയോടു് പറയുവാനായി ഇങ്ങനെ പറഞ്ഞിരിക്കുന്നു:—"കുഞ്ഞേ, ഈ യാഗോത്സവത്തിൽ നിന്നെക്കൂടി സംബന്ധിപ്പിക്കണമെന്നു് എനിക്കു മോഹമുണ്ടു്. എന്നാൽ എനിക്കതിന്നു് ഭാഗ്യമില്ലാതായിപ്പോയി. നീ ഗർഭിണിയല്ലായിരുന്നുവെ

ങ്കിൽ ശീഘ്രമായും നിന്നെ ഞാൻ കൂട്ടിക്കൊണ്ടുപോരുമായിരുന്നു. നിന്റെ സന്തോഷത്തിന്നു വേണ്ടി രാമചന്ദ്രനേയും ഞാനവിടെത്തന്നെ താമസിപ്പിച്ചു. ഇനിയൊരു ദിവസം മടിയിൽ കളിക്കുന്ന സന്താനങ്ങളോടുകൂടി ആയുഷ്മതിയായ നിന്നെ ഞാൻ കണ്ടുകൊള്ളാം" എന്ന്.

ഋശ്യശൃംഗന്റെ സന്ദേശം കേട്ട് രാമചന്ദ്രന് ലജ്ജയും സന്തോഷവും ഇടകലർന്നുണ്ടായി. സന്തോഷാതിരേകത്താൽ മനംമറന്നിരുന്ന ജാനകിക്ക് പിന്നെ യാതൊന്നും പറവാൻ കഴിഞ്ഞില്ല. അനന്തരം രാമൻ പറഞ്ഞു:—"അത് അങ്ങനെ തന്നെ വരട്ടെ. വസിഷ്ഠമഹർഷി എന്നോടുപദേശിക്കുവാനായി പ്രത്യേകം വല്ലതും ചൊല്ലിച്ചിട്ടുണ്ടോ?"

അഷ്ടാവക്രൻ—ഉണ്ട്. അദ്ദേഹം ഭവാനോടീവിധം നിവേദിപ്പിച്ചിരിക്കുന്നു:—

"ജാമാതാവു തുടർന്ന യാഗമതിനാൽ
ഞാനിങ്ങിരിക്കേണ്ടതായ്;
രാമാ! നീയൊരു ബാലനായ് പുതിയതായ്
സിദ്ധിച്ചതാം രാജ്യവും;
ആമോദം പ്രജകൾക്കു നിത്യമുളവാ-
ക്കീടേണം;മക്കീർത്തിയാം
ശ്രീമത്താകിയ നിൻകുലത്തിന്നു മഹാ-
സ്വത്തെന്നോർത്തീടുക."

(ഉ-രാ-ച-നാ-)

കുലഗുരുവിന്റെ സാരതരമായ ഉപദേശം ശ്രവിച്ച സമയം രാമന്റെ മനസ്സ് പെട്ടെന്നുണർന്നു. ഗർഭദോഹത്തി

ൻെറ രക്ഷണാധികാരം വല്ലാതൊന്നു് പിടിച്ചു. ശ്രീരാമൻ പറഞ്ഞു:—

"ജനാമോദത്തിനുവേണ്ടി
കനിവുസുഖം സ്നേഹമൊക്കിലിതുമല്ല
ജനകാത്മജയെപ്പോലും
മനമതിവ്യഥയില്ലെനിക്കുപേക്ഷിക്കാൻ.''

(ഉ-രാ-ച-നാ.)

ശ്രീരാമൻെറ ധീരധീരമായ ഈ വാക്യംകേട്ടു് സീതാദേവിയുടെ ദേഹത്തിൽകൂടെ പാഞ്ഞൊഴുകുന്ന ക്ഷത്രിയരക്തം തുടിച്ചു. അവൾക്കു് തൻെറ പ്രാണപ്രിയനെപ്പററി എന്തെന്നില്ലാത്ത ഒരു സംതൃപ്തി അപ്പോഴുണ്ടായി. "ജനങ്ങളുടെ ക്ഷേമത്തെസ്സംബന്ധിച്ചു് ഈവിധമുള്ള ദൃഢവ്രതംകൊണ്ടുതന്നെയാണു് രഘുകുലരാജാക്കന്മാരിൽവെച്ചു് ശ്രേഷ്ഠതമനാണു് ആര്യപുത്രനെന്നു ജനങ്ങൾ പുകഴ്ത്തിപ്പറയുന്നതു്" എന്നിങ്ങനെ ആ പ്രേമപരിശുദ്ധ ആത്മേശ്വരനെ അനുമോദിച്ചു പറഞ്ഞു.

മഹർഷിക്കു് പറയുവാനുള്ളതെല്ലാം പറഞ്ഞുതീർന്നു. അതിനാൽ അദ്ദേഹത്തെ വിശ്രമിക്കുവാനായി കഞ്ചുകിയോടുകൂടി അയച്ചശേഷം ശ്രീരാമൻ സീതയെ അടുത്തിരുത്തി പുറം തലോടിക്കൊണ്ടു് ഇങ്ങനെ ചോദിച്ചു:—"പ്രിയേ, ആശ്വസിക്കൂ. ഭവതി ഏതൊന്നിലാണു് ആഗ്രഹിക്കുന്നതു്? പറയൂ."

സീതാദേവി പ്രേമം കവിഞ്ഞൊഴുകുന്ന പ്രിയതമൻെറ വാക്കിനു് മറുപടി പറയുന്നതിനു് മുമ്പായിത്തന്നെ ലക്ഷ്മണൻ ചില ചിത്രപടങ്ങളോടുകൂടി അവിടെ പ്രവേശിച്ചു.

സീതയുടെ വിനോദത്തിനുവേണ്ടി, തങ്ങളുടെ പൂർവ്വചരിത്രങ്ങളെ ചിത്രരൂപേണ ചിത്രശാലയിൽ വരപ്പിക്കണമെന്ന് ലക്ഷ്മണനെ രാമൻ പ്രത്യേകം പറഞ്ഞേല്പിച്ചിട്ടുണ്ട്. അതു് മുഴുവനും ഇപ്പോൾ വരച്ചു കഴിഞ്ഞിരിക്കുന്നു. ഈ വിവരം രാമചന്ദ്രനോടു് പറയുന്നതിനായിട്ടാണു് സൌമിത്രി അപ്പോൾ അവിടെ വന്നതു്.

ലക്ഷ്മണൻ—"അവിടുത്തെ ഉദ്ദേശത്തിനും ആജ്ഞയ്ക്കും അനുസരണമായവിധം, ആര്യചരിതത്തെ സരസമായ രീതിയിൽ ചിത്രകാരൻ വരച്ചുകാണിച്ചിരിക്കുന്നു. നമുക്കു് അവിടെപ്പോയി അതുകണ്ടു് വിനോദിക്കാം."

ശ്രീരാമൻ—"കുമാരാ, നിനക്കു് ദേവിയോടുള്ള ബഹുമാനാതിരേകം എനിക്കറിയാം. അതാകട്ടെ, എതുവരെയുള്ള ചിത്രമാണു് എഴുതിയിരിക്കുന്നതു്.?"

ലക്ഷ്മണൻ—"ആര്യയുടെ അഗ്നിപരിശുദ്ധിവരെ."

ശ്രീരാമചന്ദ്രൻ ഈ വാക്യം കേട്ടപ്പോൾ ക്ഷതഹൃദയനായി. ദേവിയുടെ ചാരിത്രശുദ്ധിയെപ്പററി ജനങ്ങൾക്കു് സംശയമുണ്ടാകരുതല്ലോ എന്നുമാത്രം കരുതിയാണു് അദ്ദേഹം ഇത്രമേൽ കഠിനമായ ഒരു കൃത്യത്തിലേക്കു്, ദേവിയെ നിയോഗിച്ചതു്. രഘുവംശത്തിൻെറ മൂലധനമായ കീർത്തിയുടെ പരുക്കിനെപ്പററി പ്രബലമായി ചിന്തിച്ചുകൊണ്ടിരുന്ന ആ സമയത്തു്, ദേവിയുടെ മൃണാളകോമളമായ ശരീരത്തെയോ, അഗ്നിയുടെ അതിഭയങ്കരമായ ദാഹശക്തിയെയോ കുറിച്ചു് അദ്ദേഹം തീരെ വിചാരിച്ചില്ല. ഇപ്പോൾ ആ രംഗമൊക്കെ കഴിഞ്ഞിരിക്കുന്നു. അതിനാൽ ലക്ഷ്മണൻെറ പ്രസ്തുത വാക്യം താൻ ദേവിയെ

കൊണ്ട് ചെയ്യിച്ച കഠിനകൃത്യത്തിന്റെ സമ്പൂർണ്ണമായ സ്മരണയെ അദ്ദേഹത്തിൽ വളർത്തി. അതുകൊണ്ട് ശ്രീരാമചന്ദ്രൻ പറഞ്ഞു:—

"ജനകജ ജനനത്താൽത്തന്നെ സംശുദ്ധയല്ലോ
പുനരവളിൽ വിശുദ്ധിക്കെന്തിനാണന്യവസ്തു?
അനലനുമതുപോലത്തീർത്ഥവാരിക്കുമോർത്താ-
ലനഘതയെ വരുത്താനന്യവസ്തുക്കൾ വേണോ?"

(ഉ-രാ-ച-നാ)

ഓർക്കുന്തോറും അടക്കുവാൻ വയ്യാത്ത തീവ്രവ്യഥ അദ്ദേഹത്തെ അത്രപ്പാടം ബാധിച്ചു. "പ്രിയേ, ഭവതി യാഗഭൂമിയിൽ പിറന്നവളാണ്. അതുകൊണ്ട് ആജന്മപരിശുദ്ധയുമാകുന്നു. അങ്ങനെയുള്ള ഭവതിയോട് ഞാൻ അന്നു പറഞ്ഞ ആ വാക്യം, അല്ല ദേവിയെക്കൊണ്ട് ചെയ്യിച്ച ആ കർമ്മം, തീരെ ക്രൂരമായിപ്പോയി. എന്റെ അപരാധത്തെ ഭവതി ദയാപൂർവ്വം ക്ഷമിച്ചുതരണം. എങ്കിലും ലോകാവസാനംവരെ ഈ അപവാദം ദേവിയെ പിൻതുടരാതിരിക്കയില്ല. എന്തുചെയ്യാം, എന്റെ കർമ്മം എന്നെ വേദനിപ്പിക്കുന്നു:—

"എന്തുംചെയ്യു ജനങ്ങളിൽ കുലധന-
ന്മാരേകണം തൃപ്തിയെ-
ച്ചിന്തിച്ചിങ്ങനെ ഹന്ത! ഞാനശുഭമോ-
മാവാക്യമോതീടിനേൻ,
കാന്തേ, നിന്നോടു വേണ്ടതല്ലതു ശിര-
സ്സിങ്കൽ ധരിക്കേണ്ടതാം
ഗന്ധം ചേർന്നൊരു നല്ല പുഷ്പമതിനെ-
ക്കാൽകൊണ്ടു മർദ്ദിച്ചു ഞാൻ."

(ഉ-രാ-ച-നാ)

തങ്ങളുടെ ചാരിത്രശുദ്ധിയെപ്പററി തന്റെ ഭർത്താക്കന്മാരോ മററു വല്ലവരുമോ സംശയിക്കുന്നുവെങ്കിൽ, അതിലും വലുതായ ഒരു ദുഃഖം സ്ത്രീകൾക്കില്ലതന്നെ. ലോകസാധാരണമായ ഈ സ്ത്രീസ്വഭാവം സീതാദേവിക്കും ഉണ്ടാകാതിരിക്കാൻ തരമില്ലല്ലോ. താൻ രാവണരാജ്യത്തിൽ കുറേക്കാലം താമസിച്ചതിനെപ്പററി ശ്രീരാമനും മററുള്ളവർക്കും സംശയമുണ്ടായതും, അതിന്റെ നിവൃത്തിക്കുവേണ്ടി, തന്നെ അഗ്നിപ്രവേശം ചെയ്യിച്ചതുമായ ആ ഘോരകർമ്മത്തെപ്പററിയുള്ള ഓർമ്മ ജീവിച്ചിരിക്കുന്നിടത്തോളംകാലം സീതാദേവിയിൽനിന്ന് ഒഴിഞ്ഞുപോവുകയുണ്ടാവില്ല. എന്നാൽ, കേവലം ജനവിശ്വാസത്തിനുവേണ്ടിയാണ് തന്റെ പ്രിയതമൻ തന്നെക്കൊണ്ട് ആ ക്രിയ ചെയ്യിച്ചതെന്നു് ദേവിക്കറിയാം. അതുമാത്രമേ ദേവിയെ കുറെയൊന്ന് ആശ്വസിപ്പിച്ചുള്ളൂ. എങ്കിലും രാമചന്ദ്രന്റെ ക്ഷമാപണത്തിന് മറുപടിയൊന്നും പറയാതെ, "ആര്യപുത്രാ, അതൊക്കെയിരിക്കട്ടെ; വരൂ; നമുക്കു ചിത്രം കാണാൻ പോകാം" എന്നു പറഞ്ഞെഴുന്നേല്ക്കുകയും മൂവരുമൊരുമിച്ച് ചിത്രശാലാന്തരത്തിലേയ്ക്കു പോവുകയും ചെയ്തു.

# രണ്ടാം അദ്ധ്യായം.

---

ചിത്രദർശനം.

ശ്രീരാമഭദ്രന്റെ പൂർവ്വചരിത്രങ്ങളെ ക്രമപ്പെടുത്തി എഴുതപ്പെട്ടിരുന്നു. അതു് ഓരോന്നായി സീതാരാമന്മാരെ കാണിച്ചുകൊടുക്കുവാൻ ലക്ഷ്മണൻ സന്നദ്ധനായി നിന്നു. ഒന്നാമതായി എഴുതപ്പെട്ടിരുന്ന ചിത്രം കണ്ടു് ജാനകി, "മുകളിൽനിന്നുകൊണ്ടു് ആൎയ്യപുത്രനെ സ്തുതിക്കുന്ന മട്ടിൽ കാണപ്പെടുന്ന ഈ ചിത്രങ്ങളേതാണു്?" എന്നു ചോദിച്ചു.

ലക്ഷ്മണൻ—"ദേവി, മഹത്തായ മന്ത്രശക്തിയോടുകൂടിയ ജൃംഭകാസ്ത്രങ്ങളാണിവ. കൃശാശ്വഭഗവാനിൽനിന്നു് വിശ്വാമിത്രമഹർഷിക്കു് ലബ്ധങ്ങളായ ഇവയെ പണ്ടു് താടകാവധസമയത്തിൽ അദ്ദേഹം ജ്യേഷ്ഠനുപദേശിച്ചുകൊടുത്തു. അനന്തരം അവ വന്നു് ജ്യേഷ്ഠനെ പ്രാപിക്കുന്ന മട്ടിലാണു് എഴുതപ്പെട്ടിരിക്കുന്നതു്."

ഉടനെ ശ്രീരാമചന്ദ്രൻ പറഞ്ഞു:—"ദേവി, ഇവയെ വന്ദിക്കൂ. പണ്ടു് ബ്രഹ്മാവു മുതലായ മഹാത്മാക്കൾ വേദരക്ഷയ്ക്കുവേണ്ടി വളരെക്കാലം തപസ്സുചെയ്തു് അവരുടെ തീവ്രമായ തപസ്സു് ആകൃതിപൂണ്ടു് പ്രത്യക്ഷപ്പെട്ടതാണു് ഈ അസ്ത്രങ്ങൾ."

സീതാദേവിയോടു് താൻ ചെയ്തുപോയ മഹാപരാധത്തെപ്പററിത്തന്നെ ചിന്തിച്ചു് വിഷാദകലുഷിതമായിരിക്കുകയായിരുന്നല്ലോ രാമചന്ദ്രന്റെ ഹൃദയം. ഈ അസ്ത്രപ്രസ്താവം

അതിന് ഏതാണ്ടൊരു ശാന്തിനൽകി. സീതാദേവി അസ്ത്രങ്ങളെ നമിച്ചുകഴിഞ്ഞ ഉടൻതന്നെ, ആ മനശ്ശാന്തിയുടെ ഫലമായി ശ്രീരാമൻ, "ആര്യേ, ഈ ദിവ്യാസ്ത്രങ്ങൾ സർവ്വഥാ ഭവതിയുടെ സന്താനങ്ങളെ പ്രാപിക്കും" എന്ന് ഹൃദയംതുറന്നു പറഞ്ഞു. അപ്പോൾ ആ മന്ത്രാസ്ത്രങ്ങൾ ദേവിയുടെ ഗർഭത്തെ പ്രാപിക്കയും ഭർത്താവിന്റെ വരപ്രദാനത്താൽ സന്തുഷ്ടയായ ദേവി "ഞാൻ അനുഗൃഹീതയായി" എന്നു പറയുകയും ചെയ്തു.

അനന്തരം മിഥിലാവൃത്താന്തത്തെപ്പററിയുള്ള ചിത്രമായിരുന്നു എഴുതപ്പെട്ടിരുന്നതു്. ശിവചാപത്തെ കയ്യിലെടുത്തു വളച്ചുപിടിച്ച് പ്രസന്നവദനനായി നിൽക്കുന്ന പ്രിയതമന്റെ അകൃത്രിമരമണീയമായ ചിത്രം ജാനകിയെ സന്തോഷപുളകിതയാക്കി. പുതുതായി വിടർന്നുനില്ക്കുന്ന കരിങ്കുവളപ്പൂപോലെ ശ്യാമനിറംപൂണ്ട്, കാന്തി വഴിഞ്ഞൊഴുകുന്ന ആ ശരീരകാന്തിയെ ജാനകി പ്രത്യംഗം നുകർന്നു് കുറേനേരം സ്തബ്ധയായി നിന്നുപോയി. അപ്പോഴേയ്ക്കും ലക്ഷ്മണൻ മറെറാരു ചിത്രം ചൂണ്ടിക്കാണിച്ചു. "ദേവീ, ഇതാ ഈ ചിത്രം നോക്കൂ. ഭവതിയുടെ അച്ഛൻ സ്വന്തം കുലഗുരുവായ ശതാനന്ദനോടുകൂടി വസിഷ്ഠൻ തുടങ്ങിയ ബന്ധുക്കളെ ആനന്ദപാരവശനായി പൂജിച്ചുകൊണ്ടിതാ നില്ക്കുന്നു."

കാണത്തക്ക ഒരു ചിത്രമാണിതെന്ന് ശ്രീരാമനു തോന്നി. അതുകൊണ്ട് അദ്ദേഹം പറഞ്ഞു:—

"കൊടുക്കുമേ രാഘവമൈഥിലന്മാ-
ർക്കിടയ്ക്കുള്ളം ചാർച്ച സുഖത്തെയാർക്കും

കൊടുത്തതും കൊണ്ടതുമന്നിതിങ്കൽ
മിടുക്കനാം കൌശികനേകനാത്താൻ."

(ഉ-രാ-ച-നാ)

വിവാഹവേഷം അണിഞ്ഞുനില്ക്കുന്ന ശ്രീരാമാദികളുടെ ചിത്രമായിരുന്നു പിന്നീട് എഴുതപ്പെട്ടിരുന്നതു്. അതു ജാനകിക്ക് പ്രത്യേകമൊരു സന്തോഷമുളവാക്കി. അപ്പോഴെല്ലാം അന്നത്തെ ഓരോ സ്മരണകളും ഹൃദയത്തിൽ പൊങ്ങിവന്നു. താൻ ആ കാലത്തു ആ വേഷത്തിൽ നില്ക്കുന്നതായി അപ്പോൾ ദേവിക്കു തോന്നി. രാമചന്ദ്രന്റെ മനോഭാവവും ഇതിൽനിന്ന് അധികം വ്യത്യസ്തമായിരുന്നില്ല. അദ്ദേഹം പറഞ്ഞു:—

"പരമൊരുടൽ വഹിച്ചുള്ളുത്സവംപോലെ മോദം
തരുമതിമൃദുവാം നിൻ കങ്കണം ചേർന്ന ഹസ്തം
തരുണി, മമ കരത്തിൽ ശ്രീശതാനന്ദനർപ്പി-
ച്ചൊരു സമയമതിപ്പോഴെന്നു തോന്നുന്നു കാന്തേ!"

(ഉ-രാ-ച-നാ)

ജനകമഹാരാജാവിന്റെ നാലു പുത്രികളുടെ ചിത്രങ്ങളായിരുന്നു പിന്നീട് എഴുതപ്പെട്ടിരുന്നതു്. അവരിൽ "ഇതു് ആര്യയാണ്; ഭരതജ്യേഷ്ഠന്റെ പത്നിയായ മാണ്ഡവിയാണിതു്; ഇതു് സഹോദരിയായ ശ്രുതകീർത്തിയാകുന്നു" എന്നിങ്ങനെ മൂവരെയും ലക്ഷ്മണൻ സീതയ്ക്കു് നിർദ്ദേശിച്ചു് കൊടുത്തു. ഊർമ്മിളയെപ്പററി ഒന്നും മിണ്ടാതെ ലക്ഷ്മണൻ അടുത്ത ചിത്രത്തിന്റെ സമീപത്തിലേയ്ക്കു പോവുകയാണുണ്ടായതു്. അതു കണ്ടപ്പോൾ ദേവി സ്നേഹാർദ്രങ്ങളായ മിഴികളെക്കൊണ്ടു് ലക്ഷ്മണനെ കടാക്ഷിച്ചു്, ബ

ന്ധുക്കളെ കളിയാക്കുന്നതിൽ സ്ത്രീകൾക്ക് സ്വാഭാവികമായുള്ള വാസനയോടുകൂടി "വത്സാ, വേറെ ഒരു സ്ത്രീയുംകൂടിയുണ്ടല്ലോ; അതാരാണ്?" എന്ന് അന്തസ്മിതമുഖിയായി ചോദിച്ചു.

ലക്ഷ്മണൻ സാമാന്യത്തിലധികം ലജ്ജിതനായി. ദേവിയുടെ ചോദ്യം കല്പിച്ചുകൂട്ടി തന്നെ കളിയാക്കുവാനാണെന്ന് അദ്ദേഹം തീർച്ചപ്പെടുത്തി. അദ്ദേഹത്തിന്റെ മുഖം താഴ്ന്നു. അതുകണ്ട് ദേവി അത്യാഹ്ലാദഭരിതയായി. ലക്ഷ്മണനാകട്ടെ, സീതയെ കണക്കിനൊന്ന് അങ്ങോട്ടും കൊടുത്ത് അടക്കാമെന്നു വിചാരിച്ച്, "ആര്യേ, ഇതാ പരശുരാമൻ" എന്ന് പറഞ്ഞു. ജാനകി പെട്ടെന്നു പേടിച്ച് വിറച്ചുപോയി. വിവാഹമംഗളകർമ്മം കഴിഞ്ഞയുടനെതന്നെ തന്റെ പ്രാണേശ്വരനെ പോരിനുവിളിച്ച ആ ഭയങ്കരനെ സീത എങ്ങനെ മറക്കും? ദേവി ക്രമത്തിലധികം വ്യസനിച്ചു. ശ്രീരാമനാകട്ടെ, ആ ധീരപുരുഷനെ വന്ദിച്ചുനിന്നു. അപ്പോഴേയ്ക്കും ലക്ഷ്മണൻ, പരശുരാമനെ ജയിച്ച ഭാഗത്തെപ്പററി വരച്ച ചിത്രം കാണിച്ചുകൊടുക്കുവാനായി തുനിഞ്ഞു. എന്നാൽ, ശ്രീരാമൻ ആ സംഭവരംഗത്തെ നോക്കിയില്ല. ആത്മശ്ലാഘ മഹാത്മാക്കൾക്ക് ഉചിതമല്ലല്ലോ. ശ്രീരാമൻ പറഞ്ഞു:—"ഇനിയും വളരെ കാണാനുണ്ടല്ലോ; അങ്ങോട്ടു പോകാം."

ശ്രീരാമചന്ദ്രന്റെ ഈ അതിശയനീയമായ മഹാനുഭാവത കണ്ട്, ജാനകിക്ക് എന്തെന്നില്ലാത്ത ഒരു ബഹുമാനവും പരമാനന്ദവും ഉണ്ടായി. "അവിടുത്തെ ഉദാരബുദ്ധിയും വിനയഭാവവും മഹനീയംതന്നെ" എന്ന് ദേവി പറഞ്ഞു.

പരശുരാമകഥയെ വിട്ടുകളഞ്ഞതിനുശേഷം അയോധ്യയിൽ തങ്ങൾ നാൽവരും പത്നികളോടുകൂടി എത്തിയിരിക്കുന്നതായ ചിത്രത്തെ ലക്ഷ്മണൻ നിർദ്ദേശിച്ചു. അന്നത്തെ ആ ചിത്രംകണ്ടു് രാമന്റെ നേത്രങ്ങൾ കണ്ണീർതൂവി. ലോകത്തിൽ ഏവർക്കും നൈസർഗ്ഗികമായി ഉണ്ടാകാവുന്ന ഒരു അവസ്ഥയാണിതു്. തങ്ങളാണെങ്കിൽ പുതിയ പത്നികളോടുകൂടിയിരിക്കുന്നു; അതിവാത്സല്യം നിറഞ്ഞുതുളുമ്പുന്ന മിഴികളാൽ അച്ഛനമ്മമാർ നോക്കിക്കൊണ്ടിരിക്കുന്നു. ആ അവസ്ഥയിൽ ഒന്നെങ്കിലും ഇപ്പോഴില്ല. പുത്രശോകാർത്തനായി അച്ഛൻ മൃതിയടഞ്ഞു. അമ്മമാരാണെങ്കിൽ വിധവകളായി ജീവിതത്തിന്റെ ചരമദശയിലായി. അഹഹാ! കഷ്ടം! പൊറുക്കവയ്യാത്ത വ്യസനത്തോടുകൂടി ശ്രീരാമൻ പറഞ്ഞു:—

"അന്നച്ഛനമ്മയധികമോദമൊടാദരിപ്പാ-
നെന്നല്ല നാം പുതിയ പത്നികളോടുകൂടി
നന്നായ്സുഖിപ്പതിനു മോഹമൊടമ്മമാരും
നന്ദിക്കുമസ്സുദിവസങ്ങൾ കഴിഞ്ഞുവല്ലോ."

(ഉ-രാ-ച-നാ)

ക്ഷണത്തിൽ തന്റെ ചിന്താഗതിയെ ശ്രീരാമൻ ജാനകിയുടെ അകൃത്രിമകോമളമായ അനന്തശരീരസുഷമാവിലാസത്തിലേയ്ക്കു നയിച്ചു. അല്ലെങ്കിൽ, അദ്ദേഹത്തിന്റെ ഹൃദയം തകർന്നുപോവുകതന്നെ ചെയ്യുമേനേ. രാമഭദ്രൻ പറഞ്ഞു:—

"വീണിട്ടൊട്ടിടവിട്ടുമായിടകളിൽ
സ്വല്പം മുളച്ചും മിഴി-
ക്കാനന്ദത്തെ വളർത്ത കുന്തനിരയാൽ
ശോഭിച്ച വക്ത്രാബ്ജവും,

താനേ ചേർന്ന വിലാസഭംഗിളദ്ദൃതാ-
ലാവണ്യവും പൂണ്ടുകൊ-
ണ്ടാനന്ദാതിശയത്തെയെന്റെ തനുവി-
ന്നംഗങ്ങളാൽ നൽകിനാൾ."

(ഉ-രാ-ച-നാ)

ശ്രീരാമചന്ദ്രൻ ഏതാദൃശമായ വിചാരരസത്തിൽ മുഴുകി ആത്മവിസ്മൃതി പൂണ്ട് ആഹ്ലാദരസം നുകരുമ്പോൾ, ലക്ഷ്മണൻ "ഇതാ മന്ഥര" എന്നുപറഞ്ഞ് ആ വിരൂപചിത്രത്തെ ചൂണ്ടിക്കാണിച്ചു. തനിക്കും വേണ്ടപ്പെട്ടവർക്കും രാജ്യത്തിനുതന്നെയും സർവ്വദാ വിഷമയിയായി തീർന്ന ആ പാപിഷ്ഠയെ കാണ്മാൻ രാമന് യാതൊരു താല്പര്യവുമുണ്ടായില്ല. അതിനാൽ രാമനൊന്നും മിണ്ടാതെതന്നെ മുന്നോട്ടുനടന്ന്, തനിക്കെത്രയും ആപ്തനായി തീർന്നവനും, ഉൽകൃഷ്ടനും ആയ ഗുഹന്റെയും, ഇംഗുദീവൃക്ഷത്തിന്റെയും ചിത്രങ്ങളെ പ്രിയതമയ്ക്കു കാണിച്ചുകൊടുത്തു. പിതൃസത്യത്തെ നിറവേറ്റണമെന്നുള്ള ദൃഢബോധമുണ്ടായിട്ടാണെങ്കിലും അവിചാരിതമായി നാടുവിട്ട് കാട്ടുകേറേണ്ടി വന്ന ആ സന്ദർഭത്തിൽ പ്രിയപത്നിയോടും സോദരനോടുംകൂടെ എവിടേയ്ക്കെന്നില്ലാതെ പോകുമ്പോൾ ആദ്യമായി സന്ദർശിച്ച് ഹൃദയശാന്തി അല്പമൊന്നു വരുന്നതിന് കാരണഭൂതനായ ആ ആത്മമിത്രത്തെ കാണ്മാൻ രാമന് പ്രത്യേകമൊരു കൌതുകമായിരിക്കുമല്ലോ ഉണ്ടാവുക.

അനന്തരം ജടാവല്ക്കലങ്ങളെ ധരിക്കുന്ന രംഗമാണ് കാണപ്പെട്ടത്. അത് ലക്ഷ്മണന്റെ ധീരഹൃദയത്തെക്കൂടി പാടേ ഒന്നു ചകിതമാക്കി. ലക്ഷ്മണൻ പറയുകയാണ്:—

"മനുകുലമതിൽ മുന്നുണ്ടായ രാജാക്കളെല്ലാം
തനയരിൽ നിജരാജ്യശ്രീയെയർപ്പിച്ചു പിന്നെ,
വനമതിലതിപുണ്യം വാസമംഗീകരിച്ചാർ
വിനയമൊടതുപോലേ ജാഹ്നവ്യന്തമംഗീകരിച്ചു."

(ഉ-രാ-ച-നാ)

പതിപാവനയായ ഗംഗാദേവിയുടെ ചിത്രത്തിലേക്കാണ് പിന്നീട് സീതയുടേയും രാമലക്ഷ്മണന്മാരുടേയും ദൃഷ്ടികൾ പതിഞ്ഞതു്. സൂര്യവംശമഹാരാജാക്കന്മാർക്ക് ആ ദേവിയെ ഒരിക്കലും വിസ്മരിക്കുവാൻ തരമില്ല. അതുപോലെ ഗംഗാസന്ദർശനത്തിൽ സൂര്യവംശരാജാക്കന്മാരുടെ ചരിത്രവും പ്രത്യേകം ഓർമ്മിക്കാതിരിപ്പാൻ നിർവ്വാഹമില്ല. അതിനാൽ ശ്രീരാമൻ പറഞ്ഞു:—

"മുന്നം മദ്വംശ്യരാം ശ്രീസഗരതനയര-
ച്ഛന്റെ യജ്ഞാശ്വശോധകരാ-
ഞ്ഞൊന്നായ് ഭൂവെപ്പിളർന്നാക്ഷേപിതകപിലകോ-
പാഗ്നിയാൽ ഭസ്മമായാർ;
തൻനാശത്തെഗ്ഗണിക്കാതതികഠിന തപം
ചെയ്തനേകാണ്ടുകാലം
നിന്നംഭസ്സാൽ ദിലീപാത്മജനവരെ നന്നാ-
ച്ചാക്കിനാൻസ്വർഗ്ഗലോകേ."

(ഉ-രാ-ച-നാ)

രഘുകുലദേവതയായ ഗംഗാദേവിയെ ഭക്തിപൂർവ്വം ശ്രീരാമൻ നമസ്കരിച്ചിട്ട്, "വസിഷ്ഠഭാര്യയായ അരുന്ധതീദേവിയെപ്പോലെ അംബയായ ദേവിയും പുത്രഭാര്യയായ ജാനകിയെ എപ്പോഴും അനുഗ്രഹിക്കേണമേ" എന്നു് ഹൃദയപൂർവ്വം പ്രാർത്ഥിച്ചു.

അനന്തരം ശ്യാമമെന്ന വടവൃക്ഷത്തിന്റെ ചിത്രമായിരുന്നു കാണപ്പെട്ടതു്. അതിന് ഒരു പ്രത്യേകതയുണ്ടായിരുന്നു. അതു് ശ്രീരാമചന്ദ്രന് ഓർമ്മയുണ്ടോ എന്നറിവാനായി ജാനകി, "ആര്യപുത്രൻ ഇതിനെ സ്മരിക്കുന്നുവോ?" എന്നു സാകൂതമായി ചോദിച്ചു. "പ്രിയേ ഞാനിതെങ്ങനെയാണു് മറക്കുക?

„കെട്ടില്ലാതെ തളർന്നുവന്നു ഗമനം-
കൊണ്ടെങ്കിലും രമ്യമായ്
കെട്ടിച്ചേർന്നു പുണർന്നു മർദ്ദനസുഖം
പാരം ലഭിച്ചുള്ളതായ്
പൊട്ടിച്ചുള്ള ബിസംകണക്കവലമാ-
യംഗത്തെയെല്ലാമെട്ട-
ത്തിട്ടെൻമാറതിലന്നുറങ്ങിയതു നീ-
യിദ്ദിക്കിൽ വെച്ചല്ലയോ?"

(ഉ-രാ-ച-നാ)

ഈ സംഭവമെല്ലാം ഏതുകാലത്താണു് ഞാൻ മറക്കുക?" എന്നൊക്കെയായിരുന്നു ശ്രീരാമൻ അതിന് സരസമായരീതിയിൽ മറുപടി പറഞ്ഞതു്.

പിന്നീട്ടു് വിന്ധ്യാടവീപ്രദേശമായിരുന്നു വരയ്ക്കപ്പെട്ടിരുന്നതു്. വിരാധന്റെ ഉപദ്രവം ഇവിടെ വെച്ചായിരുന്നതുകൊണ്ടു് ജാനകിക്ക് ആ ഭാഗം അത്ര പിടിച്ചില്ല. അതിനാൽ ദേവി, ശ്രീരാമൻ പിടിച്ചിരുന്ന വിശറിയുടെ തണലിൽകൂടി നടന്ന് ദക്ഷിണാരണ്യത്തിൽ പ്രവേശിച്ചതും, അവിടെയുള്ള തപോവനഭാഗങ്ങളെയും, മരത്തണലിൽ മേഞ്ഞു നിന്നിരുന്ന മാൻപേടകളെയും മററും കണ്ടതും,

ഋഷിമാരുടെ സൽക്കാരം കൈക്കൊണ്ടതുമായ രമണീയഭാഗങ്ങളിലേയ്ക്കു് രാമചന്ദ്രനെ ക്ഷണിച്ചു. അതെല്ലാം കണ്ടു് ശ്രീരാമൻ സ്തബ്ധനായി അല്പനേരം നിന്നുപോയി. അപ്പൊഴെയ്ക്കും ലക്ഷ്മണൻ ജനസ്ഥാനത്തിലെ പ്രസ്രവണപൎവ്വതത്തെ ചൂണ്ടിക്കാണിച്ചു് അതിൻെറ വിവിധവിശേഷങ്ങളെക്കുറിച്ചു് വൎണ്ണന ചെയ്യാൻ തുടങ്ങി. പ്രസ്രവണവൃത്താന്തം ശ്രീരാമനെ പ്രത്യേകം ആനന്ദിപ്പിച്ചു. പ്രേമപൂൎണ്ണങ്ങളായ മിഴികളോടുകൂടി അദ്ദേഹം ജാനകിയുടെ മുഖത്തുനോക്കിക്കൊണ്ടു് പറഞ്ഞു:—

"അക്കാലം സുഖമോടുമദ്രിയിതിൽ നാം
സൌമിത്രി ചെയ്യുന്നതാം
സൽക്കാരത്തെ വഹിച്ചുകൊണ്ടു ബഹുനാൾ
വാണതുമോൎക്കുന്നുവോ?
മൽക്കാന്തേ, മധുരാംബുചെന്നൊഴുകുമ-
ഗ്ഗോദാവരീസിന്ധുവും
തൽക്കൂലങ്ങളിൽ നാം വസിച്ചതുമയേ,
മൈക്കണ്ണിയോൎക്കുന്നുവോ?

അതുതന്നെയുമല്ല,

"നാമോരോ ഭുജവല്ലികൊണ്ടു ദൃഢമാ-
യാലിംഗനം ചെയ്തതി-
പ്രേമത്തോടു കവിൾത്തടം കവിളതിൽ
ചേൎത്തതും മന്ദമായ്

സാമോദം ക്രമമെന്നിയേ പലതുമ-
ന്നൊട്ടൊട്ടു ചൊല്ലുംവിധൌ
യാമം പോയതറിഞ്ഞിടാത്തവിധമായ്-
ത്തന്നെ കഴിഞ്ഞു നിശ.”

(ഉ-രാ-ച-നാ)

ഈദൃശങ്ങളായ വിവിധസുഖാനുഭവങ്ങളോടുകൂടി സീതാരാമലക്ഷ്മണന്മാർ ജനസ്ഥാനത്തിൽ പാർക്കുമ്പോളായിരുന്നു, ദുഃഖസമ്പൂർണ്ണമായ ഭാവിജീവിതാവിർഭാവത്തിന്റെ കാളരാത്രിയായ ശൂർപ്പണഖ അവിടെ വന്നുകൂടിയതു്. “പഞ്ചവടിയിൽവെച്ചു് ശൂർപ്പണഖയുമായുണ്ടായ വിവാദരംഗമാണിതു്.” എന്നു ലക്ഷ്മണൻ പറഞ്ഞപ്പോൾ, “അയ്യോ, ആര്യപുത്രാ, അങ്ങയുമായുള്ള സംയോഗം ഇതാ അവസാനിച്ചുവല്ലോ” എന്നു സീത നിലവിളിച്ചുകൊണ്ടു പറഞ്ഞു. ഉടനെ ശ്രീരാമൻ, “പ്രിയേ, ഇതു ചിത്രമാണു” എന്നു ഉണർത്തിയപ്പോൾ സീത, “ചിത്രമെങ്കിൽ ചിത്രമാകട്ടെ; ദുർജ്ജനങ്ങൾ എപ്പോഴും പീഡയെ വളർത്തിക്കൊണ്ടുതന്നെയിരിക്കും” എന്നരുളിച്ചെയ്തു.

സ്വചരിതത്തെ ചിത്രത്തിൽ ഒന്നൊന്നായി കണ്ടുവരുന്തോറും ശ്രീരാമന്റെ മനസ്സിൽ പലതരത്തിലുള്ള ക്ഷതങ്ങൾ നവനവങ്ങളായി ഉണ്ടായിവന്നു. അതിനാൽ ഇവയൊരോന്നും അനുഭവിച്ചുകഴിഞ്ഞതായല്ല, അപ്പോൾ അനുഭവിക്കുന്നതായിക്കൂടി അദ്ദേഹത്തിനു തോന്നി. അപ്പൊഴെല്ലാം ലക്ഷ്മണൻ രാമചന്ദ്രന്റെ ആ വ്യസനാഗ്നിയിലേയ്ക്കു് നെയ്കോരി വീഴ്ത്തിക്കഴിഞ്ഞു:—

"കാണുന്നിതല്ലേ ദുഷ്ടരാക്ഷസർ മഹാ-
വ്യാജേന പൊന്മാനിനെ-
ക്കാണിച്ചുനുളവാക്കി വേണ്ടതതിൽ നാം
ചെയ്യും ശമിച്ചീലമാൽ,
ക്ഷീണിച്ചഗ്രജനന്നു കാട്ടിയ ജന-
സ്ഥാനത്തിലെച്ചേഷ്ടയാൽ
ക്ഷോണീധ്രങ്ങൾ കരഞ്ഞുപോയ് നുറുനുറു-
ങ്ങിപ്പോയഹോ! വജ്രവും."

(ഉ-രാ-ച-നാ)

ഈ സംഭവം കേട്ട സമയത്ത്, "ദിനകരവംശത്തിന് ആനന്ദദായകനായ ദേവാ, അവിടുത്തേയ്ക്ക് ഈ മഹാസങ്കടങ്ങളെല്ലാം അനുഭവിക്കാൻ നിമിത്തമായി തീർന്നത് ഈ പാപയാണല്ലോ." എന്ന് സീതാദേവി പ്രണയസന്താപപരവശയായി പറഞ്ഞു. ജനസ്ഥാനത്തിൽ വ്യസനവിവശനായി കാണപ്പെട്ട ശ്രീരാമന്റെ ചിത്രം കണ്ടപ്പോൾ ലക്ഷ്മണന്റെ സാകൂതങ്ങളായ മിഴികൾ ജ്യേഷ്ഠനിലേയ്ക്കു പതിഞ്ഞു. തൊണ്ടയിടർച്ചയോടുകൂടി, "ആര്യാ, ഇതെന്താണ്?" എന്നു ചോദിച്ചുംകൊണ്ടു ലക്ഷ്മണൻ പറയുന്നു:—

"ഹാരം പൊട്ടിയുതിർന്നമുത്തുകൾ കണ-
ക്കശ്രുക്കൾ വീണിട്ടിതാ
പാരിൽച്ചിന്നിയൊലിച്ചിടുന്നു ഹൃദയം
തിങ്ങിക്കവിഞ്ഞിങ്ങനെ,

പോരുന്നല്ലലകത്തൊതുക്കുകിലുമീ-
നാസാപുടം ഫുല്ലുമി-
ന്നേരം തെല്ലു ചലിച്ചിട്ടുന്നിതതിനാ-
ലാക്കം ഗ്രഹിക്കാം ക്ഷണം.”

(ഉ-രാ-ച-നാ)

ശ്രീരാമൻ—വത്സാ, അന്നത്തെ എന്റെ ആ ദയനീയ സ്ഥിതിയാണോ നീ ചോദിക്കുന്നതു്? ഹാ! ഞാനതു് എങ്ങനെ സഹിക്കും? കേൾക്കൂ,

പണ്ടക്കാലം പ്രിയയെപ്പിരിഞ്ഞതഴൽ മഹ-
ത്തെന്നാകിലും ഞാനതെ-
ന്നുൾക്കാമ്പിങ്കലൊതുക്കിനേൻ പ്രതിവിധി-
ക്കുള്ളായ മോഹത്തിനാൽ;
ഇക്കാലം പുനരതു ഭവിക്കുമഴലോ
മർമ്മവ്രണംപോലെയെ-
ന്നുൾക്കാമ്പാശു ദഹിക്കുമാറധികമാ-
യേകുന്നു താപത്തിനെ.

വത്സാ, വളരെയൊക്കെ ശ്രമിച്ചുനോക്കിയിട്ടും ആ വ്യസനമടക്കുവാൻ ഞാനിന്നു് ശക്തനാകുന്നില്ല. എന്തു ചെയ്യട്ടെ, ഇതെല്ലാം കഴിഞ്ഞുപോയ കഥകളാണെന്നു് വിചാരിപ്പാൻകൂടി എനിക്കു ശക്തിയില്ലാതായിരിക്കുന്നു.

സീതയുടെ സ്ഥിതിയും അതുതന്നെയായിരുന്നു. പ്രാണേശ്വരനെ പിരിഞ്ഞകന്നു അശരണയായി ശത്രുഹൃതയായി വ്യസനാഗ്നിയിൽ ചുട്ടുപൊരിഞ്ഞുകൊണ്ടാണു് തന്റെ താല്ക്കാലികയെന്നു ആ ദേവി കരുതി. മനോഗതിയുടെ വൈചിത്ര്യം നോക്കുക.

ജ്യേഷ്ഠനും ജ്യേഷ്ഠത്തിയും പ്രസ്തുതചിത്രദർശനത്താൽ വളരെ ചലിതരായിരിക്കുന്നുവെന്നു അറിയുകകൊണ്ട് അതു തീർക്കുവാനായി ലക്ഷ്മണൻ അവരുടെ ശ്രദ്ധയെ മറെറാരിടത്തേയ്ക്കു തിരിച്ചുവിട്ടു. നിരവധി സംവത്സരങ്ങളായിട്ടു ലോകഗതിയെ കണ്ടനുഭവിച്ചവനും, പിതാവിൻെറ ആപ്തതമനായ ജടായുവിൻെറ ചിത്രമായിരുന്നു അതു്. ആ ചിത്രം കണ്ടപ്പോൾ ജാനകിക്കും രാമചന്ദ്രനും അസഹ്യതരമായ വ്യസനമാണുണ്ടായതു്. ഘോരാരണ്യത്തിൽവെച്ചു് ഒരു പിതാവിനുമാത്രം തോന്നപ്പെടുന്നതായ സ്നേഹവാത്സല്യങ്ങളോടുകൂടി ലാളിച്ചു് തങ്ങൾക്കുവേണ്ടിത്തന്നെ ദയനീയമായവിധം മൃതിയെ വരിച്ച ആ മഹാത്മാവിൻെറ വിയോഗം അവരെ എങ്ങനെ വ്യഥിപ്പിക്കാതിരിക്കും? "ഹാ! താത, കാശ്യപവംശ്യനായ ശകുന്തരാജാവേ, അങ്ങയെപ്പോലുള്ള ഒരു പരിശുദ്ധാശയൻ ഇനി എവിടെ ഉണ്ടാവാൻപോകുന്നു.?" തൻെറ ഉള്ളിൽ തിങ്ങിപ്പൊങ്ങിക്കളിച്ചിരുന്ന ഭക്തിബഹുമാനങ്ങളെ ശ്രീരാമൻ ഈവിധം വാഗ്രൂപേണ വെളിപ്പെടുത്തി.

പിന്നീടു ലക്ഷ്മണൻ ജനസ്ഥാനത്തിൻെറ പശ്ചിമഭാഗത്തിൽ കിടക്കുന്ന ചിത്രകുഞ്ജവാനെന്ന ദണ്ഡകാരണ്യപ്രദേശത്തെ കാണിച്ചുകൊടുത്തു. അനന്തരം മതംഗമുനിയുടെ ആശ്രമവും, ശ്രമണയെന്നുപേരായ താപസിയും, പമ്പാസരസ്സും നിർദ്ദിഷ്ടങ്ങളായി. പമ്പാതീരത്തിലായിരുന്ന ശ്രീരാമൻ സന്താപാധിക്യംകൊണ്ടു ധൈര്യം നശിച്ചു്, പകവീട്ടാനുള്ള മോഹം വെടിഞ്ഞു തേങ്ങിത്തേങ്ങിക്കരഞ്ഞു് ഇരുന്നിട്ടുള്ളതു്. സീതാദേവി ആ ഭാഗം ശ്രീരാമനെ വിളിച്ചു കാണിച്ചു. ശ്രീരാമൻ നിസർഗ്ഗരമണീയമായ

ആ സരസ്സിനേയും തന്റെ അപ്പോഴത്തെ സ്ഥിതിയേയും പററി ഉടനെ ഇങ്ങനെ പറഞ്ഞു:—

"അരുണ്ണാബ്ജാക്ഷി, മദിച്ച ഹംസഗണമാ-
ട്ടീടുന്ന പക്ഷങ്ങളാൽ
വണ്ണംകൂടിയതങ്ങുലഞ്ഞു വെളിയിൽ
കാണുംവിധം ഭംഗിയിൽ
അരുണ്ണാബ്ജങ്ങളുമാമ്പലും നിറയുമി-
പമ്പാപ്രദേശങ്ങളെ-
ക്കണ്ണീർവീഴ്കുടൻ നിറഞ്ഞിട്ടുമതിൻ-
മദ്ധ്യത്തിലീക്ഷിച്ചു ഞാൻ."

(ഉ-രാ-ച-നാ)

പിന്നത്തെ ചിത്രം ഹനുമാന്റേതായിരുന്നു. അതു കണ്ടപ്പോഠം സീതയുടെ ഹൃദയത്തിൽ അസാമാന്യമായ ഒരു നിർവ്വതി കളിയാടി. "ഞാൻ വളരെക്കാലമായി അനുഭവിച്ചുകൊണ്ടിരുന്ന മഹാദുഃഖത്തിനു നിവൃത്തിവരുത്തി എന്റെ ജീവനെ രക്ഷിച്ച പരമോപകാരിയാണല്ലോ ഇദ്ദേഹം" എന്നു ദേവി മുക്തകണ്ഠം പറഞ്ഞു.

ശ്രീരാമൻ:—"അഹോ! ഭാഗ്യമിതാ ധീരൻ
മഹാവീരൻ മരുൽസുതൻ
ഊക്കിനാൽ നമ്മെയും ധന്യ-
രാക്കിനാൻ ഭുവനത്തെയും."

(ഉ-രാ-ച-നാ)

അനന്തരം കണ്ട ചിത്രത്തെ നോക്കി സീത ചോദിച്ചു:—"കുമാരാ, ഈ ചിത്രമേതാണ്? പൂക്കളാൽ നിറയപ്പെട്ട കടമ്പുകളിൽ മയിലുകഠം നിന്നാടുന്നല്ലോ. മെയ്‌വിളഞ്ഞ് ചടച്ചൂരങ്ങൾക്ക് ഈ വൃക്ഷത്തിന്റെ തണലിൽ

ഇതാ ആര്യപുത്രൻ കരഞ്ഞുംകൊണ്ടിരിക്കുന്നു. വത്സൻ അദ്ദേഹത്തെ താങ്ങിക്കൊണ്ടുമിരിക്കുന്നു."

ലക്ഷ്മണൻ:—"നീർമരുതിന്റെ നവകുസുമങ്ങളാൽ ഏറ്റവും സുരഭിലമായ മാല്യവാൻപർവ്വതമാണിതു്. മേഘമാർഗ്ഗത്തെ കവിഞ്ഞു് നീരദാവലിക്കു് വിശ്രമംകൊടുത്തു് ഇതിന്റെ കൊടുമുടികൾ ഉന്നതിപൂണ്ടു് നില്ക്കുന്നു. ജ്യേഷ്ഠൻ ഇവിടെ —"

ലക്ഷ്മണൻ ഇത്രയും പറഞ്ഞപ്പോഴേയ്ക്കും ശ്രീരാമൻ തടുത്തുപറഞ്ഞു:—"ലക്ഷ്മണാ, മതി മതി; എനിക്കു് തീരെ ശക്തിയില്ലാതായിരിക്കുന്നു. ജാനകിയുമായുള്ള ആ ദുസ്സഹമായ വിരഹദുഃഖം എന്നെ വീണ്ടും പിടികൂടുന്നപോലെ തോന്നിപ്പോകുന്നു."

"ഇനിയുള്ള ചിത്രങ്ങൾ ആര്യന്റേയും രാക്ഷസന്മാരുടേയും ഒന്നിനെക്കാൾ ഒന്നു് ആശ്ചര്യകരങ്ങളായ വിവിധചരിത്രങ്ങളാണു്. എന്നാലതെല്ലാം കാണ്മാൻ ജ്യേഷ്ഠനും ദേവിക്കും ഇപ്പോൾ ശക്തിയില്ലെന്നു തോന്നുന്നു. അതുകൊണ്ടു് കുറച്ചുനേരമിരുന്നു് വിശ്രമിച്ചതിനു മേലാകാം" എന്നുപറഞ്ഞു് ലക്ഷ്മണൻ ചിത്രപടംവിട്ടു് കുറച്ചുദൂരം മാറിയിരുന്നു.

സീത:—"ആര്യപുത്രാ, ഈ ചിത്രദർശനം നിമിത്തം എനിക്കു് പുതുതായി ഒരു കൌതുകമുണ്ടായിരിക്കുന്നു. അതുകൊണ്ടു് ഞാനാര്യപുത്രനോടു് അപേക്ഷിക്കുന്നു."

രാമ:—"പ്രിയേ, എന്നോടപേക്ഷിക്കയോ? കല്പിക്ക

തന്നെ ചെയ്യാമല്ലോ, ഏതുകാര്യമായാലും നിറവേററിത്തരുവാൻ തയാറാണ്."

സീത:—"ആ മഹാവനങ്ങളുടെ ഭംഗിയെക്കണ്ടു് നിർമ്മലമായ ഗംഗാനദിയിൽ സ്നാനംചെയ്തു് വിനോദിച്ചാൽ കൊള്ളാം."

"നാളീകലോചനേ, വിശ്വസിച്ചീടുക
നാളെഗ്ഗമിക്കാമതിനില്ല സംശയം."

എന്നിങ്ങനെ പ്രേമപരവശനായ രാമചന്ദ്രൻ അതിന്നു മറുപടിപറഞ്ഞു. ഉടൻതന്നെ ലക്ഷ്മണനെ വിളിച്ചു് ദേവിയുടെ അഭിലാഷത്തെ ശ്രീരാമൻ അറിവിച്ചു. അതുകേട്ട് വിനീതനായ സൌമിത്രി സാനന്ദം അവിടംവിട്ടുപോകുകയും ചെയ്തു.

## മൂന്നാം അദ്ധ്യായം.

ഒരു അപവാദം.

ചിത്രദർശനത്താലുണ്ടായിട്ടുള്ള പൂർവ്വദുഃഖംനിമിത്തം ക്രമത്തിലധികമൊരു പരിക്ഷീണം രാമചന്ദ്രനേയും ദേവിയേയും ബാധിച്ചിരുന്നു. കഠിനമായ ക്ഷീണം ബാധിച്ചാൽ അതിനെത്തുടർന്നുണ്ടാകുന്ന ഒന്നാണ് നിദ്ര. അതിന്നുശേഷം നിദ്രാപീഡിതയായ സീത പതുക്കെപ്പതുക്കെ ശ്രീരാമചന്ദ്രന്റെ ദേഹത്തിലേയ്ക്കു ചാഞ്ഞുതുടങ്ങി. ശ്രീരാമനാകട്ടെ, തന്റെ പ്രിയപത്നിയെ ശരീരത്തോടുചേർത്തു പുണർന്നു. പ്രേമപൂർണ്ണമായ ആ ഗാഢസ്പർശം ദേവിയുടെ

സർവ്വാംഗങ്ങളിലും സ്വേദകണങ്ങളെ വരുത്തി. നിലാവണിഞ്ഞലിയുന്ന ചന്ദ്രകാന്തക്കല്ലുകൾപോലെയുള്ള ആ കരപല്ലവങ്ങളെ പിടിച്ച് രാമചന്ദ്രൻ തന്റെ കണ്ഠഭൂഷകളാക്കി. അപ്പോൾ ശ്രീരാമന്റെ ഹൃദയം യഥാർത്ഥമായ പരമാനന്ദത്തിന്റെ പരമകാഷ്ഠയെ പ്രാപിച്ചു. ശ്രീരാമൻ പറയുന്നു:—

"ഹാ ഹാ! മേ നിശ്ചയിപ്പാൻ പണിയിതു സുഖമോ
ദുഃഖമോ നിദ്രതാനോ
മോഹംതാനോ മദംവാ സുമുഖി, വിഷമതിൻ
വ്യാപ്തിയോയെന്നുമിപ്പോൾ;
ദേഹസ്പർശങ്ങൾതോറും തരുണി, മമ വികാ-
രത്തിനാലിന്ദ്രിയൌഘം
മോഹിക്കുന്നു മനസ്സിൽ കളമൊഴി, തെളിവും
മൂടലും ചേർന്നിടുന്നു."

(ഉ-രാ-ച-നാ)

ശ്രീരാമന്റെ ഈവിധമുള്ള പ്രേമാലാപവചനത്തിന് ദേവി പറഞ്ഞ മറുപടി ഇതാണ്:—

"മാനവേന്ദ്ര, മധുരപ്രഭാഷണ, മദനാഭ-
വാര! മതിയുണ്ടുമൽ-
പ്രാണനാഥ! മദനാർത്തി മന്മനസി കണ്ടു-
മാറു പറയുന്നതും
ദീനരോട്ടുടനറിഞ്ഞു വാഴ്കതവാഗ്മില
മന്മുകങ്ങളും ജനേ
കാണുമിത്തൊഴിൽ വിചിത്രമോ ഹൃദയമോദ-
മേകിനതനാദരം.

എപ്പൊഴും പ്രിയമിവണ്ണമേ ബത! പറഞ്ഞു
മോദമേതല്ലായ്കു ഞാൻ
ത്വൽപദാബ്ജയുഗളം പിടിച്ചിത നമസ്ക-
രോമി തൊഴുകൈ തരാം”

(രാ· ചമ്പു)

നിദ്രാവശയായ സീതാദേവി ശ്രീരാമനെ കിടക്കുവാനായി ക്ഷണിച്ചു. എവിടെയാണു് ശയിക്കേണ്ടതെന്നു് ദേവി ചുഴലവും നോക്കി; അതുകണ്ടു് കാര്യം ഗ്രഹിച്ചു ശ്രീരാമൻ പറയുകയാണു്:—

“കരം പിടിച്ചനാൾ മുതൽ ഗൃഹത്തിലുംവനത്തിലും
വരാംഗി ശൈശവത്തിലും തഥൈവയൌവനത്തിലും
പരം നിനക്കുറങ്ങുവാൻ മുഖ്യോപധാനമായി മ-
റ്റൊരംബുജാക്ഷിയെത്തൊടാത്തരാമബാഹുവല്ലയോ?”

സീതാദേവി വേഗത്തിൽ അതേവിധംതന്നെ ചെയ്തു. “അതെ; ആര്യപുത്രാ, അങ്ങിനെതന്നെയാണു്.” എന്നുപറഞ്ഞു തീൎന്നപ്പോഴേയ്ക്കും ദേവി ഉറങ്ങിക്കഴിഞ്ഞു.

“ഇഷ്ടനായ് വിശിഷ്ടനായ് വീരനായ്മനോജ്ഞനായ്
പുഷ്ടാനുരാഗമുള്ള തന്നുടെ പതിതന്റെ.
അങ്കത്തിൽ സ്വൈരമായ്ക്കിടക്കുന്നതിനേക്കാൾ
മങ്കമാൎക്കുണ്ടൊ സൌഖ്യമുള്ളതു നിരൂപിച്ചാൽ.”

(കുശലവോപാഖ്യാനം)

ശ്രീരാമനു് അതു മനസ്സിലാവുകയും ചെയ്തു. പ്രേമസൎവ്വസ്വത്തിന്റെ അകൃത്രിമസൌഷമയേറുന്ന അംഗപ്രത്യംഗങ്ങളെ സന്തോഷം തുളുമ്പുന്ന കണ്ണുകളാൽ തുടരെത്തുടരെ കുളിരെക്കുളിരെ ആസ്വദിച്ചുകൊണ്ടു് രാമചന്ദ്രൻ

ആനന്ദനിമീനനായി. ദേവിക്ക് തന്നോടുള്ള നിർവ്യാജപ്രണയത്തെ വിചാരിച്ചുവിചാരിച്ച് അദ്ദേഹം ആത്മവിസ്മൃതി പൂണ്ടുപോയി. രാമചന്ദ്രൻ വീണ്ടും വിചാരരസത്തിൽ മുഴുകി നീന്തിത്തുടിച്ചു:—

"എന്നില്ലത്തിന്നു ലക്ഷ്മി സ്വയമിവൾ; നയന-
ങ്ങൾക്കു പീയൂഷധാരാ;
തന്നംഗസ്പർശമോയെൻ തനുവിനു ബഹുവാം
ചന്ദനച്ചാറുതന്നെ,
എന്നല്ലിക്കൈ ഗളത്തിന്നതിശിശിരമതാം
ചാരുഹാരം നമുക്കി-
ന്നൊന്നല്ലെല്ലാം പ്രിയം താനിവളുടെ വിരഹം
മാത്രമോർത്താലസഹ്യം."

(ഉ-രാ-ച-നാ)

ആ സമയത്തുതന്നെ ദേവി ഉറക്കത്തിൽ, "ആര്യപുത്രാ, അവിടുന്നിപ്പോൾ എവിടെയാണ്?" എന്നിങ്ങനെ പരവശയുടെ മട്ടിൽ വിളിച്ചുചോദിച്ചു. ചിത്രദർശനത്താലുണ്ടായ വിരഹസ്മരണയാണ് ദേവിയെക്കൊണ്ട് ഇങ്ങനെ ചോദിപ്പിക്കുന്നത്." എന്നു മനസ്സിലാക്കിയ രാമഭദ്രൻ ആ സ്വപ്നവേദനയെ പരിഹരിക്കുവാനായി ദേവിയുടെ അംഗങ്ങളിൽ മന്ദംമന്ദം തലോടി. ദാമ്പത്യത്തിന്റെ അത്യുൽകൃഷ്ടമായ ഒരു ചിന്ത രാമനപ്പോഴുണ്ടായി:—

"ഒന്നായും സൌഖ്യദുഃഖങ്ങളിലനുഗുണമാ-
യെത്തുകാലത്തു മുറ്റും
വിന്നുള്ളാധാരമായും രസമതു ജരയാൽ
ബാധിയാത്തുള്ളതായും,

പിന്നെക്കാലേന തിന്നാമറവുകളൊടുവിൽ
ദുസ്സഹസന്തായുമെന്നും
ഭിന്നിക്കാതുള്ള പതീപ്രണയമധികപു-
ണ്യത്തിനാലേ ലഭിക്കൂ."

(ഉ-രാ-ച-നാ)

ഈവിധമുള്ള വിശിഷ്ടമായ പതീപ്രണയം തനിക്കുണ്ടെന്ന് ശ്രീരാമൻ തിട്ടപ്പെടുത്തി. തന്മൂലം അദ്ദേഹം കൃതാർത്ഥനായി.

പരിശുദ്ധവും സംസ്കൃതവുമായ ഹൃദയത്തിൽ അത്യാസന്നമായ ഭാവിയിലെ ചരിത്രത്തിൻെറ നിഴൽ മിന്നുക പലപ്പോഴും സംഭവിച്ചുവരാറുള്ള ഒരു സംഗതിയാണ്. രാമചന്ദ്രൻ പ്രേമാനുചിന്തനാപരായണനായി ആനന്ദാമൃതത്തിൽ മുങ്ങിപ്പൊങ്ങിക്കളിച്ചുകൊണ്ടുതന്നെ ഇരിക്കുകയായിരുന്നുവെങ്കിലും, പഞ്ചസാരപ്പായസത്തിൽ കല്ലുകടിച്ചാലത്തെ മട്ടിൽ, ചില അശുഭങ്ങളുടെ നിഴലുകളും ഇടയ്ക്കിടെ മിന്നിമാറി മങ്ങിമങ്ങിക്കാണപ്പെട്ടു. ഒരു നാലഞ്ചുതവണ ഈ അനുഭവമുണ്ടായപ്പോൾ മാത്രമാണ് അദ്ദേഹത്തിന് അതു മനസ്സിലായത്. അനന്തരം അതിനെപ്പററി രാമചന്ദ്രൻ ചിന്തിക്കാൻതുടങ്ങി. എന്നല്ല, ചിലതെല്ലാം പ്രത്യക്ഷത്തിൽതന്നെ പെടുകയും ചെയ്തു.

"എന്തയ്യോ, നിമിത്തങ്ങളീത്തരം കാണായ്‌വന്ന-
തെന്താരാപത്തു മമ ദൈവമേ, വരുന്നതും?
തന്നുടെ കാന്തമാരെപ്പിരിഞ്ഞു മൃഗങ്ങളും
ഖിന്നത പൂണ്ടു പക്ഷിവൃന്ദവും നടക്കുന്നു.
മുന്നമെന്നതു പോലെ സീതയെപ്പിരിഞ്ഞു ഞാൻ
ഖിന്നതയോടും വസിച്ചീടുവാൻ കാലംവന്നു.

അന്നുകണ്ടതുപോലെ ഘോരതമാം നിമിത്തങ്ങ-
ളിന്നും കാണുന്നതുണ്ട് കഷ്ടമെത്രയുമോർത്താൽ.
നന്മകൾ വരികയില്ലെന്നു നിർണ്ണയം മമ
കർമ്മമെന്നതേ പറഞ്ഞീടുവാനുള്ളൂ പാർത്താൽ."

(കുശലവോപാഖ്യാനം)

ഇങ്ങനെയുള്ള പലപല വിചാരങ്ങളിൽപെട്ട് കര കാണാതെ രാമചന്ദ്രനുഴലുമ്പോൾ, വിഷണ്ണവദനനായ ഒരു പുരുഷൻ തിരുമുമ്പിൽ വന്ന് ഭക്ത്യാദരങ്ങളോടുകൂടി തൊഴുതു വിനീതനായിനിന്നു. രാജ്യഭരണത്തെപ്പറ്റി പ്രജകളുടെ ഇടയിൽ ഉണ്ടാകാവുന്ന വർത്തമാനങ്ങളെ ശ്രദ്ധമായന്വേഷിച്ച് അറിഞ്ഞുകൊണ്ടുവരുവാനായി അയയ്ക്കപ്പെട്ടിരുന്ന ദുർമ്മുഖനായിരുന്നു ആ പുരുഷൻ. ശ്രീരാമന് അവനെ മനസ്സിലായി. അവന്റെ മുഖഭാവം കണ്ട് ആശ്രിതവത്സലനായ രാമചന്ദ്രൻ,

"എന്തു നീ ദുഃഖിപ്പതിൻകാരണം പറഞ്ഞാലും
എന്തെന്നാകിലും തീർത്തുകൊള്ളുവനിന്നുതന്നെ.
എന്തൊരു വൃത്താന്തങ്ങളുള്ളതു വിശേഷിച്ചു
ചിന്തയും വെടിഞ്ഞു ചൊല്ലുക മടിയാതെ"

എന്ന് അവനോട് സ്നേഹപൂർവ്വം കല്പിച്ച് ചോദിച്ചു.

ചാരൻ—"സ്വാമീ, തിരുമനസ്സിലെ ഭരണത്തെപ്പറ്റി സകല ജനങ്ങളും ഒന്നുപോലെ പ്രശംസിച്ചു പറയുന്നു. ദശരഥമഹാരാജാവിന്റെ ഭരണചരിത്രത്തെ വിസ്മരിപ്പിക്കത്തക്കവണ്ണം അത്രമേൽ മഹത്തരമാ......"

രാമചന്ദ്രൻ അവനെ തടുത്തു പറഞ്ഞു:—"വേണ്ട

വേണ്ട; ആ ഭാഗം വിട്ടുകളയുക. നമ്മെപ്പററി ദോഷമായി വല്ലതും പറയുന്നുണ്ടോ? അതുമാത്രം പറഞ്ഞാൽമതി.”

ചാരൻ—(കണ്ണീർ ചൊരിഞ്ഞുകൊണ്ടു്) ദേവാ, അടിയനെ രക്ഷിക്കണം. ഇന്നലെ രാത്രി കർണ്ണകഠോരമായ ഒരു വർത്തമാനം അടിയന്റെ ചെവികളിൽ പെട്ടുകയുണ്ടായി.

“ഉണ്ടൊരു രജകൻ താനവനൊരുനാരി
തണ്ടാർമാനിനിപോലെ കണ്ടാൽ നല്ലവളത്രേ
തങ്ങളിൽ കലഹിച്ചു മററൊരു ഗൃഹംതന്നിൽ
മംഗലഗാത്രിതാനും ചെററുചെന്നിരുന്നപോൾ
അസ്തമിച്ചൊരുനേരം ഭർത്താവിൻഭവനത്തിൽ
മത്തകാശിനിമെല്ലിയാളവൾ ചെന്നീടിനാൾ
ദുഷ്ടനാം രജകനമ്മനോരമയാളോടു
ദൃഷ്ടിയുമുരുട്ടിക്കൊണ്ടുച്ചത്തിലുരചെയ്താൻ
ദുഷ്ടയാകിയ നീയിങ്ങെന്തിനുവന്നു വൃഥാ
ശിഷ്ടനാമെനിക്കിനിക്കാണരുതല്ലോനിന്നെ
ശുദ്ധമാം മമ വംശേ ദുഷ്കീർത്തിയുണ്ടാക്കിയ
ദുർഭഗേ, പുറത്തങ്ങു പോകനീ വൈകീടാതെ
ജാരസംഗമംചെയ്ത നാരിയെക്കൊണ്ടെന്നവർ
ഘോരമാംനരകത്തിൽ വീണീടുമെന്നുകേൾപ്പു.
ആകയാൽ നിന്നെയിന്നു കണ്ടതിൻ പ്രായശ്ചിത്തം
വേഗേനചെയ്തു ശുദ്ധിവരുത്തീടുവൻ ഞാനും.”

അവളിതു കേട്ടപ്പോൾ അടക്കവയ്യാത്ത വ്യസനത്തോടുകൂടി ഭർത്താവിനോടിങ്ങനെ പറഞ്ഞു:—“അയ്യോ! ഞാനങ്ങിനെയൊന്നും ചെയ്തിട്ടില്ല; ചെയ്കയുമില്ല. നി

ങ്ങളെന്താണിങ്ങനെയൊക്കെ പറയുന്നതു്? ഞാൻ നിങ്ങളെയല്ലാതെ മററാരെയും ഉള്ളിലൊന്ന വിചാരിക്കപോലും ഉണ്ടായിട്ടില്ല. പിന്നെയെന്തിനാണിതൊക്കെ വെറുതെ പറയുന്നതു്? നിങ്ങളെന്നെ ഉപേക്ഷിക്കയാണെങ്കിൽ ഞാൻ തൂങ്ങിച്ചാവും. സംശയമൊന്നമില്ല.

"ദോഷലേശങ്ങളെനിക്കേതുമില്ലായ്കകൊണ്ടും
യോഷമാർകുലമണിമൌലിതാനാകകൊണ്ടും
ഭോഷന്മാരുടെവാക്ക ചിത്തത്തിലേറിടാതെ
ശേഷമുള്ളൊരുരാത്രി സുഖിച്ചുവസിക്ക നാം."

ജകന്നു് കഠിനമായ കോപമാണു് അപ്പോഴുണ്ടായതു്. അവൻ അരികെ കിടന്നിരുന്ന ഒരു വടി എടുത്തു ചുഴററിക്കൊണ്ടു്, "എടീ ദുഷ്ടേ, നിന്റെ കളവൊക്കെ എനിക്കറിയാം. അമ്മോ, പാവം! പതിവ്രത!! അരുന്ധതീദേവിയാണെന്നു് തോന്നിപ്പോകും പറയുന്ന കേട്ടാൽ, ചണ്ടി; പോ മറയത്തു്.

"ശുദ്ധയായൊരു തവ ദോഷമിന്നുണ്ടാകയാൽ
മുഗ്ദ്ധാംഗിയെന്നാകിലുമാഗ്രഹമെനിക്കില്ല.
സാരമേയോച്ഛിഷ്ടാംശമുള്ളൊരു പുരോഡാശ-
മാരിന്ന പരിഗ്രഹിച്ചീടുമാറുള്ളു മൂഢേ!
കാമിനിമാരിൽ പാപചാരിണിയായ നിന്നെ
പ്രേമവുമെനിക്കില്ല പോകനീ മറയത്തു്.
ദോഷത്തെ മറച്ചുതൻഭാര്യയെ സ്വീകരിപ്പാൻ
ഭോഷനെപ്പോലെ ചെയ്യു രാമനല്ലല്ലോ ഞാനും."

(കു-ല-ഉ-നാ)

മഹാരാജാവേ, ഇതിലധികം അവന്റെ വാക്ക കേൾപ്പാനുള്ള ശക്തി അടിയനുണ്ടായില്ല. അതിനാൽ ചെവി

പൊത്തിക്കൊണ്ട് അവിടെനിന്നോടി നേരെ ഇങ്ങോട്ടു വിടകൊണ്ടതാണ്."

ദുർമ്മുഖന്റെ വാക്യം ആദിമുതൽ ശ്രദ്ധിച്ചു കേട്ടുകൊണ്ടിരുന്ന രാമചന്ദ്രൻ കഥയുടെ അവസാനഭാഗം ആ രണ്ടുവരി കേട്ടതോടുകൂടി ബോധംകെട്ട് നിലത്തു മലർന്നു വീണുപോയി. ലോകമാകുന്ന കാരാഗൃഹത്തിന്റെ കാഠിന്യം എത്ര അതിശയനീയമായിരിക്കുന്നു. അഹോ! രാമഭദ്രന്റെ ഹൃദയം എത്രയും നിസ്തബ്ധമായി. ദുർമ്മുഖൻ അദ്ദേഹത്തെ സമാശ്വസിപ്പിച്ചു. പാവപ്പെട്ട ജാനകി ഭർത്താവിന്റെ പ്രേമപൂർണ്ണമായ പരിലാളനമേറ്റു സുഖനിദ്രയിൽത്തന്നെ കിടക്കുകയാണ്. ഹാ! കഷ്ടം! ലോകാപവാദമാകുന്ന ദുഷ്ടജന്തു വായുംപൊളിച്ച് അരികത്തോളമെത്തിയിരിക്കുന്ന കാര്യം ആ വിസ്രബ്ധ ഭാവയും അറിഞ്ഞില്ല.

ഏതാണ്ടൊരു സമാധാനത്തോടുകൂടി ശ്രീരാമൻ എഴുന്നേറ്റിരുന്ന് ചുറ്റും നോക്കിത്തുടങ്ങി. പുത്രരത്നമാകുന്ന ദുർദ്ദേവത തന്റെ രമണീയമായ ഗാർഹസ്ഥ്യജീവിതസൌധത്തെ അതിന്റെ അസ്ഥിവാരത്തോടുകൂടി തട്ടിപ്പിഴുത് ഛിന്നഭിന്നമാക്കിയിട്ടിരിക്കുന്നതായി രാമചന്ദ്രനു തോന്നി. അഗ്നിപരിശുദ്ധി കർമ്മംകൊണ്ട് തന്റെ പ്രാണേശ്വരി നിർദ്ദോഷയും ചാരിത്രശുദ്ധിയുള്ളവളുമാണെന്ന് വെളിവാക്കിക്കഴിഞ്ഞിട്ടും ആ അപവാദം അവസാനിച്ചില്ലല്ലോ? ഇതു് [illegible]പ്പുട്ടിയുടെ വിഷംപോലെ ആദ്യം അടങ്ങിക്കിടന്ന് പിന്നീടിളകി പുറപ്പെട്ടിരിക്കുന്നല്ലോ. ദൈവമേ, ഞാനിതെങ്ങനെ സഹിക്കും?

"പാതിവ്രത്യം പവിത്രം തടവി വടിവെഴും
 വീതിഹോത്രാദ്വിശുദ്ധാം
വൈദേഹീം വൈദികേ കർമ്മണി മണമിയലും
 വേദിമദ്ധ്യാൽ പ്രസൂതാം,
ചേതോരമ്യം മയാനാം ദിനകരകുലസ-
 ന്താനമന്ദാരമാരിൽ-
മാധുര്യംപെയ്ത മയ്യൽക്കണ്ണിയെ വെടിവതു നി-
 ഷ്കാരണം പാർക്കിലാകാ."

"ദിവസകരകുലമെന്ന നിർമ്മല മന്നിലിത്തം
വളരു കഥമകാരണം ദുര്യശോവഹ്നിധൂപം
മലയജതരുഷണ്ഡേ ചണ്ഡകാകോളത്തിൻ-
പ്രതിനവവിഷവഹ്നിജ്വാലപൊങ്ങുന്നപോലെ."

(രാ-ചമ്പു)

"ഹാ, ദൈവമേ, ഞാനിനി എന്താണ് ചെയ്യേണ്ടതു്? അല്ലെങ്കിൽ ഇതിനെപ്പറ്റി എന്താണിത്ര ആലോചിപ്പാനുള്ളതു്? അപവാദത്തെക്കളഞ്ഞു് ജനങ്ങളുടെ പ്രീതിയെ സമ്പാദിക്കേണമെന്നാണ് രഘുവംശരാജാക്കന്മാർ ആചരിച്ചുവന്നിട്ടുള്ള ശ്രേഷ്ഠമായ ധർമ്മം. സീമന്തപുത്രനായ എന്നെയും, സ്വന്തം പ്രാണനെക്കൂടിയും നിസ്സംശയം അച്ഛൻ പരിത്യജിച്ചതു് എന്തിനുവേണ്ടിയായിരുന്നു? സത്യപരിപാലനംചെയ്തു് പ്രജകളെ സന്തോഷിപ്പിക്കുവാനായി മാത്രം. അതുപോലെ, സൂര്യവംശത്തെ കടിച്ച അപവാദസർപ്പത്തിന്റെ വിഷം, സർവ്വത്ര ബാധിക്കുന്നതിന് മുമ്പായി ആ കടിച്ച ഭാഗത്തെ, അതായതു് ജാനകിയെ, ഉടൻതന്നെ പരിത്യജിക്കണമെന്ന് രാമൻ നിശ്ചയിച്ചു. ഇങ്ങ

നെ ഹൃദയംകൊണ്ടുറപ്പിച്ചുവെങ്കിലും ആ വിധം എങ്ങനെ-യാണദ്ദേഹം പ്രവൎത്തിക്കുക?

"തീരട്ടോ നാരട്ടോ നരികളോ തിരുവുടലുടനേ
തിന്നുകൊള്ളട്ടെന്നതെന്നാ-
ണ്ടാക്ഷേപ്പാറും മന്മനക്കാമ്പിലിതനവധി തി-
ക്കട്ടെ മേവുന്നിതയ്യോ!
ഭാഗ്യക്കേടെന്നു ചൊല്ലാവതു വിധിയിനൊടേ-
തും പിഴച്ചീല പാൎത്താ-
ലാക്കമ്പെ ചന്ദ്രികയെ പൊഴിച്ചിതു വരു-
ത്തീടുവാനെന്തു ഞായം?

(രാ-ചമ്പു)

ഏതായാലും പ്രസ്തുതവിഷയത്തിൽ സഹോദരന്മാരുടെ അഭിപ്രായംകൂടി അറിഞ്ഞു് പ്രവൎത്തിക്കേണ്ടതാണെന്നു് നിശ്ചയിച്ചു് ഭരത ലക്ഷ്മണശത്രുഘ്നന്മാരെ കൂട്ടിക്കൊണ്ടു് മന്ത്രമണ്ഡപത്തിലെയ്ക്കു് വരുവാനായി രാമചന്ദ്രൻ ദുൎമ്മുഖനെ നിയോഗിച്ചയച്ചു. അനന്തരം ദേവിയെ മന്ദമന്ദം താഴെക്കിടത്തി രാമൻ എഴുന്നേററു് നിന്നു് കാല്ക്കൽ വീണു് ഇങ്ങനെ ദീനദീനമായി പറഞ്ഞു:—

"പൃഥ്വീപുണ്യാങ്കുരാഭേ വിലസിന ലഹരീ-
മാലികേ, മൈഥിലൻതൻ-
പ്രത്യഗ്ജ്യോതിസ്സപത്രച്ഛവിതി ശിഥിലിതമേച-
ത്താരു സൌശീല്യസാരേ!
മൂഢോഹം, ഭാഗ്യം തഴയ്ക്കും ദശരഥസുതസം-
വാഹസൌഖ്യൈകലോലേ!
മുക്താശങ്കം കരോമി പ്രിയസഖി! ചരമോ-
ദന്ത്യമാം വന്ദനം ഞാൻ."

“ആകല്പശ്രീതകം ചന്ദനവിടപിവര-
ഭ്രാന്തികൈക്കൊണ്ടുതാനാം
കാരകാള ക്ഷോണിജത്തിൻ തണലിലയി! വി-
നോദിപ്പതിന്നാശ്രയന്ത്യാഃ
മാഴ്കാതാനംഗകേളീമധുരിമ വിളയും
ഗാത്രവല്യാ നിതാന്തം
രാധാനാഥാത്മാ കരോമി പ്രിയസഖി, പദയോ
രന്ത്യമാം വന്ദനം ഞാൻ.”

“സാമ്രാജ്യശ്രീവിലാസത്തൊട്ടു പിരിയുമമ്മും
മാമകപ്രജ്യമാർഗ്ഗേ
മേമന്മലായാസമുൾക്കൊണ്ടടവികളിലുഴ
ന്നോരു സൌജന്യശീലേ!
തേന്മമ്പൂന്തോത്തിൽ മെത്തുംമധുചഷകി മദി-
ക്കും കയിൽപ്പെട്ടപ്പും
വാഗ്മാധുര്യാ, കരോമി പ്രിയസഖി! പദയോ-
രന്ത്യമാം വന്ദനം ഞാൻ.”

ശ്രീരാമചന്ദ്രൻ ക്ഷണത്തിൽ അവിടെനിന്ന് നിമന്ത്രണമണ്ഡപത്തിലേയ്ക്കു പോയി.

# നാലാം അദ്ധ്യായം

ദുഃഖകരമായ ഒരു ആലോചന.

വാടിത്തളൎന്ന വദനത്തോടും, പരിക്ഷീണമായ ശരീരത്തോടുംകൂടി രാമചന്ദ്രനെ സിംഹാസനാസീനനായി കണ്ടപ്പോൾ സഹോദരന്മാർ മൂവരുടെയും ഹൃദയം കാൎയ്യമൊന്നുമറിയാതെ അതികഠിനമായി വേദനപ്പെട്ടു. സംഭ്രമം നിമിത്തം ശബ്ദിപ്പാൻപോലും വയ്യാതെ അവരന്ധാളിച്ചു് രാമന്റെ മുഖത്തേയ്ക്കുതന്നെ നിഷ്പന്ദദൃഷ്ടികളായിനോക്കി. രാമചന്ദ്രന്റെ സ്ഥിതിയും അങ്ങിനെതന്നെയായിരുന്നു. അല്പനേരം കഴിഞ്ഞപ്പോൾ ഒരു ഞെരുങ്ങിയ സ്വരത്തിൽ ദുഃഖത്തോടുതന്നെ ആ കഠിനവൃത്താന്തത്തെ ഒന്നുകൂടിപറയുവാൻ രാമദേവനാജ്ഞാപിച്ചു. അവനാകട്ടെ വളരെ വിമനസ്കനായിട്ടാണെങ്കിലും ഗത്യന്തരമില്ലായ്കയാൽ ഭരതാദികളുടെ മുഖം ഉററുനോക്കിക്കൊണ്ടു് മുൻപ്രസ്താവിച്ച വൃത്താന്തം സംക്ഷിപ്തമായി അവരെ ഗ്രഹിപ്പിച്ചു. തലയിൽകൈവച്ചുകൊണ്ടു് ചിന്താവ്യാകുലനായിരുന്ന രാമഭദ്രൻ അതു് കേട്ടതുതന്നെയില്ല. മാതൃജനത്തെപ്പോലെയോ അതിലധികമോ ഉള്ള ഭക്തിബഹുമാനാദരങ്ങളോടുകൂടി സീതാദേവിയെ കരുതിപ്പോന്ന ഭരതാദികൾക്കു് ഈ കഠിനപ്രസ്താവം എത്രമേൽ കൎണ്ണാരുന്തുദമായിത്തീൎന്നുവെന്നു പറയുവാൻ പ്രയാസം. അവരുടെ മുഖം ഇടിവെട്ടേററ വാഴക്കുല്യപോലെ കരിവൎണ്ണമായിത്തീൎന്നു. പഴുപ്പിച്ചെടുത്ത സൂചീമുനകൾ രോമകൂപംതോറും കുത്തിയിറക്കുകയാണെങ്കിൽഉണ്ടാകാവുന്നതിലും തീക്ഷ്ണവും കൎക്കശവുമായ യാതന അവ

ക്കനുഭവമായി. കിംകർത്തവ്യതാമൂഢരായി "കുലവെട്ടിട്ടിന്ന കുററിവാഴ" കണക്കിൽ നിന്ന നില്പിൽത്തന്നെ അവർ നിന്നുപോയി.

ദൃഢപ്രതിജ്ഞനും, ജനമോദത്തിനുവേണ്ടി സർവ്വവുമുപേക്ഷിക്കാൻ സന്നദ്ധനും, അപവാദഭീരുവുമായ രാമചന്ദ്രൻ അല്പക്ഷണങ്ങൾക്കു ശേഷം പ്രബുദ്ധനായി ചിന്താവേഗത്തെ അടക്കിനിറുത്തി. അനന്തരം അഗാധമായ ആഴിപോലെ നിശ്ചലമായ ഒരു ഗംഭീരഭാവത്തോടുകൂടി സോദരന്മാരെ നോക്കിക്കൊണ്ടു് പറയുകയാണു്:— "പ്രിയപ്പെട്ട സഹോദരന്മാരെ, നിങ്ങൾ ഇനി ഏതൊരു കർത്തവ്യത്തെയാണു് കാണുന്നതു് വേഗം പറയുവിൻ!"

ഭരതാദികൾ ഞെട്ടിയുണർന്നു; ജ്യേഷ്ഠന്റെ സ്നേഹമയവും, എന്നാൽ അതിരൂക്ഷവുമായ ആ വാക്കുകൾ അവരുടെ കർണ്ണങ്ങളെ കുത്തിപ്പിളർന്നു. അവരുടെ മിഴികളിൽ നിന്നു് തെരുതെരെ ചുടുനീർകണങ്ങൾ വർഷിക്കാൻ തുടങ്ങി. കാററിലാടുന്ന തൈവല്ലികൾ പോലെ ആ ധീരപുരുഷകേസരികളുടെ ശരീരങ്ങൾ കിടന്നു് വിറച്ചു. നോക്കുക സോദരസ്നേഹത്തിന്റെ പാരമ്യം!

നിമിഷങ്ങൾ പത്തിരുപതു കഴിഞ്ഞു. എന്നിട്ടുംതന്റെ ചോദ്യത്തിനു് ഒരു മറുപടിയും അനുജന്മാരിൽ നിന്നു് ലഭിച്ചില്ല. അതുകൊണ്ടു് പ്രത്യേകം യാതൊരു ഭാവഭേദവും രാമചന്ദ്രനുണ്ടായതുമില്ല. അദ്ദേഹം പറഞ്ഞു:— "ചാരിത്രംകൊണ്ടും സൽകീർത്തികൊണ്ടും പണ്ടുപണ്ടേ അടിയുറച്ചുനില്ക്കുന്ന സൂര്യവംശത്തിന്നു് ഈ രാമൻകാരണമായി

ഒരു ഇളക്കം തട്ടിയെന്നു് വന്നുകൂടാ. ജനപ്രീതിയൊന്നു മാത്രമാണു് രഘുവംശരാജാക്കന്മാൎക്കു് ഒഴിച്ചുകൂടാൻ വയ്യാത്ത ഒരു മഹാവ്രതം. അതിനു കോട്ടം തട്ടിച്ചാൽ പരിഹരിക്കപ്പെടുവാൻ വയ്യാത്തവിധമുള്ള പിതൃശാപം നമ്മെ വലയംചെയ്യും. സംശയമില്ല. ആ വേദന അനുഭവിക്കുവാനുള്ള ശക്തി എനിക്കില്ല. ദേവിയെ സംബന്ധിച്ചിടത്തോളം ഈ അപവാദം വെറും അജ്ഞതാജന്യമാണെന്നു് തീൎത്തുപറയാം. അഗ്നിപ്രവേശസമയത്തു് ഉണ്ണാളുശീതളനായി ഭവിച്ചു അഗ്നിഭഗവാനും അതു് കണ്ടുകൊണ്ടു നിന്ന അനേകം മഹൎഷിമാരും മററും അതു് സമ്മതിക്കയും ചെയ്യും. എന്നാൽ, അതിവിടെ ഇപ്പോൾ പ്രയോജനമില്ലാതായിരിക്കുന്നു. ഒരു രജകൻെറ വാക്കാണു് ഇതിൽ പ്രധാനമായ ഒരു പ്രമാണമെങ്കിലും, നാട്ടുകാരുടെയും പൌരന്മാരുടെയും ഇടയിൽ ഇങ്ങനെ നിഗൂഢവും എന്നാൽ പ്രബലവുമായ വാൎത്താപിശാചി കൂത്താടുന്നുണ്ടെന്നു് സ്നിഗ്ദ്ധവൎഗ്ഗത്തോടു ചോദിച്ചപ്പോൾ അവർ പറയുകയും ചെയ്തിരിക്കുന്നു. ക്രമേണ ഈ അപവാദം വൎദ്ധമാനമാകുമെന്നും, സൂൎയ്യവംശം ദുഷിതമാകുമെന്നും, പ്രജകളുടെ കഠിനമായ വിദ്വേഷത്തിന്നു് നാം ഭാജനങ്ങളാകുമെന്നും വേണം വിചാരിക്കാൻ. ഒരാളെസ്സംബന്ധിച്ചു് ഒരു അപവാദം ഒരിക്കൽ പൊട്ടിപ്പുറപ്പെട്ടാൽ, പിന്നീടതു് നിശ്ശേഷമില്ലാതാകുന്നതുവരെ അവൻെറ ജീവിതം കേവലം അന്ധതമസമാകുന്നു. ദുഷ്കീൎത്തി ജീവഗ്രാസം ചെയ്യുന്ന മഹാപിശാചിയാണു്. അതിനെ അടുപ്പിച്ചുകൂടാ. കീൎത്തിക്കുവേണ്ടിയേ മഹാത്മാക്കൾ എല്ലാനേരവും ശ്രമം ചെയ്യാറുള്ളു. അപവാദത്തിൽനിന്നുള്ള ഭയം എൻെറ

പ്രാണനെയെന്നല്ല, അതിനേക്കാൾ എനിക്കേറ്റവും പ്രിയതരന്മാരായിട്ടുള്ള നിങ്ങളെക്കൂടിയും പരിത്യജിപ്പിക്കും. എന്നെപ്പോലെ ഇത്രമേൽ ദുഃഖമനുഭവിച്ച ഒരു ജീവി ലോകത്തിലുണ്ടായിട്ടില്ല; ഇനിയുണ്ടാകരുതേ എന്ന് ഞാൻ പ്രാർത്ഥിക്കയും ചെയ്യുന്നു. അതുകൊണ്ട് ഞാനിനി പറയുന്നതു കേൾക്കുവിൻ: —

"നാളെ പ്രഭാതേ സുമന്ത്രനാകുന്ന തേ-
രാളിയോടൊത്തൊരു തേരിൽക്കരേറി
സീതയെക്കൊണ്ടുപോയ് കാട്ടിൽക്കളയണം
വീതസന്ദേഹം സുമിത്രാത്മജ! ഭവാൻ.
ജാഹ്നവിതന്നുടെ മറേറക്കരെയ്ക്കതി
പുണ്യയായിട്ടും തമസതൻ തീരത്തിൽ
പൂജ്യനാം വാല്മീകിമാമുനി വാണിടും
പ്രാജ്യമാം ദിവ്യാശ്രമസ്ഥലമില്ലയോ?
തൽസമീപേ വിജനപ്രദേശത്തിങ്ക-
ലിസ്സീതയെക്കളഞ്ഞിങ്ങു കാകുൽസ്ഥ, നീ
ശീഘ്രം വരിക തേ നന്മയുണ്ടാമെന്റെ-
വാക്കു കേട്ടീടുക രാഘവനന്ദന!
സീതതന്നെക്കുറിച്ചീവിഷയത്തിൽ നീ-
യേതും മറുത്തു ചൊല്ലീടരുതൊട്ടുമേ
ആകയാൽ ചൊല്ലേൾക തെല്ലുമിക്കാര്യത്തി-
ലാകുലംവേണ്ട വിചാരവും വേണ്ട തേ."

(വാ-രാ)

എന്റെ ഈ ആജ്ഞയ്ക്ക് വിപരീതമായി നീയോ, മററു സഹോദരന്മാരുമോ വല്ലതും പറയുന്നപക്ഷം അവ

രൊക്കെ എൻെറ വിരോധികളാണ്. എന്നല്ല, ഈ കാൎയ്യത്തിൽ എന്നെ ആശ്വസിപ്പിക്കുവാനോ മറുപായങ്ങൾ പറഞ്ഞു പിന്തിരിപ്പിക്കുവാനോ ആരുംതന്നെ ഇനിയരുതു. അങ്ങനെ ആരെങ്കിലും വിചാരിച്ചു പ്രവൎത്തിക്കുന്നപക്ഷം അവരെൻെറ ജന്മശത്രുക്കളാണെന്നു എനിക്കു വിചാരിക്കാൻ തരമുള്ളു. സീതയെ ഉടൻതന്നെ ഇവിടെനിന്ന് മാററിക്കളയേണ്ടതു മതിയാവൂ. അവളെ എങ്ങനെയാണ് ഇവിടെനിന്നു എന്തുപറഞ്ഞാണു കൊണ്ടുപോവുക എന്നൊക്കെ നിങ്ങളാരും സംശയിക്കേണ്ട. അതിന് ശരിയായ ഒരുപായം ഞാൻ പറഞ്ഞുതരാം.

"ഗൎഭിണികൾക്കു രുചിയുണ്ടാമോരോന്നിലത്രു-
മിപ്പോഴെന്തോന്നിലാശ നിനക്കെന്നവളോടു
ചോദിച്ചുനിന്നലെ ഞാനന്നേരമവൾ ചൊന്നാൾ
ചേതസി കൊതിയെനിക്കൊന്നിലുണ്ടറിഞ്ഞാലും
താപസാശ്രമങ്ങളിലൊരുനാൾ മുന്നെപ്പോലെ
താപസീജനത്തോടും കൂടി വാഴ്വാനിന്നു."

(ഉ-രാ)

വിശിഷ്യ, ഇന്നലെത്തന്നെ ചിത്രദൎശനം കഴിഞ്ഞപ്പോൾ പലപല പൂൎവ്വസ്മരണകളും ഉണ്ടാകയാൽ വീണ്ടും അതിനെസ്സംബന്ധിച്ച് അവളെന്നോടു പറയുകയുണ്ടായിട്ടുണ്ട്. ഞാനപ്പോൾ പറഞ്ഞ മറുപടി, "നാളെരാവിലെ ലക്ഷ്മണനെ കൂട്ടി അയയ്ക്കാം" എന്നാണതാനും. അതുകൊണ്ട് ലക്ഷ്മണാ, എൻെറ ഈ കല്പനയ്ക്ക് ഭംഗംപോലും ഉളവാക്കാതെ നാളെ രാവിലെതന്നെ സുമന്ത്രനെ ഏൎപ്പാടുചെയ്ത് തേർ തയാറാക്കിച്ച് സീതയെ കയററി കാട്ടിൽകൊണ്ടുവിട്ടുപോരണം."

പിന്നെ യാതൊന്നും പറയാതെയും, സഹോദരന്മാരുടെ മുഖം നോക്കുകപോലും ചെയ്യാതെയും രാമചന്ദ്രൻ പെട്ടെന്ന് ആ മന്ത്രമണ്ഡപം വിട്ടുപോയി.

കേവലം ജീവച്ഛവങ്ങളുടെ മട്ടിൽ ഭരതാദികൾ കുറച്ചുനേരം അവിടെത്തന്നെ നിന്നു. അനന്തരം അവരും മുഖം താഴ്ത്തി വഴിനീളെ ബാഷ്പജലം പ്രവഹിപ്പിച്ചുകൊണ്ട് അവരവരുടെ സങ്കേതങ്ങളിലെത്തി ശയനീയങ്ങളിൽ ചെന്നു കമഴ്ന്നുവീണു.

ഹാ! കഷ്ടം! കുറച്ചുസമയത്തിനു മുമ്പ് എത്ര ആനന്ദമയമായ ഒരു രംഗമായിരുന്നു ആ കൊട്ടാരം! ഇപ്പോഴോ? ക്രൂരവിധിയുടെ നിശിതമായ ഈർച്ചവാൾ, ആ സുഖപാദപത്തെ നിർദ്ദയം അറുത്ത് കനിസംകൊള്ളാത്തതായ പാഴ്പൊടികളാക്കിക്കഴിഞ്ഞു. "മനുഷ്യൻ ഒന്ന് വിചാരിക്കുന്നു; ദൈവം മറ്റൊന്ന് പ്രവർത്തിക്കുന്നു." എന്ന മഹദ്വാക്യം എത്രയോ സാർത്ഥമായിരിക്കുന്നു. ദുർവ്വിധിയുടെ തായാട്ടത്തിനു കൊട്ടാരവും കുടിലും സമാനമത്രെ. സർവ്വലോകാദരണീയനും വീരാധിവീരനുമായ മഹാപുരുഷനെന്നോ, ലോകത്തിലെല്ലാം വെച്ച് എത്രയോ നിസ്സാരപ്പെട്ട അണുജീവിയെന്നോ ഉള്ള സങ്കല്പഭേദം അതിനില്ലെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. സമയഭേദവും അതിനെ തടുത്തുനിർത്താറില്ല. അഹോ! കഷ്ടം! കഷ്ടം!

---

# അഞ്ചാമദ്ധ്യായം.

പരിത്യാഗം

നേരം പ്രഭാതമായി. എങ്കിലും, പൂങ്കോഴികളുടെ കൂവലുകളോ, പറവകളുടെ കളകളവിരാവങ്ങളോ അയോദ്ധ്യയുടെ സമീപങ്ങളിലെങ്ങും കേൾക്കപ്പെട്ടില്ല. ഇരുളാകുന്ന ചളിവാരിക്കോരിത്തേച്ചപോലെ ദിങ്മുഖങ്ങൾ കാണപ്പെട്ടു. തന്റെ വംശത്തിൽ പിറന്ന മഹാത്മാക്കളെപ്പററി നാട്ടുകാർ വൃഥാ പറഞ്ഞുണ്ടാക്കിയ അപവാദത്തെക്കേട്ടു് ലജ്ജിതനായിട്ടോ, തന്റെ സഹസ്രകിരണങ്ങളെയും വ്യാപരിപ്പിച്ചാലും അയോദ്ധ്യയിലിനി ഒരു ചൈതന്യമുണ്ടാക്കുകയെന്നതു് ദുസ്സാദ്ധ്യമാണെന്നു് കരുതിയിട്ടോ, സ്വവംശരത്നമായ രാമചന്ദ്രനെ ഈ മഹാസന്താപവേളയിൽ കാണുന്നതു് അസാദ്ധ്യമാണെന്നു് വിചാരിച്ചിട്ടോ കർമ്മസാക്ഷി ഇനിയും ഉദിതനായില്ല. അയോദ്ധ്യ മിക്കവാറും ശാന്തമായിരുന്നു.

അന്നേരം സീതാദേവിയുടെ ഉറക്കറയ്ക്കു മുൻവശം അങ്കണത്തിലായി ഇരട്ടക്കുതിരയെ പൂട്ടിയിട്ടുള്ള ഒരു രഥം, ആ കുതിരകളെ മാറിമാറി തട്ടിയും തലോടിയുംകൊണ്ടു് സുമന്ത്രരും നില്ക്കുന്നു. ഉറക്കറയുടെ വാതിൽ തുറന്നു കിടക്കുന്നു. അത്യുജ്ജ്വലമായ ദീപപ്രകാശംകൊണ്ടു് പകലുള്ള വെളിച്ചം അവിടെ കാണപ്പെട്ടു. പ്രബുദ്ധയായ സീതാദേവി മഞ്ചത്തിൽ ഉണർന്നിരിക്കയാണു്. ആ ദേവിയുടെ മനസ്സിൽ പലപല ചിന്തകൾ ഉയർന്നുപൊങ്ങിക്കൊണ്ടിരുന്നു. അതത്രയും ദുഃഖകരമോ സന്തോഷാവഹമോ

ആയിരുന്നുവെന്നു് പറയുവാൻ നിവൃത്തിയില്ല. ഇന്നതൊക്കെയാണു് തന്റെ വിചാരമെന്നു് വേർതിരിച്ചുരക്കുവാൻ പോലും ദേവിക്കു കഴിഞ്ഞില്ല.

തൽക്ഷണത്തിൽ ലക്ഷ്മണൻ അവിടെ പ്രവേശിച്ചു വിനീതനായി നിന്നു. ലക്ഷ്മണൻ പറഞ്ഞു:—

"ആര്യേ, ജനകരാജപുത്രി, പ്രഭുവാകു-
മാര്യനോടങ്ങു യാചിച്ചതല്ലോ വരം
മന്നവൻതാനും പ്രതിജ്ഞപോലെന്നോടു
പുണ്യാശ്രമേ കൊണ്ടുപോവാനരുൾചെയ്തു.
ജാഹ്നവീതീരേമുനിമാരമരുന്ന
ധന്യാശ്രമങ്ങളിൽ കൊണ്ടുപോയീടുവാൻ
എന്നോടു കല്പിച്ചയച്ചാൻ നൃപവീര-
നിന്നുനാം പോകേണമാര്യേ, ദ്രുതതരം
താപസന്മാർ വസിച്ചീടും വിപിനത്തിൽ
ഭൂപാലജേ ഞാനാ കൊണ്ടുപോകേണമങ്ങയെ."

(വാ-രാ)

ജാനകിക്കു് തന്റെ പ്രേമസർവ്വസ്വത്തെപ്പററി വലുതായ ഒരു ബഹുമാനം തോന്നി. താനപേക്ഷിച്ച കാര്യം ഇത്രമേൽ ഓർമ്മയോടുകൂടി, വിവിധങ്ങളും ദുർവ്വഹങ്ങളുമായ രാജ്യകാര്യങ്ങൾക്കിടയിൽപോലും മറക്കാതെ, ഇത്രയും വേഗത്തിൽ സാധിപ്പിച്ചുതരുവാൻ തോന്നിയ ഭർത്താവിനു് തന്നിൽ അകൃത്രിമവും അസാധാരണവുമായ പ്രണയമുണ്ടെന്നു ദേവി നിശ്ചയിച്ചു. അതുകൊണ്ടു് നിസ്സീമമായ ഒരു സന്തോഷം മൈഥിലിക്കുണ്ടായി. ക്ഷണത്തിൽത്തന്നെ യാത്രയ്ക്കുവേണ്ടി ദേവി തയ്യാറായി. വനാശ്രമങ്ങളിൽ വാ

ഴിന്ന മുനിപത്നിമാൎക്കു് ദാനം ചെയ്യുവാനായി വിലപിടിച്ച വസ്ത്രങ്ങളും രത്നങ്ങളുമെടുത്തു് സീത തേരിൽവെച്ചു. അനന്തരം അനുജന്റെ സഹായത്തോടുകൂടി ദേവി മന്ദമന്ദം തേരിൽക്കയറിയിരുന്നു. തേരിന്നു് അകത്തിരിക്കുന്നവൎക്കു് യാതൊരു ചലനവും തട്ടാത്തവിധം എത്രയുംവേഗത്തിൽ പോകുന്നതായിരുന്നു ആ രഥാശ്വങ്ങൾ. വിശിഷ്യ, ഗൎഭിണിയായ ദേവിക്കു യാതൊരുവിധത്തിലും അസ്വാസ്ഥ്യം വരുത്തരുതെന്നു കരുതി സൎവ്വോപരി വിശിഷ്ടങ്ങളായ അശ്വങ്ങളെയാണു് ബുദ്ധിമാനായ സുമന്ത്രർ സജ്ജമാക്കിയിരുന്നതും. അതിനാൽ, നിശ്ശബ്ദമായും എന്നാൽ അതിവേഗത്തിലും ആ തേർ ഓടി.

സീതയും ലക്ഷ്മണനും തമ്മിൽതമ്മിൽ ഒന്നും സംസാരിക്കാതെ ഇരിക്കയായിരുന്നു. എന്നാൽ, കുറേദൂരം പോയപ്പോൾ ദേവിക്കു് അകക്കൂടി എന്തോ വല്ലാത്തൊരു പന്തിയല്ലായ്മതോന്നി. പ്രഭാതത്തിൽ താനുണൎന്നപ്പോൾ മുതൽ വളൎന്നുവന്നിരുന്ന ആ ചിന്തതന്നെയായിരുന്നു ദേവിയെ അപ്പോഴും അലട്ടിക്കൊണ്ടിരുന്നതു്. എന്നാൽ, അപ്പോഴത്തേക്കാൾ ഒരു വിശേഷം ഇപ്പോഴുണ്ടായി. അതായതു്, അവയുടെ സ്വരൂപം സന്താപമയമാണെന്നു് ദേവിക്കു് മനസ്സിലായിത്തുടങ്ങി. ദേവിയതു് മനസ്സിൽ അടക്കാൻ ശക്തിയില്ലാതെ വന്നു. അതിനാൽ ദേവി ലക്ഷ്മണനെ വിളിച്ചു പറഞ്ഞു:—

ദുൎന്നിമിത്തങ്ങളോരോന്നനേകം പാര-
മിന്നുകണ്ടീടുന്നു രാഘവനന്ദന!

ദക്ഷിണമാമെന്റെ ലോചനമാടുന്നി-
തിക്ഷണം ഗാത്രമെല്ലാം വിറച്ചീടുന്നു.
ചിത്തത്തിനുമൊരു സ്വാസ്ഥ്യമില്ലാത്ത മ-
ട്ടെത്രയുമിപ്പോൾ പിടയ്ക്കുന്നു ലക്ഷ്മണ!
പാരമാദുർന്നിമിത്തങ്ങളായിടുന്നു മെ
പാരമധൈര്യവും വന്നുകൂടുന്നു മെ.
പാരിതെല്ലാം ശൂന്യമെന്നതുപോലെ വന്നി-
ന്നാരാൽ മമ ഹൃദി തോന്നുന്നു ലക്ഷ്മണ!
നിന്നുടെ സോദരനാകുമദ്ദേഹത്തെ-
യെന്നുള്ളിലത്യന്തമോർമ്മവന്നീടുന്നു.
എന്നല്ലഭിരാമനാകിയോരദ്ദേഹ-
മെന്നുള്ളിൽനിന്നു പോകുന്നില്ല ലക്ഷ്മണ!
നിന്നഗ്രജനായോരദ്ദേഹത്തിനെന്നുമേ
നന്മയുണ്ടാകേണമേ ഭ്രാതൃവത്സല!
എന്നുടെ ശുശ്രൂഷണത്തിനെല്ലാം ഫല-
മെന്നിയേ നന്മ വരേണമേ ദൈവമേ!
ഊനമെന്യേ പുരമദ്ധ്യങ്ങളിലെഴും
പ്രാണികൾക്കെല്ലാം ശുഭം ഭവിക്കേണമേ!’’

(വാ-രാ)

പരിശുദ്ധമനസ്സായ ദേവിയുടെ ഹൃദയമലിയിക്കുന്നതും, ‘‘ഒരു ചരടിൽപിണക്കിക്കോർത്ത പുഷ്പങ്ങൾപോലെ’’യുള്ള സർവ്വമൈത്രിയെ പ്രകടിപ്പിക്കുന്നതുമായ ഈ വാക്യങ്ങൾക്ക് ദളിതഹൃദയനായ ലക്ഷ്മണൻ എന്തൊരു മറുപടിയാണ് പറയുക! ധീരതകൊണ്ട് പരിതാപത്തെ മറച്ച്, ‘‘ചൊല്ലുവാനില്ലവിശേഷിച്ചൊരാപത്തും ദേവി, നല്ലതു വന്നുകൂടുമില്ല സംശയമേതും.’’ എന്നൊരുവിധം ലക്ഷ്മണൻ പറഞ്ഞു.

അവരുടെ അന്നത്തെ രഥയാത്ര അസ്തമയത്തോടുകൂടി ഗോമതീതീരത്തിലുള്ള പുണ്യാശ്രമത്തിൽ ചെന്ന് അവസാനിപ്പിച്ചു. അടുത്തദിവസം പ്രഭാതമായപ്പോൾ ലക്ഷ്മണൻ സുമന്ത്രരെ വിളിച്ചു പറയുന്നു:—

“വേഗം രഥത്തിലശ്വങ്ങളെച്ചേർക്കുക
ഭാഗീരഥീപുണ്യവാരിയെയിന്നു ഞാൻ
മസ്തകത്തിങ്കൽ വഹിക്കുവൻ ത്ര്യംബക-
മൂർത്തിയെപ്പോലെയും പർവ്വതംപോലെയും”-

(വാ-രാ)

സുമന്ത്രർ നിമിഷത്തിനകം കുതിരകളെ പൂട്ടി യാത്രാസന്നദ്ധനായി. പിന്നീട് ലക്ഷ്മണൻ ദേവിയെ മന്ദമന്ദം അതിൽ കയററി താനും കയറി. കുതിരകൾ അതിവേഗത്തിൽ പാഞ്ഞു. ഉച്ചതിരിഞ്ഞപ്പോഴേയ്ക്കും ആ യാത്രികർ സർവ്വപാപവിനാശിനിയായ ഗംഗാനദിയുടെ തീരത്തിലെത്തി. സ്വച്ഛജലസമ്പൂർണ്ണയും ദ്രുതവാഹിനിയുമായ ആ ഭാഗീരഥിയെ കണ്ടപ്പോൾ, അതുവരെ അനന്യസാധാരണമായ ധീരതകൊണ്ടുമാത്രം ഹൃദയതടത്തിൽ കെട്ടിനിറുത്തപ്പെട്ടിരുന്ന സന്താപബാഷ്പം തടങ്ങളെ തട്ടിപ്പൊളിച്ച് വദനം, നാസ, നേത്രങ്ങൾ, രോമകൂപങ്ങൾ എന്നീ വിവിധമാർഗ്ഗങ്ങളിൽക്കൂടെ ധാരധാരയായി പ്രവഹിക്കാൻ തുടങ്ങി; ആ സ്നേഹനിധിയായ ലക്ഷ്മണൻ വാവിട്ടുറക്കെ കരഞ്ഞുപോയി.

ലക്ഷ്മണന്റെ പാരവശ്യം എന്തുകൊണ്ടുണ്ടായതാണെന്ന് സീതയ്ക്കൊട്ടും മനസ്സിലായില്ല. അതിനാൽ ദേവി കണക്കിലേറെ പരിഭ്രമിച്ചു. “വത്സ, ലക്ഷ്മണാ!, നീ

എന്തിനാണിങ്ങനെ കരയുന്നത്? ഇവിടെ കണ്ടുവന്നു കാണ്മാൻ ഞാൻ എത്രനാളുകൊണ്ടുണ്ട് മോഹിക്കുന്നു. ഇന്ന് ആ മോഹം സാധിച്ച ദിവസമല്ലേ? അങ്ങനെ സന്തോഷിക്കേണ്ടതായ ഈ സന്ദർഭത്തിൽ നീ എന്താണിങ്ങനെ കരയുന്നത്? പറയൂ ലക്ഷ്മണാ, കാര്യം തുറന്നുപറയൂ. ഓഹോ! ജ്യേഷ്ഠനെ പിരിഞ്ഞുപോന്നതായിരിക്കുമോ നിനക്കിത്ര വ്യസനം. അയ്യോ! ലക്ഷ്മണാ! ഇത് രണ്ടാമത്തെ ദിവസമല്ലേ ആയുള്ളൂ? ഇപ്പോഴേയ്ക്കും നിനക്കിത്ര വ്യസനമായാലോ. എന്റെ ജീവനെക്കാളധികം ഞാനദ്ദേഹത്തെ സ്നേഹിക്കുന്നു; ആ എനിക്കുംകൂടി ഇത്ര വ്യസനം ഈ കാര്യത്തിനായുള്ളകൊണ്ടില്ല. അയ്യോ ലക്ഷ്മണാ, വിഡ്ഢികളെപ്പോലെ ഇങ്ങനെ കരയരുത്. പോകാം; നമുക്ക് വേഗം ഗംഗാനദി കടക്കാം. അക്കരയിൽ ചെന്ന് മഹർഷിമാരേയും മുനിപത്നിമാരേയും കണ്ടു വന്ദിച്ച് അഭിവാദ്യംചെയ്തു അവർക്ക് ഈ വസ്ത്രരത്നാദികളെല്ലാം ദാനം ചെയ്ത് ഇന്നത്തെ രാത്രിമാത്രം അവിടെ താമസിച്ചതിനു ശേഷം നാളെ പുലർച്ചയ്ക്കുതന്നെ നാമയോദ്ധ്യയിലേയ്ക്ക് പോകാം. നിന്നെപ്പോലെതന്നെ എനിക്കും അദ്ദേഹത്തെ കാണ്മാൻ തിടുക്കമായിരിക്കുന്നു."

സാധ്വിയും നിർവ്യാജഹൃദയയുമായ ദേവി ഈവിധം മനംതുറന്നു പറയുന്നതിനെക്കേട്ട് സൌമിത്രിയുടെ ഹൃദയം തകർന്നുപോവുകതന്നെ ചെയ്തു. പാവം, എന്താ നിവൃത്തി; ലക്ഷ്മണൻ നാവികരെ വിളിച്ച് വള്ളം തയ്യാറാക്കുവാനാജ്ഞാപിച്ചു. അല്പനിമിഷത്തിനകം അത് സജ്ജമായ വിവരം നാവികന്മാർ ബോധിപ്പിച്ചുകഴിഞ്ഞു. ഉടൻതന്നെ, സുമന്ത്രരോടു [illegible]മായി അവിടെത്തന്നെ അ

ന്നു് താമസിച്ചുകൊൾവാൻ കല്പിച്ചു്, ലക്ഷ്മണൻ സീതാസമേതനായി വള്ളത്തിൽക്കയറി. ആ വലിയ വള്ളം അതിശീഘ്രത്തിൽ ഗംഗാനദിയിലെ തരംഗപരമ്പരയെ ഭേദിച്ചുകൊണ്ടു് നേരെ അക്കരയിലേയ്ക്കു പോയി.

ഗംഗാനദിയിലെ പ്രവാഹത്തെക്കാൾ ഇരട്ടിശക്തിമത്തായ വെള്ളച്ചാട്ടം ലക്ഷ്മണന്റെ നേത്രങ്ങളിൽ നിന്നുണ്ടായി. "ഹാ! ദൈവമേ, എന്റെ മനം പിളരുന്നല്ലോ. ഞാനെന്തു ചെയ്യേണ്ടു? ആരോടു പറയേണ്ടു! ഞാനിത്ര പാപിയായിപ്പോയല്ലോ. അല്ലെങ്കിൽ, എന്നെത്തന്നെ ഈ നൃശംസമായ കർമ്മത്തിന് ജ്യേഷ്ഠൻ പ്രേരിപ്പിക്കുമായിരുന്നുവോ? എന്നെപ്പോലെയൊരു പാപി ലോകത്തിലൊരിടത്തും ഉണ്ടാവുകയില്ലെന്നതു് നിശ്ചയമാണ്." ഈവക വിഷാദചിന്തകളോടുകൂടി കണ്ണീരിൽ മുങ്ങി കൈകൾ കൂപ്പിക്കൊണ്ടു് ലക്ഷ്മണൻ സീതാദേവിയോടു പറഞ്ഞു:—

"ചിത്തം പിളരുന്നു ഏറ്റ്ഗതരാപ്യതി-
ഭീതാം ബുദ്ധിമാനാകും മഹാഗ്രജൻ
ഇക്കാര്യമെന്നോടു കല്പിക്കയാൽ ലോക-
മൊക്കയുമെന്നെ ദൂഷിക്കുമാറാമല്ലോ.
ഇനിയിതിനേക്കാൾ മരിക്കയാണുത്തമം
വന്നിട്ടില്ലമേ മൃത്യുവുമഗ്രജേ!
ഇങ്ങനെയുള്ളോരു നിന്ദ്യകർമ്മം ചെയ്വാ-
നിങ്ങനെ കല്പിക്കുന്നു മാമെപ്പോഴും
ദേവി, പ്രസീദ പ്രസീദമേ പാപിയെ-
നോവമെന്നുകോപിച്ചീടരുതേ ശുഭേ!"

(വാ.രാ)

അപ്പോഴേയ്ക്കും വള്ളം മറു തീരത്തെത്തിക്കഴിഞ്ഞു. ലക്ഷ്മണൻ പറഞ്ഞ വാക്കുകളുടെ അർത്ഥമെന്തെന്നു് തീരെ മനസ്സിലാക്കാൻ കഴിയായ്കയാൽ സംഭ്രാന്തയും ഭയപരവശഗാത്രിയുമായ സീതാദേവി വള്ളത്തിൽ നിന്നിറങ്ങി. പിറകേ ലക്ഷ്മണനും അവരോഹണം ചെയ്തു. രണ്ടു പേരുമായി നടന്നു കുറച്ചു മുന്നോട്ടുചെന്നു. അപ്പോഴും ലക്ഷ്മണൻ കരഞ്ഞു് മുൻപറഞ്ഞവിധം തന്നെ വീണ്ടും പറഞ്ഞു് കേവലം മരണാകാംക്ഷയോടുകൂടി നിലത്തു് വീണുപോയി. ജാനകിയുടെ ഹൃദയം കത്തിക്കാളി. "വത്സാ, ലക്ഷ്മണാ! എന്താണിതു്? പറയൂ. ആര്യപുത്രൻ എന്താണു് കല്പിച്ചിരിക്കുന്നതു്? എന്തായാലും വേഗം പറയണം. എന്റെ പ്രാണൻ കിടന്നു് പിടയുന്നു. ലക്ഷ്മണാ, താമസിപ്പിക്കരുതു്. വേഗം പറയൂ." കഠിനമായ വേദനയോടുകൂടി ലക്ഷ്മണൻ പറഞ്ഞു:—

"നിന്തിരുവടി തന്നോടെന്തു ഞാൻ പറവതു?
വെന്തുവെന്തുരുകുന്നു മന്മാനസമയ്യോ! പാപം!
എന്തൊന്നു ചൊല്ലുവതു പാർത്തുകണ്ടൊരുള്ളിൽ
സന്താപം കൊൾക്കയാലേ സന്തതം വലയുന്നു.
ചെന്തീയിൽ ചാടുകയോ കാകോളം കുടിക്കയോ?
എന്തൊന്നു ചെയ്തു നല്ലൂ താപമൊന്നടക്കുവാൻ?"

പിന്നെയും ലക്ഷ്മണൻ പറഞ്ഞതിന്റെ അർത്ഥമൊന്നും ആ സാധ്വിക്കു് ഗ്രഹിക്കാൻ കഴിഞ്ഞില്ല. ദേവി എങ്ങനെയാണു് ആ ഭാഗത്തെപ്പറ്റി ആലോചിക്കുക? ആ ദാരുണമായ കർമ്മത്തെപ്പറ്റി ഒന്നു സംശയിക്കുവാൻപോലും ജാനകിക്കു് തരമില്ലല്ലോ. അതുകൊണ്ടു് അതിരററ ആധിയോടുകൂടി ദേവി വീണ്ടും ലക്ഷ്മണനോടു പറഞ്ഞു:—"ല

ക്ഷ്മണാ, ഭർത്താവു് നിയോഗിച്ച കർമ്മം എന്താണു്? എന്തു തന്നെയായാലും വേണ്ടില്ല; ഞാൻ കേൾക്കുന്നതിനു തയ്യാറാണു്. അതിനെപ്പററി നീ ഒട്ടും വല്ലായ്മപ്പെടേണ്ട. പറയൂ. സമാധാനമായി പറയൂ.”

ലക്ഷ്മണൻ:—“ഞാൻ പറയാം. രാമദാസനായ എനിക്കു് അതു പറയാതെ നിവൃത്തിയില്ലല്ലോ. ഞാൻ മഹാപാപിയായി പിറന്നില്ലേ?”

അനന്തരം ലക്ഷ്മണൻ മുഖം താഴ്ത്തി തൊണ്ടയിടർച്ചയോടുകൂടി രാമാജ്ഞയെ ഒരു വിധത്തിൽ പറഞ്ഞവസാനിപ്പിച്ചു.

ഇടിവെട്ടേററ മാധവീലതപോലെ മൈഥിലി മൂർച്ഛപൂണ്ടു് നിലത്തുവീണു. സൌമിത്രി പരിഭ്രാന്തനായി. അദ്ദേഹം ദേവിയുടെ മുഖത്തു് കുറെ ഗംഗാജലംകൊണ്ടുവന്നു് തളിച്ചു് വീശിക്കൊണ്ടിരുന്നു. കുറേനേരം കഴിഞ്ഞപ്പോൾ സീത പ്രബുദ്ധയായി കിടന്നകിടപ്പിൽത്തന്നെ കിടന്നു നിലവിളിച്ചു.

“അയ്യോ! ഭർത്താവേ, വെടിഞ്ഞായോ മാം വൃഥാബലാൽ നീയെന്നെ യുപേക്ഷിച്ചതെന്തു കാരണം നാഥാ!

ഞാൻ മുന്നമനേകം മാനുഷരെ ദുഃഖിപ്പിച്ചു
കാമ്യദാരങ്ങളോടു വേർപെടുത്തതിൻഫലം
ഞാനിപ്പോളനുഭവിച്ചീടുന്നിതി നിരമേധിൽ
ദീനതയെത്രകാലം ഭുജിച്ചീടുകവേണം?

സന്തതം മുനികളും താപസപത്നിമാരു-
മെന്തിനുവെടിഞ്ഞിതു രാഘവൻ നിന്നെയെന്നു
സന്തതം ചോദിച്ചാൽ ഞാനെന്തവരോടു ചൊല്ലും
സന്താപമെന്നുകൊണ്ടു ഞാൻ പൊറുക്കുന്നതയ്യോ!"

(രാ-ദാ)

"വല്ലതട്ടിലും ഞാനെന്റെ പ്രാണനെ ഒടുക്കിക്കളഞ്ഞാലോ? ഇല്ല; എനിക്കും ഈ ഘട്ടത്തിൽ അതു ചെയ്യാൻ തരമില്ല. സൂര്യവംശം കുററിയററുപോകും. അതുകൊണ്ടു ഞാനിപ്പോൾ മരിക്കയില്ല. ലക്ഷ്മണാ, നീ ചെന്നു അമ്മമാരോടു പറയണം. ഞാൻ വഹിച്ചിട്ടുള്ള ബീജം എന്റെ ആര്യപുത്രന്റേതുതന്നെയാണ്. അമ്മമാരോടു വ്യസനിക്കരുതെന്നു പ്രത്യേകം പറയണം.

"എന്നെവേറിട്ട മൂലമെന്നുമേ ദുഃഖിയാതെ
നന്നായി രക്ഷിക്ക ഭൂമണ്ഡലം ധർമ്മത്തോടെ."

എന്നു നീ അദ്ദേഹത്തോടും പറയണം. ലക്ഷ്മണാ, നീ ഒരു നേരവും പിരിയാതെ നിന്നു അദ്ദേഹത്തെ പരിചരിക്കണം. പൊയ്ക്കൊള്ളൂ, വേഗം പൊയ്ക്കൊള്ളൂ."

ദേവി വാവിട്ടുറക്കെ വീണ്ടും കരഞ്ഞു. വനമെങ്ങും നിശ്ശബ്ദമായി. ചില താപസക്കുട്ടികൾ ഏതോ നിലവിളി കേൾക്കുന്നതായറിഞ്ഞു അവിടെ ഓടിയെത്തി. പകച്ച കണ്ണുകൊണ്ടു അവർ ആ സംഭവത്തെ നോക്കിനിന്നു. ജാനകി പിന്നെയും പറഞ്ഞു:—

"ധർമ്മത്തിലേററവും താല്പര്യമാർന്നീടു-
മമ്മന്നനോടിതും ചൊല്ലു ഞാൻ ചൊന്നതായ്

തന്നുടെ ഭ്രാതൃക്കളിലെന്നപോലെ താ-
നെന്നുമെ വർത്തിക്ക പൌരജനങ്ങളിൽ
മന്നവ! പൌരജനത്തിൽ ധർമ്മത്തോ-
ടെന്നുമെ തെറ്റാതെ വാഴ്ന്നരുളുകെന്ന
എത്രയും മുഖ്യമായിട്ടം ഭൂപധർമ്മ-
മുത്തമകീർത്തിയുമുണ്ടാമതുമൂലം.
പൌരരൊരുത്തനാരയശസ്സിനെപ്പററി-
യേറായും ഞാനെന്നശോചിപ്പതുപോലെ
എന്നുടെയിസ്സതീതത്തെക്കുറിച്ചു ഞാ-
നൊന്നുമുള്ളകൊണ്ടെന്നശോചിപ്പതില്ലിവ
ളത്താപുതാൻ ദൈവകാര്യത്തു നാരിക്ക
മിത്രനാം ചാര്യനും പതിതന്നെയാം
ആകയാൽ പ്രാണങ്ങൾ കൊണ്ടും പതിപ്രിയ-
മാകുന്നതു ചെയ്യേവനം വിശേഷിച്ചും
ശങ്കിനീയാതെന്നെ നോക്കിസ്സുമിക്ക നീ-
യിപ്പോളിതാണുമെ ചൊല്ലുവാനുള്ളതും."

(വാ-രാ)

സൌമിത്രിക്ക് യാതൊരു പ്രത്യുത്തരവും അവിടെ പറയാനുണ്ടായിരുന്നില്ല. അഥവാ, വല്ലതുമുണ്ടെങ്കിൽത്തന്നെയും അദ്ദേഹത്തിന്റെ നാക്കനങ്ങുകയുമില്ല. ലക്ഷ്മണൻ വാവിട്ടുറക്കെക്കരഞ്ഞു് മൂന്നു പ്രദക്ഷിണംവെച്ചു് തൊഴുതു് പിൻതിരിഞ്ഞു നോക്കാതെ നടന്നു. കുറച്ചുദൂരം ചെന്നപ്പോൾ അദ്ദേഹം അവിടെ നിന്നുപോയി. പിന്നെയും ധൈര്യമാന്ത് മുന്നോട്ടു നടന്നു. പിന്നെയും നിന്നു. വീണ്ടും നടന്നു. ഒടുവിലത്തിൽ അദ്ദേഹം തന്റെ ശരീരത്തെ വള്ളത്തിനകത്തേയ്ക്കിട്ടു. വള്ളം നീങ്ങിത്തുടങ്ങി. ല

ക്ഷ്മണന് യാതൊരു പ്രജ്ഞയുമില്ല. ഉള്ളം ആരെപ്പററിയുമെല്ലാം സുമന്ത്രരുടെ സഹായത്തോടുകൂടി ലക്ഷ്മണൻ വേഗം തേരിലേറി ക്ഷണത്തിൽ അയോദ്ധ്യയിലേയ്ക്കു യാത്ര തിരിക്കയും ചെയ്തു.

---

## ആറാം അദ്ധ്യായം.

---

ആശ്രയലബ്ധി.

“ചരണപല്ലവം കുമ്പിട്ടു ലക്ഷ്മണൻ” അവിടെനിന്നു പോയ സമയം സീതയ്ക്കുണ്ടായ ദുഃഖം ദുസ്സഹമായിരുന്നു.

“പിടകരിക്കൂട്ടം വേറിട്ടുദൂരത്താം
പിടമാനെപ്പോലെ കണ്ണുമിഴിച്ചിട്ടു
അടവിയിൽനിന്നു വീണ്ടുമിരുത്തിരി-
ലൂടമനമോചിച്ചു നാരായണനമോ.
ഉടനുണർന്നിടയിടെ മോഹിച്ചും
ചൂടുചൂടെ നെടുവീർപ്പിട്ടു ജാനകി
കുടിലകുന്തളം ഭൂമിയിലിട്ടുരുണ്ടും
ജടിലമാക്കിയും.........”
ഇടയിടെത്തട്ടിയൊന്നറിയാട്ടവാ-
നിടയിടെവരംകെട്ടു വിഷമിച്ചും
തടമുലനട്ടുവന്തീ കണ്ണുനീർ

കുടുകുടെവാർത്തും” പരിഭ്രാന്തയായിപലതും എണ്ണിപ്പെറുക്കിപ്പറഞ്ഞു നിലവിളിച്ചു. “ഈശ്വരാ, ഒരു ദോഷവും ചെയ്യാത്ത എന്നെ ഈ വൻകാട്ടിൽ കൊണ്ടു

കളഞ്ഞതല്ലോ. വേണ്ടപ്പെട്ടവരാൽപോലും തള്ളിക്കളയപ്പെട്ട പെണ്ണിനെയുണ്ടോ പിന്നെ നായോ നരിയോ തിരിഞ്ഞുനോക്കുന്നു? ദൈവമേ, എന്റെ ജീവിതം നിത്യദുഃഖമയമായിത്തീർന്നല്ലോ.”

സീതാദേവിയുടെ ഏവംവിധങ്ങളായ ദീനപ്രലാപങ്ങൾ കേട്ട് ആ വനമത്രയും നിശ്ശബ്ദമായി.

“പൃഥ്വീവലയമിതൊന്നു കലുങ്ങി,
സകലജനങ്ങളുമൊന്നു നടുങ്ങി,
വനപക്ഷികളും ഖേദമിണങ്ങി,
നദികളിൽ വെള്ളം ഝടിതി കലങ്ങി,
ദിനകരനപ്പോളുദധിയിൽ മുങ്ങി,
മാരുതദേവനുമുടനേ മങ്ങി,
തരുനിര കുസുമമുതിർത്തു മയങ്ങി,
ഹരിണികൾ മുറവിളി ഝടിതി തുടങ്ങി,
പക്ഷികൾനാദം കരുണം പൊങ്ങി.”

(രാ-ചമ്പു)

ഇങ്ങനെ ആ വനമെങ്ങും ദുഃഖമയമായ് ചമഞ്ഞു.

ദയനീയമായ ഈ അവസ്ഥാന്തരത്തെക്കണ്ട് പരിഭ്രാന്തരായ താപസബാലന്മാരിൽ ചിലർ പെട്ടെന്നോടിപ്പോയി ആശ്രമത്തിൽ ചെന്ന് “ശോകംമൂത്തവൾ കേഴുംപ്രകാരങ്ങ”ളെല്ലാം വാല്മീകിമഹർഷിയോട് പറഞ്ഞു. “മഹാത്മാവേ, ഞങ്ങളൊരുമിച്ച് വനത്തിൽ സഞ്ചരിക്കയായിരുന്നു; അപ്പോളെവിടുന്നോ ഒരു കരച്ചിൽ കേൾക്കയാൽ അതിന്റെ കാരണമന്വേഷിച്ചുപോയി നടന്ന് നടന്ന് ഗംഗയുടെ തീരത്തിൽ ചെന്നപ്പോൾ ഒരു സ്ത്രീ കരയു

ന്നതായി കണ്ടു. ഞങ്ങളിങ്ങനെയൊരു സ്ത്രീയെ ഇതിനു മുമ്പെങ്ങും കണ്ടിട്ടില്ല. അവൾ മഹാലക്ഷ്മിയാണെന്നുതന്നെ തോന്നിപ്പോകും. കണ്ടാൽ അത്രയ്ക്കുണ്ട് ചൈതന്യം. എന്നാൽ, കഠിനമായ ഏതോ ദുഃഖംനിമിത്തം അവളുടെ മുഖം കരിനീലനിറമായിരിക്കുന്നു. ആകാശത്തിൽനിന്ന് സ്ഥാനംതെററി താഴെ പതിച്ചുപോയ നക്ഷത്രമാണെന്നു തോന്നിപ്പോകും അവളെക്കണ്ടാൽ. ഒരാളും തുണയില്ലാതെ അവൾ കിടന്നു കരയുകയാണ്.

"ദുഃഖവും ശോകവുമിത്തരം ചേരുവാൻ
തക്കവളല്ലവളേതും മഹാമുനേ!
മാനുഷസ്ത്രീയെന്നു തോന്നുന്നതില്ലവൾ-
ക്കൂനമെന്യേ സൽക്രിയകൾ ചെയ്യേണമേ
ആശ്രമത്തിന്നരികേ നിന്തിരുവടി-
യാശ്രയമെന്നോർത്തു വന്നതായീടണം
രക്ഷിതാവെക്കൊതിച്ചീടുന്നിതസ്സതി
രക്ഷിച്ചിടേണമേ നിന്തിരുമേനിതാൻ."

(വാ-രാ-)

കുട്ടികളുടെ പരിഭ്രമത്തോടും ദൈന്യത്തോടും കൂടിയ സംഭാഷണം കേട്ടപ്പോൾ ധർമ്മജ്ഞനായ മഹർഷി സമാഹിതചിത്തനായിരുന്ന് ദിവ്യചക്ഷുസ്സുകൊണ്ടു കാര്യമെല്ലാം വഴിപോലെ ഗ്രഹിച്ചു. അദ്ദേഹത്തിന്ന് ഇരിപ്പുറച്ചില്ല. അദ്ദേഹമെഴുന്നേററ് ഓടിത്തുടങ്ങി. "അതേ; ഇങ്ങനെ തന്നെ വേണം" എന്ന് വിചാരിച്ചുകൊണ്ടു് ഹർഷപരവശരായ കുട്ടികൾ അർഗ്ഘ്യാദികളെല്ലാമെടുത്തു് മുനിയുടെ പിമ്പേ പാഞ്ഞുചെന്നു. വാല്മീകിമഹർഷി

അതിവേഗത്തിൽ ഓടിയോടി ജാനകിയിരിക്കുന്ന സ്ഥലത്തുചെന്നു ദേവിയുടെ ദയനീയാവസ്ഥ കണ്ടു മനമിടിഞ്ഞുനിന്നു. അനന്തരം മധുരവും കരുണാമയവുമായ സ്വരത്തിൽ അദ്ദേഹം പറഞ്ഞു:— "ഭവതി ദശരഥമഹാരാജാവിന്റെ സ്നുഷയും, ശ്രീരാമചന്ദ്രന്റെ പ്രിയപത്നിയുമാണെന്നു് എനിക്കു മനസ്സിലായി. ജനകമഹാരാജാവാകുന്നു ദേവിയുടെ പിതാവു്. പതിവ്രതാലങ്കാരമായ ഭവതിക്കിതാ ഞാൻ സ്വാഗതം പറയുന്നു. ഭവതി ഇവിടെ വന്നെത്തുമെന്നു മുമ്പേതന്നെ സമാധികൊണ്ടു് ഞാനറിഞ്ഞിരിക്കുന്നു. അതിന്റെ കാരണങ്ങളും ഞാനറിഞ്ഞിട്ടുണ്ടു്. ഭവതിയുടെ ചാരിത്രശുദ്ധിയെപ്പററി പരിപൂർണ്ണവും പ്രശംസനീയവുമായ വിശ്വാസമെനിക്കുണ്ടു്. എവിടെയും ഏതുകാലത്തും നടക്കുന്ന സകല സംഗതികളും ദിവ്യചക്ഷുസ്സുകൊണ്ടു് നോക്കിയറിവാൻ എനിക്കു് സാധിക്കും. ഭവതി നിർദ്ദോഷയാണെന്നു് ഞാൻ പൂർണ്ണമായറിഞ്ഞിരിക്കുന്നു. ഭവതി വിശ്വാസപൂർവ്വം സമാധാനമായിരിക്കുക. എന്റെ ആശ്രമത്തിനു് സമീപം ശ്രേഷ്ഠകളായ അസംഖ്യം താപസികൾ താമസിക്കുന്നുണ്ടു്. സന്തോഷപൂർവ്വം അവർ ഭവതിയെ പുത്രിയെപ്പോലെ കാത്തു രക്ഷിക്കും. വിശ്വസിക്കുക. ഇതാ ഈ അർഘ്യത്തെ സ്വീകരിച്ചു് സന്തുഷ്ടയാവുക. അച്ഛന്റെ ഭവനത്തിലാണു് വന്നിരിക്കുന്നതെന്നേ ഭവതി കരുതേണ്ടു."

ആശ്ചര്യവും വിഷാദവും ഹർഷവും സീതാദേവിയുടെ ഹൃദയത്തിൽ ഇടകലർന്നുണ്ടായി. ദേവി അദ്ദേഹത്തിന്റെ കാല്ക്കൽ വിശ്വാസപൂർവ്വം വീണു് നമസ്കരിച്ചു. അനന്തരം ദേവിയെ ആശീർവ്വദിച്ചു് വന്ദ്യനായ ആ മഹർ

ഷി മുമ്പേ നടന്നു. പിറകെ ദേവി അഞ്ജലിബന്ധിച്ചുംകൊണ്ടു് മെല്ലെമെല്ലെ ചംക്രമണം ചെയ്തു.

പിതൃതുല്യനും ദിവ്യനുമായ ആ മഹർഷിശേഖരന്റെ പിമ്പേ നടന്നുപോകുന്ന ജാനകിയുടെ മനോഭാവമെന്തായിരിക്കാം? ഇല്ല; അതിനെപ്പററി ഒന്നുമാലോചിക്കാനില്ല. ദേവിയുടെ സദ്വിചാരങ്ങൾക്കും തൽക്കാലമൊരു ഉപശമം വന്നുകഴിഞ്ഞിരിക്കുന്നു. ആ ശ്രേഷ്ഠമുനിയെ കാണുംവരെ ജാനകിയുടെ മനസ്സ് രാജസലക്ഷ്മിയുടെ വെൺചാമരക്കാററത്തുനിന്ന് പെട്ടെന്നു വായുസ്പർശലേശമില്ലാത്ത ഇരുളടഞ്ഞ ഗഹ്വരത്തിലേയ്ക്കു് ബലാൽ തള്ളിവിട്ടാലുണ്ടാകാവുന്ന ഒരു ഭയങ്കരാവസ്ഥയിൽ കിടന്നുഴലുകയായിരുന്നു. ഇപ്പോഴാകട്ടെ, ആ ഭാവം തീരെ വിട്ടുമാറിയിരിക്കുന്നു. സാത്വികലക്ഷ്മിയുടെ മൃദുലസ്പർശത്തിൽനിന്ന് ജന്യമാകുന്ന ഒരു മധുരാനന്ദമത്രേ ജാനകി ഇപ്പോളനുഭവിക്കുന്നതു്. അമ്മയുടെ മുലപ്പാൽ നുകർന്നുകൊണ്ടു കിടക്കുന്ന ഒരു ചെറുപൈതലിന്റെ ഹൃദയം മാത്രമേ ദേവിക്കിപ്പോഴുള്ളു. അതുകൊണ്ടു് സീതാദേവി ഈ സമയത്തു് കേവലം നിർവ്വിചാരയും വിഷാദരഹിതയും, അനുഭവൈകവേദ്യമായ ഏതോ ഒരു ആനന്ദത്തിന്നു് വിധേയയും ആയിരിക്കുന്നു. ആ പതിവ്രതാശിരോമണി നിരക്ഷരമായി നടന്നുപോയി.

ഏതാനും നിമേഷങ്ങൾക്കു ശേഷം അവർ രണ്ടുപേരും മുനിപത്നിമാർ വാണിരുന്ന പർണ്ണശാലകളുടെ സീമയിലെത്തി. അവരെ കണ്ട ക്ഷണത്തിൽത്തന്നെ ആ ശ്രേഷ്ഠവനിതകൾ ബദ്ധപ്പെട്ടെതിരേററു ചെന്നു. വാല്മീകിമഹർഷിയുടേയും ആ വിശിഷ്ടവനിതകളുടെയും ആശ്രമങ്ങൾ

വളരെ അടുത്തുതന്നെയായിരുന്നുവെങ്കിലും, സാമാന്യമായി ആ ഭവനങ്ങളിലെങ്ങും മഹർഷി പോകാറില്ലായിരുന്നു. അതിനാൽ മഹർഷിയുടെ ഈ വരവു് ആ കുലവനിതകൾക്ക് പ്രത്യേകമൊരു ആനന്ദത്തിന് ഇടനൽകി. ആ വിശിഷ്ടകൾ പറഞ്ഞു: —

“എത്രനാളായിങ്ങു വന്നിട്ടഹോ! ഭവാൻ
ഞങ്ങളെല്ലാരും നമസ്കരിക്കുന്നിതാ;
ഞങ്ങൾക്കുവേണ്ടുന്നതു കല്പിച്ചിടേണമേ.”

മഹർഷിയുടെ നിർദ്ദേശമനുസരിച്ചു് എല്ലാവരും യഥാസ്ഥാനങ്ങളിലിരുന്നു. പിന്നീട്ട് വാല്മീകിമഹർഷി പറയുകയാണ്.



“ശ്രീമതിയിസ്സീത വന്നു ഭവന്മാരിഹ
രാമനാകും രഘുവീരന്റെ പത്നിയാം.
ശ്രീമദ്ദശരഥൻ തൻ സ്നുഷ വൈദേഹ-
ഭൂമീശപുത്രിയാണിസ്സതി മൈഥിലിയാൾ
നിർദ്ദോഷയാമിവളെ ത്യജിച്ചാൻപതി
ശ്രദ്ധയാ രക്ഷിച്ചിടേണം സദാപി ഞാൻ.
നിങ്ങളെല്ലാവരുമെത്രയോ സ്നേഹത്തോ-
ടിങ്ങിവളെപ്പരം നോക്കിരക്ഷിക്കണം.
ഗൌരവംകൊണ്ടുമെൻ ഭാഷിതം മൂലവും
പാരംവിശേഷമായ് ശുശ്രൂഷചെയ്യണം.”

(വാ-രാ-)

സീതാദേവിയെ മഹർഷിപത്നിമാരുടെ അധീനത്തിൽ ഈവിധം പറഞ്ഞേല്പിച്ചതിനുശേഷം വാല്മീകിമഹർഷി സ്വശിഷ്യവർഗ്ഗത്തോടുകൂടി തന്റെ പർണ്ണശാലയിലേയ്ക്കു പോയി

ജാനകി നിത്യകൎമ്മങ്ങളെല്ലാം കഴിച്ച് താപസിവൃത്തിക്ക് ഉചിതങ്ങളായ കായ്കനികൾ ഭക്ഷിച്ച് നേരത്തെതന്നെ കിടന്നുറങ്ങുകയുംചെയ്തു. "അരക്ഷിതംതിഷ്ഠതി ദൈവരക്ഷിതം" എന്ന വാക്യത്തിന്റെ ഒരു സൎവ്വവ്യാപകത്വം നോക്കുക!

---

# III

## ഒന്നാം അദ്ധ്യായം.

---

### രാമലക്ഷ്മണ സംവാദം.

ഗൎഭഭരാൎത്തയായ ജാനകിയെ ആവിധം വനാന്തരത്തിൽകൊണ്ടുവിട്ടശേഷം ലക്ഷ്മണൻ അയോദ്ധ്യയിലേക്ക് തിരിച്ചുവല്ലോ. ഹൃദയം വെന്തുനീറിക്കൊണ്ടിരുന്ന ലക്ഷ്മണന്ന് അയോദ്ധ്യാപ്രവേശം വളരെ ദുസ്സഹമായിത്തോന്നി. പതിവ്രതാരത്നമായ ഒരു സ്ത്രീയെ—കടിഞ്ഞൂൽ ഗൎഭം പത്തുമാസം തികഞ്ഞിരിക്കുന്ന ഒരു രാജലക്ഷ്മിയെ—ലോകത്തിലെല്ലാംവെച്ച് സൎവ്വഥാ പൂജ്യനായി താൻ കരുതിവരുന്ന ജ്യേഷ്ഠന്റെ പത്നിയെ— തന്റെ പ്രിയഭാൎയ്യയായ ഊൎമ്മിളാദേവിയുടെ ജ്യേഷ്ഠസോദരിയെ—കൈലാസശൈലമെടുത്തമ്മാനമാടിയ വീരനും, ത്രൈലോക്യകണ്ടകനുമായ രാവണനെ വംശമൊന്നിച്ച് ഭസ്മമാക്കിയ ചാരിത്രപാവകജ്വാലയെ—ജ്യേഷ്ഠന്റെ കല്പനയ്ക്കനുസരിച്ചാണെങ്കിലും നിരാശ്രയയാക്കി തള്ളിക്കളഞ്ഞ ലക്ഷ്മ

ണന്റെ അപ്പോഴത്തെ മനഃസ്ഥിതിവിലാസങ്ങൾ എന്തായിരിക്കുമെന്ന് ഹൃദയമുള്ളവർ തനിയെ വിചാരിച്ചുനോക്കുകയാണു ഭേദം. ഐശ്വര്യലക്ഷ്മിയുടെ നടനരംഗമായ അയോദ്ധ്യാപട്ടണം ദരിദ്രവും നിർജ്ജനവും പിശാചപരിഭൂതവുമായി ലക്ഷ്മണനു തോന്നി. കാട്ടുതീയാൽ ചുഴപ്പെട്ട കൊട്ടംകാട്ടിൽ കടക്കുമ്പോഴത്തെപ്പോലെയാണ് അയോധ്യാപ്രവേശസമയത്തിൽ ലക്ഷ്മണൻ അനുഭവിച്ച വേദന. ഒരു കുറ്റംചെയ്ത കുറ്റക്കാരൻ, തന്റെ പ്രവൃത്തിയെപ്പറ്റി ബന്ധുജനങ്ങളുടെ മുമ്പിൽവെച്ച് പശ്ചാത്തപിക്കുന്ന പക്ഷം ഉണ്ടാകാവുന്ന ഒരു വികാരമായിരുന്നു അദ്ദേഹത്തിനപ്പോഴുണ്ടായത്. "ജ്യേഷ്ഠന്റെ അരികിൽചെന്ന് അദ്ദേഹത്തോടു കല്പന നിറവേറ്റിയവിധം എങ്ങനെയാണ് പറയുക? അദ്ദേഹത്തിന്റെ മുഖത്തെങ്ങനെയാണൊന്നു നോക്കുക?" ഈ വിചാരമായിരുന്നു ലക്ഷ്മണന്റെ ഹൃദയത്തിൽ മുന്നിട്ടുവന്നത്. എങ്കിലും ഗത്യന്തരം കാണായ്കയാൽ സൌമിത്രി നേരെ ചെന്നു കയറിയതു് രാമഭവനത്തിൽ തന്നെയായിരുന്നു. അവിടെ തല്പപര്യങ്കത്തിൽ "കണ്ണിരണിക്കണ്ണൊന്നു" ഏകനായി ശയിക്കുന്ന രാമചന്ദ്രന്റെ മുഖം കണ്ട് വിഷാദവിവശനായ ലക്ഷ്മണൻ മനസ്സിരുത്തി തൊഴുതു് തൊണ്ടയിടറി പറഞ്ഞു:—

"ആര്യന്റെയാജ്ഞതൻനിർത്തി
വൈദേഹിയെ വെടിഞ്ഞുഞാൻ
ഗംഗാതീരത്തു കല്പിച്ച
വാല്മീകിമഹാശ്രമേ,
ആയാശ്രമാന്തികേ ഘോരാ-
ഒക്കുമാ ശുദ്ധചരിത്രയെ.

തിരിച്ചെത്തീടിനേൻപിതാ!
തൃക്കാല്ക്കൽ സേവ ചെയ്യുവാൻ.
മാഴ്കൊലാ പുരുഷവ്യാഘ്ര!
കാലത്തിൻഗതിയിങ്ങനെ
മാഴ്കാറില്ലങ്ങയെപ്പോലെ
ബുദ്ധിയുള്ള മനസ്വികൾ.
നേട്ടമെല്ലാം ക്ഷയിപ്പോളം,
വീഴ്ചയോളമുയർച്ചകൾ
ചേർച്ച വേർപിരിയുന്നോളം-
മായുസ്സോ ചാകുവോളമേ.
അതിനാൽ പുത്രർദാരങ്ങൾ
മിത്രങ്ങൾ ധനമെന്നിതിൽ
പെരുതാസക്തി! വെക്കൊല്ലാ
വേർപാടെങ്ങേവയായ് ധ്രുവം.
ധന്യാത്മന്നായകൻ നീ
പോരുമുള്ളിന്നയുദ്ധിനാൽ
പാരമൊന്നുമകം പൊള്ള!
പിതൃത്താനഴലെന്നുവാൻ!
തങ്ങുമാറില്ലിവയി-
ലങ്ങളെപ്പോലാം നരർഷഭൻ
അല്ലപ്പേരുളവാമല്ലോ
പിണ്ഡമേങ്ങയ്ക്കു രാഘവ!
ദുഷ്ടരിൽ പേടികൊണ്ടല്ലോ
വെടിഞ്ഞു നൃപ! സീതയെ
അഷ്ടേർത്താൻ പുരത്തിങ്ക-
ലുണ്ടായ്കില്ലില്ല മന്നവ!

അതിനാൽ നീ നരവ്യാഘ്ര!
ധൈൎയ്യത്താൽ സ്ഥിരചിത്തനായ്
കെല്പററൊരീസ്സുഖിപിട്ട-
കഠോരതാപം പൂണ്ടിരിക്കൊലാ."

(വാ-രാ)

ശ്രീരാമൻ:—"ലക്ഷ്മണാ, നീ പറഞ്ഞതു് എത്രയും പരമാൎത്ഥമാകുന്നു. എനിക്കുവേണ്ടി നീ ചെയ്ത കാൎയ്യത്തെപ്പററി ഞാൻ നിന്നെ ഹൃദയപൂൎവ്വം ബഹുമാനിക്കതന്നെ ചെയ്യുന്നു. നീ ഇപ്പോൾ പറഞ്ഞ സമാധാനവാക്കുകൾ എൻെറ ഹൃദയത്തെ സന്തോഷപൂൎണ്ണമാക്കി. ഞാനിനി വ്യസനിക്കയില്ല. നിന്നെപ്പോലെ സൎവ്വഥാ അനുയോജ്യനായ ഒരു ബന്ധു എനിക്കില്ലതന്നെ. അതുകൊണ്ടു് നീയിനി ഒരു കാൎയ്യംകൂടി ചെയ്യണം. മൂന്നുനാലു ദിവസമായിട്ടു് ഞാൻ രാജ്യകാൎയ്യത്തെപ്പററി യാതൊന്നും നോക്കാറില്ല. അതിനെച്ചൊല്ലി എൻെറ മനം പിളരുന്നു. പറക, ഞാനെന്തു ചെയ്യും. പ്രജാക്ഷേമത്തെപ്പററി ചിന്തിക്കാതെ സ്വന്തം സുഖദുഃഖങ്ങളിൽ മാത്രം കിടന്നുഴലുന്ന രാജാവു് ഘോരനരകത്തിൽ വീണുപോകുമെന്നതിനു് ഒരു സംശയവുമില്ല. നൃഗമഹാരാജാവിൻെറ ചരിത്രം അതിലേയ്ക്കൊരു തെളിഞ്ഞ ദൃഷ്ടാന്തമാണു്. ഒരിക്കൽ ആ രാജാവു് അനവധി പശുക്കളെ ശ്രേഷ്ഠരായ ബ്രാഹ്മണൎക്കു് ദാനംചെയ്കയുണ്ടായി. അക്കൂട്ടത്തിൽ അദ്ദേഹം ഒരു ബ്രാഹ്മണൻെറ പശുവിനെത്തന്നെ മറെറാരു ബ്രാഹ്മണനു് അറിയാതെ ദാനം ചെയ്തുപോയി. ദാനവസ്തുക്കളോടുകൂടി മററു ബ്രാഹ്മണരെല്ലാം പോയിക്കഴിഞ്ഞ സമയം, ബ്രാഹ്മണൻ തൻെറ പശുവിനെ കാണാതെ അന്വേഷിച്ചുതുടങ്ങി. പലടത്തും തിരഞ്ഞിട്ടും കാണായ്കയാൽ വ്യസനപരവ

ശനായി അദ്ദേഹം അവിടെയ്ക്കുനടക്കുമ്പോൾ തന്റെ പശു കുട്ടിയോടുകൂടി മറെറാരു ബ്രാഹ്മണന്റെ മുററത്തു നില്ക്കുന്നതായികണ്ടു. ഉടനദ്ദേഹം ഓടിച്ചെന്നു വിളിച്ചപ്പോൾ പശു തന്റെ സ്വാമിയുടെഅരികിലേയ്ക്കു പാഞ്ഞെത്തി. അതുകണ്ടു ദാനംവാങ്ങിയ ബ്രാഹ്മണൻ, മഹാരാജാവു തനിക്കു ദാനംതന്ന പശുവാണിതെന്നും, ഇതിന്റെ ഉടമത്തം തനിക്കാണെന്നും പറഞ്ഞു ലഹളകൂട്ടി. പശുവിന്റെ സാക്ഷാലുടമസ്ഥനായ ബ്രാഹ്മണൻ, ഇതു തന്റെ പശുവാണെന്നും, മഹാരാജാവിന് ഇതിനെ ദാനംചെയ്വാൻ യാതൊരു അധികാരവുമില്ലെന്നും വാദിച്ചു. ഒടുവിൽ അവർ തമ്മിൽ വലിയ വഴക്കായി. ചിലരുടെ മദ്ധ്യസ്ഥതയോടുകൂടി തിരുമുമ്പിൽ ചെന്നുകണ്ടു വിവരം ബോധിപ്പിക്കാമെന്നു കരുതി ആ ബ്രാഹ്മണർ പശുവുമായി കൊട്ടാരവാതില്ക്കൽ ചെന്നു രാജാവിനെ കാണ്മാൻ അനുവാദം ചോദിച്ചു. എന്നാൽ അവർക്കു തിരുമുമ്പിൽ ചെല്ലുവാൻ കല്പന കിട്ടിയില്ല. വളരെ ദിവസം കാത്തുനിന്നിട്ടും ഉദ്ദേശം സാധിക്കുവാൻ തരപ്പെടാതെ ബ്രാഹ്മണർ, മഹാരാജാവിനെ „ആർക്കുമെ കണ്ടുകൂടാത്തൊരോന്തായിപ്പോകട്ടെ” എന്നു ശപിച്ചു് അവിടംവിട്ടു പൊയ്ക്കളഞ്ഞു. അതുകൊണ്ടു ഞാൻ പറഞ്ഞതെന്തെന്നാൽ, ഓരോ കാര്യത്തിനായി കാണാൻ വരുന്നവരെ കഷ്ടിപ്പിക്കുന്ന പക്ഷം അതു വലിയവലിയ ആപത്തുകൾക്കെല്ലാം കാരണമായിത്തീരുന്നതാണു്. എന്നെ കാണ്മാനായി ഗോപുരത്തിൽ വല്ലവരും വരുന്നുണ്ടെങ്കിൽ ഉടൻതന്നെ അവരെ ഇവിടെ കൂട്ടിക്കൊണ്ടു വരേണ്ടകാര്യത്തിൽ ഒട്ടും ഉപേക്ഷവിചാരിക്കരുതു്. ലക്ഷ്മണൻ ഈ കാര്യത്തിൽ പ്രത്യേകം ജാഗ്രതയായിരിക്കണം.

ലക്ഷ്മണൻ:—അവിടുത്തെ വാക്കുകൾ എന്നെ ആനന്ദിപ്പിക്കുന്നു. മഹാരാജാവിന്റെ ഏറ്റവും നിസ്സാരമായ ഒരു അപരാധത്തെ അടിസ്ഥാനമാക്കി കാലപാശത്തെക്കാൾ അതിഭയങ്കരമായ ഇത്ര വലിയൊരു ശാപം നൽകാൻ ബ്രഹ്മജ്ഞരായ ആ ബ്രാഹ്മണർ മുതിർന്നതിനെപ്പറ്റി ഞാനതിശയിക്കുന്നു. ശാപവൃത്താന്തമറിഞ്ഞ അദ്ദേഹം പിന്നെ ആ ബ്രാഹ്മണരോട് ഏതുവിധമാണ് പെരുമാറിയതു്?"

ശ്രീരാമൻ:—"ശാപം ചെയ്യുന്നവർ ഉടൻതന്നെ അതിനൊരു നിവൃത്തിമാർഗ്ഗംകൂടി കല്പിക്കുമത്രെ. അക്കൂട്ടത്തിൽ നൃഗനായിട്ടും അവരൊന്നു വിധിച്ചു. കാലാന്തരത്തിൽ വസുദേവൻ എന്നൊരു യാദവന്റെ പുത്രനായി ശ്രീകൃഷ്ണൻ എന്ന് പേരായ ഒരു ഉത്തമപുരുഷൻ ജനിക്കുമെന്നും അദ്ദേഹം ശാപമോക്ഷം കൊടുക്കുമെന്നും അതുവരെ ഒരു പടുകുഴിയിൽ ഓന്തായി നൃഗൻ കിടക്കുന്നതായിരിക്കുമെന്നുമാണ് അവർ പറഞ്ഞതു്. ഈ വസ്തുതകളെല്ലാമറിഞ്ഞ നൃഗൻ വസുവിൽ രാജ്യഭാരത്തെ സമർപ്പിച്ചു്, ശില്പികളെക്കൊണ്ടു് വിസ്തൃതവും, ഫലവൃക്ഷപൂർണ്ണവുമായി മഴയും മഞ്ഞുമേല്ക്കാത്തവിധം രണ്ടുകുഴികളുണ്ടാക്കിച്ചു് അതിൽ ഓന്തിന്റെ രൂപമായി പാർത്തു."

ലക്ഷ്മണൻ—"ആശ്ചര്യംതന്നെ. ഞാനിതുവരെ ഇത്ര ഭയങ്കരമായ ഒരു പുരാണകഥ കേട്ടിട്ടില്ല."

ശ്രീരാമൻ—"ബ്രാഹ്മണരുടെയും മഹർഷിമാരുടെയും നിഗ്രഹാനുഗ്രഹശക്തികളെപ്പറ്റിയുള്ള പുരാണകഥകൾ

പറഞ്ഞാൽ തീരില്ല. നിനക്കിവയിൽ താൽപര്യമുണ്ടെങ്കിൽ ഞാനൊരു കഥകൂടി പറയാം."

ലക്ഷ്മണൻ — "അത്ഭുതാവഹങ്ങളായ കഥകൾ കേട്ടാൽ എങ്ങനെയാണ് മതിവരിക."

ശ്രീരാമൻ — "എന്നാൽ പറയാം. നമ്മുടെ വംശത്തിൽ പണ്ട് നിമി എന്നൊരു മഹാരാജാവുണ്ടായിരുന്നു. മഹാശക്തനും വിശിഷ്ടനുമായ അദ്ദേഹം വൈജയന്തമെന്ന പേരായ ഒരു പുരം പണികഴിപ്പിച്ച് അതിൽ സർവ്വസുഖങ്ങളോടുംകൂടി പാർത്തുവന്നു. അക്കാലത്ത് അദ്ദേഹത്തിന് പിതൃപ്രീതി വരുത്തത്തക്കവിധത്തിൽ ഒരു മഹാസത്രം നടത്തണമെന്ന മോഹമുണ്ടായി. ഈ അധ്വരയുടെ പൂർത്തിക്കുവേണ്ടി നിമി അത്രി അംഗിരസ്സ് മുതലായ മഹർഷിമാരെ ക്ഷണിച്ചുവരുത്തി. അനന്തരം വസിഷ്ഠനെ ഋത്വിക്കായി ക്ഷണിച്ചു. അപ്പോൾ വസിഷ്ഠൻ, "ക്ഷമിച്ചാലും, മുമ്പിന്ദ്രൻ കാത്തിരിക്കുകയാണ്" എന്നു നിമിയോടുപറഞ്ഞു. വസിഷ്ഠൻ ഇന്ദ്രയാഗത്തിനായി പോകയും ചെയ്തു. എന്നാൽ നിമി കാലവിളംബം സഹിയാതെ ഗൗതമമഹർഷിയെ ആചാര്യനായി കല്പിച്ച് ഹിമവൽപാർശ്വത്തിൽ വെച്ച് മഹാസത്രം ആരംഭിച്ചു. ആ യാഗം അനേകവർഷം നീണ്ടുനില്ക്കുന്നതായിരുന്നു. ഇന്ദ്രന്റെ യാഗം കഴിഞ്ഞയുടൻ വസിഷ്ഠൻ നിമിയുടെ കൊട്ടാരത്തിലെത്തി. സൂര്യവംശത്തിലെ പുരോഹിതനായി ഇക്ഷ്വാകുമഹാരാജാവു മുതലുള്ളവർ വസിഷ്ഠനെ വരിച്ചിരിക്കയാണ്. ആ സ്ഥിതിക്ക് തനിക്ക് അവകാശപ്പെട്ട പൌരോഹിത്യത്തെ ഗൗതമന് കൊടുത്ത നിമിയുടെ ഔദ്ധത്യം അ ബ്ര

ഷത്തെനു് ദുസ്സഹമായി. അദ്ദേഹത്തിനുടൻതന്നെ നിമി-യെ കാണണമെന്നു തോന്നി. എന്നാൽ മഹാരാജാവു് അപ്പോഴും പള്ളിക്കുറുപ്പായിരുന്നു. മഹർഷിയുടെ കോപം ദ്വിഗുണിതമായി. അദ്ദേഹം പറഞ്ഞു:—

“മറ്റൊരാളെ വരിച്ചീലേ നീയെന്നെത്തള്ളി മന്നവ!
അതിനാൽ നിന്നുടെയുടൽ ചൈതന്യംകെട്ടതായ്‌വരും.”

മഹാരാജാവുണർന്ന സമയം ഈ വസ്തുത ഗ്രഹിച്ചു. അദ്ദേഹം വാശിമൂത്തു് കോപിഷ്ഠനായി വസിഷ്ഠമഹർഷിയോടിങ്ങനെ പറഞ്ഞു:—

“അറിയാതെയുറങ്ങുമ്പോളതിരോഷത്താൽ കലങ്ങി നീ
മറ്റൊരന്തകബന്ധിൻമട്ടെന്നിൽ ശാപാഗ്നി പെയ്കയാൽ,
അങ്ങയ്ക്കുമേറ്റം ബ്രഹ്മർഷേ, അചിരപ്രമോദമുടൽ
ചൈതന്യംകെട്ടതായിട്ടു തീരുമില്ലൊരു സംശയം.”

(വാ-രാ)

ശാപം രണ്ടുമൊപ്പം അപ്പോൾതന്നെ ഫലിച്ചു. രണ്ടാളും ദേഹശൂന്യരായി തീരുകയും ചെയ്തു.

ലക്ഷ്മണൻ—“പിന്നെ അവരെങ്ങിനെയാണു് ദേഹികളായി തീൎന്നതു്.”

ശ്രീരാമൻ—“രണ്ടുപേരും നല്ല തപശ്ശക്തിയുള്ളവരായിരുന്നു. അതിനാൽ അവരുടെ ആത്മാവു് കാറ്റായിത്തീൎന്നു. വസിഷ്ഠൻ തനിക്കു് രണ്ടാമതൊരുശരീരം കിട്ടുന്നതിനുവേണ്ടി തന്റെ പിതാവായ ബ്രഹ്മദേവനെ ചെന്നു് വണങ്ങിപ്പറഞ്ഞു:—“പിതാവേ! നിമിയുടെ ശാപം നിമിത്തം എന്റെ ശരീരം പൊയ്പോയി. ദേഹമില്ലാഞ്ഞാൽ ഒരു കാര്യവും സാദ്ധ്യമല്ലെന്നു് അങ്ങയ്ക്കറിയാമല്ലോ. മറ്റൊരു-

ശരീരത്തെ അടിയനു തരുവാൻ ദയവുണ്ടാകണം." സന്തുഷ്ടനായ ബ്രഹ്മാവു് പുത്രൻെറ ദയനീയത കണ്ടു് സമാശ്വസിപ്പിച്ചു:—

"മിത്രാവരുണതേജസ്സിൽ
ചേർന്നൊരാകുംഭകണ്ടുകീർത്തിമൻ,
അയോനിജനായുളവാമങ്ങുമേദിനിജവര്യ, നീ,
വമ്പിച്ച ധർമ്മമൊരുത്തനായ്
വീണ്ടുമെൻ കീഴിൽവന്നിടും."

(വാ-രാ

മിത്രൻ അക്കാലത്തു് വരുണനോടുകൂടി വാഴ്കയായിരുന്നു. അന്നൊരുദിവസം ഉർവ്വശി തോഴിമാരുമൊന്നിച്ചു ലീലയാടി വരുണമന്ദിരത്തിൽ വന്നുചേർന്നു. അവളുടെ അസാമാന്യമായ ലാവണ്യത്താൽ വരുണൻ സമാകൃഷ്ടനായി. തൻെറ ആഗ്രഹത്തെ വരുണനവളോടു് പറഞ്ഞപ്പോൾ, "എന്നെ ആദ്യമേതന്നെ മിത്രൻ വരിച്ചിരിക്കുന്നുവല്ലോ" എന്നു് ഉർവ്വശി മൊഴിഞ്ഞു.

വരുണൻ—"ആകട്ടെ അതിനു് വിരോധമില്ല. എന്നാൽ എനിക്കെൻെറ ആവേശത്തെ തടയാൻ തരമില്ല. അതിനാൽ ഞാൻ ഈ വിശിഷ്ടമായ പൊൻകുടത്തിൽ എൻെറ തേജസ്സിനെ നിക്ഷേപിച്ചു് രാഗനിവൃത്തി വരുത്തിക്കൊള്ളട്ടെ."

ഉർവ്വശി—"ശരി! ഞാനതു സമ്മതിച്ചിരിക്കുന്നു. മിത്രൻ എൻെറ ശരീരത്തെ മാത്രമേ വരിച്ചിട്ടുള്ളു. എൻെറ മനവും അനുരാഗവും ഞാനങ്ങയിൽ സമർപ്പിച്ചിരിക്കയാണു്."

വരുണൻ സ്വരേതസ്സിനെ പൊൻകുടത്തിലർപ്പിച്ചു് അവിടം വിട്ടുപോയി. ഉൎവ്വശി നേരേ മിത്രന്റെ സമീപത്തിൽ ചെന്നു. അപ്പോൾ അദ്ദേഹം ഉദ്ദിഷ്ടസമയത്തു് അവളെ കാണാതെ ക്രോധിച്ചിരിക്കയായിരുന്നു. ഉൎവ്വശിയെക്കണ്ടയുടൻ മിത്രൻ പറഞ്ഞു:—"ഞാൻ നിന്നെ മുൻകൂട്ടിത്തന്നെ വരിച്ചിരിക്കയാണല്ലോ. ആ സ്ഥിതി മറന്നു് നീ അന്യനെ വരിച്ചതുകൊണ്ടു് നീ ഒരു ദുൎവൃത്തയാണു്. അതിന്റെ ഫലമായി നീ കുറെക്കാലം മനുഷ്യലോകത്തിൽ ചെന്നു് പാൎത്തു മതിയാവൂ. സോമവംശരാജാവായ പുരൂരവസ്സിന്റെ ഭാൎയ്യയായി നീ വളരെനാൾ താമസിക്കും.

മിത്രന്റെ ശാപം ഉൎവ്വശിക്കനുഭവിക്കേണ്ടിവന്നു. അവൾ പുരൂരവസ്സിന്റെ പത്നിയായി വളരെക്കാലം പാൎത്തു. ഉൎവ്വശിയുടെ പുത്രനാണു് ആയുസ്സ്. സുപ്രസിദ്ധനായ നഹുഷമഹാരാജാവാണു് ആയുസ്സിന്റെ പുത്രൻ. വൃത്രവധം നിമിത്തം ഇന്ദ്രൻ ഒളിഞ്ഞു തിരിഞ്ഞകാലം മുഴുവൻ സ്വൎഗ്ഗത്തെ ഭരിച്ചതു് ആ നഹുഷനാണല്ലോ.

ലക്ഷ്മണൻ—"വസിഷ്ഠനും നിമിയും ശരീരികളായിത്തീൎന്ന കഥ കേൾപ്പാൻ ഞാനാശിക്കുന്നു."

ശ്രീരാമൻ—"മിത്രനും വരുണനും തേജസ്സുകളെ നിക്ഷേപിച്ച കുടം ഒന്നായിരുന്നു. അതിൽ നിന്നു് രണ്ടു ബ്രാഹ്മണരുണ്ടായി. അവരിൽ പൂൎവ്വജനത്രെ അഗസ്ത്യമഹൎഷി. പിന്നെ കുറേക്കാലം കഴിഞ്ഞശേഷം ഇക്ഷ്വാകുക്കളുടെ ദൈവതവും വിശിഷ്ടനുമായ വസിഷ്ഠമഹൎഷി പിറന്നു. ഇതാണു് വസിഷ്ഠോൽപത്തിചരിതം. ഇനി നിമിയുടെ കഥ പറയാം. മഹാരാജാവിനെ ദേഹശൂന്യനാ

യിക്കണ്ട അത്രിമുമ്പായ മഹർഷിമാർ, അവൻെറ ശരീരത്തെ ഗന്ധമാല്യാദികളണിയിച്ച് സൂക്ഷിച്ചു. പിന്നീട് യാഗം ഒരുവിധം സമാപിപ്പിച്ച് ദേവപ്രീതിവരുത്തി. തൽഫലമായി ദേവന്മാർ,

"വരം വാങ്ങുക രാജഷേ! നിൻ ചേതസ്സെങ്ങുവെയ്ക്കണം?" എന്ന് നിമിചേതസ്സിനോട് ചോദിച്ചു. "സർവ്വജീവികളുടെയും അംഗങ്ങളിൽ മുഖ്യമായ നേത്രത്തിൽ എനിക്ക് വാഴ്മാറാകണം" എന്നാണു നിമി അപ്പോൾ അപേക്ഷിച്ചത്. ഉടൻതന്നെ,

"സർവ്വഭൂതാക്ഷികളിൽ നീ വായുവായ് സഞ്ചരിച്ചിട്ടും
നിന്നാലിമച്ചിമിഴിയും കണ്ണിനുണ്ടാം മഹീപതേ!
കൂടക്കൂടെ ശ്രമംതീർപ്പാൻ വായുവായ് സഞ്ചരിക്കുമേ."

(വാ-രാ)

അനന്തരം വിശിഷ്ടരായ മഹർഷിമാർ നിമി രാജാവിൻെറ ശരീരത്തെ അരണിയിൽവെച്ച് മന്ത്രഹോമപുരസ്സരം മഥിച്ചു. അപ്പോഴതിൽനിന്ന് മിഥിയെന്നു സുപ്രസിദ്ധനായ ഒരു രാജാവുണ്ടായി. ആദ്യത്തെ ജനകനും വൈദേഹനും അദ്ദേഹംതന്നെയാകുന്നു. ആ മിഥിരാജാവിൻെറ വംശ്യനായതുകൊണ്ട് നമ്മുടെ ശ്വശുരനെ മൈഥിലനെന്നു പറയുന്നു.

ലക്ഷ്മണൻ—"നിമിയും വസിഷ്ഠനും ദേഹശൂന്യരായി ഭവിച്ച ഈ ഇതിഹാസം ആശ്ചര്യകരമായിരിക്കുന്നു. എനിക്കിതിൽ ഒരു സംശയംകൂടിയുണ്ട്. ക്ഷത്രിയനും, വിശിഷ്ട യാഗദീക്ഷിതനും ആയ നിമിമഹാരാജാവ് വിശിഷ്ടനായ വസിഷ്ഠമഹർഷിയെസ്സംബന്ധിച്ചിടത്തോളമെ

ങ്കിലും അല്പമൊരു ക്ഷമ കൈക്കൊള്ളാതിരുന്നതു് ശരിയാണോ?”

ശ്രീരാമൻ—“നീ പറഞ്ഞതു് വാസ്തവംതന്നെ. ക്ഷമാഗുണം പുരുഷനിൽ നിരന്തരമായി കാണമാറില്ല. എന്നാൽ എത്ര വലിയ ക്രോധത്തെയും സാത്വികഗുണംകൊണ്ടു് ജയിക്കാമെന്നതിലേയ്ക്കു് ഞാനൊരു ദൃഷ്ടാന്തം പറയാം. മുൻപറഞ്ഞ നഹുഷമഹാരാജാവിന്റെ പുത്രനായി യയാതിയെന്നൊരു രാജാവുണ്ടായിരുന്നു. വൃഷപർവ്വരാജാവിന്റെ പുത്രിയായ ശർമ്മിഷ്ഠയും, ശുക്രമഹർഷിയുടെ സന്താനമായ ദേവയാനിയും അദ്ദേഹത്തിന്റെ ഭാര്യമാരായിരുന്നു. യയാതിക്കധികം പ്രിയം ശർമ്മിഷ്ഠയിലാണുണ്ടായതു്. ശർമ്മിഷ്ഠയുടെ പുത്രൻ പൂരുവും ദേവയാനിയുടെ പുത്രൻ യദുവും ആയിരുന്നു. മഹാരാജാവിന്നു് പൂരുവിനെപ്പററിയാണധികം വാത്സല്യമുണ്ടായതെന്നു പറയേണ്ടതില്ലല്ലോ. അച്ഛന്റെ പക്ഷപാതത്തെക്കണ്ടു് ഈർഷ്യാകുലനായ യദു ഒരുദിവസം തന്റെ മാതാവിനോടു്, “അമ്മേ, ഭൃഗുവംശനാഥന്റെ പുത്രിയായ ഭവതി അസഹ്യമായ ഈ ദുഃഖവും അപമാനവും എങ്ങനെയാണു് സഹിക്കുക? നമുക്കൊരുമിച്ചു് തീയിൽചാടി ദേഹത്യാഗം ചെയ്യാം. അസുരപുത്രിയോടു് രാജാവു് സുഖമായിരുന്നുകൊള്ളട്ടെ. അല്ലാ, ഇനി ഇതെല്ലാംകണ്ടു് അമ്മയ്ക്കു് സഹിക്കാൻമാത്രം ശക്തിയുണ്ടെങ്കിൽ എനിക്കു വിരോധമില്ല. അനുവാദം തന്നാൽ മതി; ഞാനിതു കണ്ടിരിപ്പാനാളല്ല. എനിക്കു് മരിച്ചേ മതിയാവൂ” എന്നു പറഞ്ഞു.

സ്വപുത്രന്റെ അസഹ്യമായ ദൈന്യംകണ്ടു് പരവശയായ ദേവയാനി ഉടൻതന്നെ തന്റെ പിതാവിനെ സ്മരി

ച്ചു. അധികം താമസിയാതെ ശുക്രമഹർഷി അവിടെ പ്രത്യക്ഷനായി മകളുടെ വിവശതകണ്ടു് കാരണം ചോദിച്ചു. കോപിഷ്ഠയായ ദേവയാനി പറഞ്ഞു:—

ഞാനുഗ്രമാം വിഷംതിന്നു, മല്ലെങ്കിൽ മുനിസത്തമ!
തീയ്യിലോ നീററിലോ ചാടും വയ്യാജീവിച്ചിരിക്കുവാൻ.
അവജ്ഞയാലെനിക്കുള്ള ദുഃഖത്തെയറിവീല നീ
ബ്രഹ്മൻ, വൃക്ഷാവമാനത്താൽ ഖേദിപ്പൂ വൃക്ഷജീവികൾ
അവജ്ഞമൂലം രാജർഷിയഴലേല്പിച്ചുഭാർഗ്ഗവ!

(വാ.രാ)

ദേവയാനിയുടെ ചൊടിച്ചുള്ള മൊഴികേട്ടു് രുഷ്ടനായ ഭാർഗ്ഗവൻ യയാതിയോടു് ഇപ്രകാരം പറഞ്ഞു:— "എടാ മൂഢാ, നീ ധൃഷ്ടതകൊണ്ടു് എന്നെ അവമാനിക്കയല്ലേ ചെയ്തതു്? അതുകൊണ്ടു് നീ ജരപിടിച്ചു ദുർബ്ബലനായി തീരട്ടെ." ഘോരമായി ഇങ്ങനെ ശപിച്ചുംകൊണ്ടു്, മകളെ സമാധാനിപ്പിച്ചു് ശുക്രൻ സ്വഗൃഹത്തിലേയ്ക്കു യാത്രതിരിച്ചു. 'സമ്മതപ്രകാരം മക്കളിലൊരാൾ ആ ജരയെ വാങ്ങുന്നപക്ഷം രാജാവിന്റെ ദേഹത്തിൽനിന്നു് ബാധ വിട്ടൊഴിയുന്നതാ'ണെന്നൊരു ശാപമോക്ഷവും ശുക്രൻ കൊടുക്കാതിരുന്നില്ല. യയാതി ആദ്യമായിത്തന്നെ യദുവിനോടു്, തന്റെ ജര വാങ്ങുവാൻ അപേക്ഷിച്ചു. "അങ്ങയ്ക്കു് അധികമിഷ്ടം പൂരുവിനെപ്പററിയാണല്ലോ. എന്താ അവനോടു പറയാത്തതു്? ഞാനൊന്നിനും കൊള്ളരുതാത്തവനും ആർക്കും വേണ്ടാത്തവനുമല്ലേ" എന്നാണു് യദു അപ്പോൾ പറഞ്ഞ മറുപടി. അനന്തരം യയാതി പൂരുവിനോടു് അപേക്ഷിച്ചു. പിതാവിന്റെ അനുഗ്രഹത്തെ യാതൊരുതടസ്സവും പറയാതെപൂരു നി

രഖവററി. യുവാവായ പൂരു പിതാവിന്റെ ജരാനരകളേററുവാങ്ങി. പിന്നീട്ട് വളരെക്കാലത്തിനുശേഷം ഭോഗസന്തൃപ്തനായ യയാതി പുത്രന്റെ അടുക്കൽനിന്നു ന്യാസമേററുവാങ്ങി അവനെ രാജാവാക്കി വാഴിക്കയും, യദുവിനെ രാജ്യഭ്രഷ്ടനാക്കുകയും ചെയ്തു. ധർമ്മിഷ്ഠനായ യയാതിമഹാരാജാവു് വളരെനാൾതപസ്സുചെയ്തു് പരമപദമണഞ്ഞു. യയാതി ക്ഷാത്രധർമ്മംകൊണ്ടു് ബ്രാഹ്മണശാപത്തെ സഹിച്ചു. നിമിയാകട്ടെ അതിനു ശക്തനായില്ല. ലക്ഷ്മണാ, ഇനിയൊട്ടും താമസിക്കാതെ നീ പോയി സങ്കടക്കാരെക്കണ്ടു് അവരെ സന്തൃപ്തരാക്കുവാൻ ജാഗ്രതയായിരിക്കുക. നൃഗനെപ്പോലെ ആപത്തിൽ ചാടാതെ നോക്കേണ്ടതു് നമ്മുടെ കടമയാണു്.

ലക്ഷ്മണൻ ആജ്ഞാവിധേയനായി സ്വകൃത്യാവധാനിയായി അവിടംവിട്ടു പോകുകയുംചെയ്തു.

---

## അദ്ധ്യായം ൨.

---

### മധുവനവിജയം.

അടുത്തദിവസം രാവിലെ നിത്യകർമ്മങ്ങളെല്ലാം നടത്തിയശേഷം പ്രജാക്ഷേമാന്വേഷണതൽപരനായ രാമചന്ദ്രൻ മന്ത്രസദസ്സിൽ ചെന്നിരുന്നു. തൽക്ഷണംതന്നെ സുമന്ത്രൻ അവിടെവന്നു്, "മഹാരാജാവേ, ച്യവനൻ തുടങ്ങിയ സുപ്രസിദ്ധരായ ചില മഹർഷിമാർ പരിഭ്രമത്തോടുകൂടി ഇതാ ഗോപുരത്തിൽവന്നു് മുഖംകാണിക്കുവാൻ സമ

യംചോദിക്കുന്നു" എന്നു് ആചാരപൂർവ്വം പറഞ്ഞു. ഏതും താമസിയാതെ അവരെ കൂട്ടിക്കൊണ്ടുവരുന്നതിന്നായി ശ്രീരാമൻ അനുജ്ഞ നൽകി. ചില നിമിഷങ്ങൾക്കകം പത്തുനൂറിലധികം മഹർഷിമാർ ആ മന്ത്രസദസ്സിൽ പ്രവിഷ്ടരായി. പരിപാവനങ്ങളായ അനേകം തീർത്ഥോദകങ്ങൾ നിറച്ചുള്ള കുടങ്ങളും, സ്വാദുഫലങ്ങളായ അസംഖ്യം കന്ദനികളും അവർ രാമനു് തിരുമുൽക്കാഴ്ചയാക്കി. സന്തുഷ്ടനായ രാമചന്ദ്രൻ അതെല്ലാം ഏറ്റുവാങ്ങി വിനയപൂർവ്വം എല്ലാവരേയും വന്ദിച്ചു യഥായോഗ്യം ആസനസ്ഥരാക്കിയ ശേഷം അഞ്ജലിബന്ധിച്ചിങ്ങനെ പറഞ്ഞു:—"മഹാന്മാരായ നിങ്ങളുടെ എഴുന്നള്ളത്തിന്റെ കാരണം അറിവാൻ അടിയനാഗ്രഹിക്കുന്നു. അടിയനും രാജ്യവും ദേവന്മാർക്കു് എന്നും അധീനമാണു്."

ശ്രീരാമന്റെ തെളിഞ്ഞ നില കണ്ടുതന്നെ സന്തുഷ്ടരായ മഹർഷിമാർ അദ്ദേഹത്തിന്റെ വാക്കുകൂടി കേട്ടപ്പോൾ കുറേക്കൂടി പ്രീതരായി ചമഞ്ഞു. തങ്ങളുടെ സർവ്വകാര്യങ്ങളും നിറവേറുന്നതിനുള്ള സന്നദ്ധത രാമചന്ദ്രനു് ഉണ്ടെന്നു് അവർ തീരുമാനിച്ചു. അവരെല്ലാവരും രാമനെ അനുഗ്രഹിച്ചു് പുകഴ്ത്തി. അനന്തരം ച്യവനമഹർഷി പറഞ്ഞു:—"മഹാരാജാവേ, ഞങ്ങളെല്ലാവരും വലിയൊരു ഭയത്തിൽ പെട്ടിരിക്കയാണു്. അതിനുള്ള കാരണവും പറയാം. പണ്ടു് കൃതയുഗത്തിൽ 'ലോല' എന്നൊരു സ്ത്രീക്കു് മൂത്തപുത്രനായി മധുമഹാസുരൻ പിറന്നു. ബ്രാഹ്മണപ്രിയനും, ശരണ്യനും, സ്ഥിരപ്രജ്ഞനുമായ ആ മധു ദേവന്മാരിൽ പ്രത്യേകം കൂറുള്ളവനും ധർമ്മിഷ്ഠനുമായിരുന്നു. പരമേശ്വരപ്രീതിക്കുവേണ്ടി മധു

വളരെക്കാലം കൊടും തപസ്സ് ചെയ്യുകയുണ്ടായി. പ്രസന്നനായ ശിവൻ അവന്ന് അനേകം ദിവ്യാനുഗ്രഹങ്ങളും ശൂലായുധവും കൊടുത്തതിനുശേഷം ഇങ്ങനെ അരുളിച്ചെയ്തു:—"എൻെറ പ്രീതിക്കായി നീ ഇതു വലിയ ധർമ്മം ചെയ്തല്ലോ. അതുകൊണ്ടു എനിക്കുള്ള സന്തോഷം നിസ്സീമമാകുന്നു. ഞാൻ നിനക്കു ഈ ശൂലായുധം തരുന്നതു് അതിൻെറ ഫലമായിട്ടാണു്. ദേവന്മാരിലും ബ്രാഹ്മണരിലും നീ നന്ദിപൂണ്ടിരിക്കുന്നിടത്തോളം കാലം ഈ ആയുധം സർവ്വശത്രുസംഹാരകമായി നിൻെറ കയ്യിലിരിക്കും. ആ കാലത്തു നിന്നോടെതിരിടുന്ന സകലരെയും ഈ ശ്രേഷ്ഠായുധം നീറി ഭസ്മമാക്കിക്കളയും."

വരലാഭത്താൽ സന്തുഷ്ടനായ മധു,

"ഭഗവാനേ, മികച്ചൊരിശ്ശൂലമെൻെറകുലത്തിനും,
നില്ക്കണമെന്നുമേ ദേവ, നാഥനല്ലോ സുരക്ഷനീ"

എന്നുകൂടി പ്രാർത്ഥിച്ചു. ശിവൻ അതു മുഴുവൻ സമ്മതിച്ചില്ല. എങ്കിലും തൻെറ ഭക്തനെ ഭഗ്നാശനാക്കുക ഭംഗിയല്ലാത്തതിനാൽ,

"നിൻെറ പുത്രനൊരുത്തനി-
ശ്ശൂലം സ്വാധീനമായ്‌വരും
എപ്പോഴും നിന്മകനീ ശൂലം
കയ്യിലുണ്ടായിരിക്കുമോ
അപ്പോളെതൊരു ജീവിക്കും
ശൂലഹസ്തനവധ്യനാം"

(വാ-രാ)

എന്നരുളിച്ചെയ്തു് മറഞ്ഞു. മധുവാകട്ടെ പുതിയൊരു പുരം പണിചെയ്യിച്ചു് വിശ്വാവസുവിൻെറ മകളായ കുംഭീ

നസിയെ വിവാഹംചെയ്തു് സുഖമായി പാൎത്തു. ഏറിയകാലം ചെന്നതിൽപിന്നെ അവൾ പ്രസവിച്ചു് ഒരുണ്ണിയുണ്ടായി. ലവണനെന്നാണവന്റെ നാമധേയം. അവൻ ബാല്യംമുതൽതന്നെ ദുർബ്ബുദ്ധിയും പാപാസക്തനുമായിത്തീൎന്നു. തന്റെ സീമന്തപുത്രൻ ഈവിധം ദുർവൃത്തനായതുകണ്ടു് കോപതാപങ്ങളാൽ പരീതനായ മധു കിംകർത്തവ്യതാമൂഢനായി കുറേക്കാലം ഒന്നും പറയാതെ കഴിച്ചുകൂട്ടി. അനന്തരം മധു പെട്ടെന്നൊരുദിവസം വരുണാലയത്തിലേയ്ക്കു് പൊയ്ക്കളഞ്ഞു. അവിടെചെന്നു് ശിവന്റെ വരത്തെ വിവരിച്ചുംകൊണ്ടു് ശൂലം ലവണനു കൊടുത്തയച്ചു. പണ്ടേ ദുഷ്ടനായ ലവണനു് ശക്തികൂടി സ്വാധീനമായപ്പോൾ ദൌഷ്ട്യാചരണത്തിൽ അവൻ പതിന്മടങ്ങു് ഉത്സാഹിയായി അവനിതാ ഇപ്പോൾ മൂലോകത്തെയും തപിപ്പിക്കയാണു്. അവന്റെ ദുർവൃത്തികളധികവും സാധുക്കളായ മഹർഷിമാരിലാണു് കാണപ്പെടുന്നതു്. ഞങ്ങളുടെ ഭയകാരണം ഇപ്പോൾ വെളിവായല്ലോ. ഞങ്ങൾ വളരെ നാളുകൊണ്ടു് ഒരു രക്ഷിതാവിനെ തിരഞ്ഞു നടക്കുകയാണു്. പല മഹാരാജാക്കന്മാരോടും ഞങ്ങൾചെന്നു് അഭയം യാചിച്ചു. പക്ഷെ, ഞങ്ങളുടെ ഭീതിക്കു യാതൊരു നിവൃത്തിയുമുണ്ടായില്ല. അങ്ങനെ നാലുദിക്കുംചുറ്റിത്തിരിക്കുമ്പോഴാണു് ഭവൽകൃതമായ രാവണവധം ഞങ്ങൾ അമൃതവർഷംപോലെ കേട്ടതു്. അങ്ങു് ലവണപീഡിതരായ ഞങ്ങളെ കാത്താൽ കൊള്ളാം"

ശ്രീരാമൻ—"അവന്റെ ആഹാരം, ആചാരം, പാൎപ്പിടം ഇവയെല്ലാം ഒന്നു് വിശദമായി അറിവിക്കാനപേക്ഷയുണ്ടു്."

ച്യവനൻ — "ലവണന്റെ പ്രധാനപ്പെട്ട ആഹാരം ജന്തുക്കളാണ്. അതു് ഏതു ജീവിതന്നെ ആയാലും വിരോധമൊന്നുമില്ല. എന്നാൽ, തപസ്വികളായാൽ അവന് കുറെയധികം സംതൃപ്തിയാണത്രെ. അവന്റെ ആചാരമെല്ലാം മഹാരൗദ്രംതന്നെ. മധുവനത്തിലാണ് പാർപ്പ്. പ്രളയകാലത്തിൽ വാപിളർന്നു നില്ക്കുന്ന കാലനെപ്പോലെ അവൻ ആന, സിംഹം, പുലി, മനുഷ്യൻ തുടങ്ങിയ സർവ്വജീവികളെയും നിഷ്പ്രയാസം വദനഗഹ്വരത്തിലാക്കുന്നു.

ശ്രീരാമൻ:— ആകട്ടെ വേണ്ടില്ല. ലവണനെ ഞാനുടൻകൊല്ലിച്ച് നിങ്ങളുടെ ഭയം അകററിക്കൊള്ളാം.

അനന്തരം ശ്രീരാമൻ അനുജന്മാരിലോരോരുത്തരുടെയും മുഖത്തു് പ്രത്യേകം നോക്കിക്കൊണ്ടു് ചോദിച്ചു:— "ലവണനെ കൊല്ലുവാൻ ആരാണ് പുറപ്പെടുക. ഭരതനോ ശത്രുഘ്നനോ?"

ഭരതൻ ക്ഷണത്തിലെഴുന്നേററുനിന്ന് ലവണനെ കൊല്ലുവാനുള്ള അവകാശം തനിക്ക തരണമെന്നപേക്ഷിച്ചു. ഉടൻ തന്നെ ശത്രുഘ്നനെഴുന്നേററുനിന്ന് പറഞ്ഞു:— "ജ്യേഷ്ഠാ, ലവണവധത്തിന് എന്നെ അങ്ങ് അയയ്ക്കേണ്ടതു്. അതിന് ന്യായവുമുണ്ട്. അങ്ങ് ഇവിടെ ഇല്ലാതിരുന്നകാലമത്രയും വിവിധക്ലേശങ്ങളനുഭവിച്ച് അയോദ്ധ്യയെ ഭരിച്ചുപോന്നതു് ചെറിയ ജ്യേഷ്ഠനാണല്ലോ. ജടപിടിച്ച് കായും കനിയും തിന്ന് ഇദ്ദേഹമന്ന് വളരെ ബുദ്ധിമുട്ടിയിട്ടുണ്ട്. അതുകൊണ്ടു ഇനി ആ ജ്യേഷ്ഠനെ ശ്രമപ്പെടുത്തരുതു്."

ശത്രുഘ്നന്റെ യുക്തിപൂർവ്വവും ഉന്മേഷജനകവുമായ വാക്കുകേട്ട ശ്രീരാമൻ അതുപോലെതന്നെ സമ്മതിച്ചു. അദ്ദേഹം പറഞ്ഞു:—

“രാജാവായ് നിന്നെ വാഴിപ്പൻ
മധുവിൻ നൽപ്പുരത്തിൽ ഞാൻ
ഇങ്ങിരുന്നു ഭരതനെ-
യോർക്കുന്നെങ്കിൽ മഹാഭുജ!
ശൂരൻ വിദ്യപഠിച്ചോൻ നീ
പോരുമേ നാടുവാഴുവാൻ.
ശത്രുവെക്കൊന്നതാൻ വീണ്ടും
രാജാവില്ലാതിരിക്കവേ,
അങ്ങു ഭൂപനെ വെയ്ക്കാഞ്ഞി-
ലവൻ നരകമാണ്ടുപോം.
അതിനാൽപ്പാപി മധുജ-
ലവണനെക്കൊല ചെയ്തു നീ
രാജ്യം വാഴുക ധർമ്മം പോൽ.”

(വാ-രാ)

ശ്രീരാമന്റെ നിശ്ചിതമായ മൊഴികേട്ട് ശത്രുഘ്നൻ ലജ്ജാവശനായിത്തീർന്നു. അദ്ദേഹം തലതാഴ്ത്തിക്കൊണ്ടുപറയുകയാണ്:— “ജ്യേഷ്ഠൻ പറഞ്ഞതു് ന്യായംതന്നെ; എന്നാൽ ഞാനതിൽ വലിയൊരു അധർമ്മംകൂടി കാണുന്നുണ്ട്. ജ്യേഷ്ഠന്മാരിരിക്കുമ്പോൾ അനുജനെ അഭിഷേകം ചെയ്യുകയോ? അവിടുത്തെ കല്പന ചെയ്യേപറ്റൂ. അതു് ലംഘിക്കാവുന്നതല്ലതന്നെ. ചെറിയ ജ്യേഷ്ഠൻ പറഞ്ഞപ്പോൾ ഞാനിടയിൽ ചാടി, “ഞാൻ ലവണനെക്കൊല്ലാം” എന്നു് വീരവാദം ചെയ്തതിന്റെ ഫലമാണ് ഈ ധർമ്മസങ്കടം.

ഏതായാലും ഒരുതവണ കുഴിയിൽ ചാടി. ഇനിയും അത്തവിധം മറെറാരുകുണ്ടിൽ പതിക്കാതെ നോക്കേണ്ടത് എൻെറ കടമയാണല്ലോ. ഞാനവിടുത്തെ നിയോഗത്തെ ശിരസാ വഹിക്കുന്നു. എൻെറ പ്രവൃത്തിയിൽ അധൎമ്മത്തിൻെറ വല്ല കണികയുമുണ്ടെങ്കിൽ അതെല്ലാം തീൎത്ത് അവിടുന്നു രക്ഷിക്കണം.”

ശത്രുഘ്നൻെറ ഓരോ വാക്യവും രാമനെ ഹൎഷപുളകിതനാക്കി. ഉടൻ ശത്രുഘ്നൻെറ അഭിഷേകത്തിന് വേണ്ടതെല്ലാം സംഭരിക്കുവാനും, വൈദികരെയും ഋത്വിക്കുകളെയും, മററും വരുത്തുവാനുമായി രാമചന്ദ്രൻ ഭരതലക്ഷ്മണന്മാരെ നിയോഗിച്ചു. അന്നേദിവസത്തിലുള്ള ശുഭമുഹൂൎത്തത്തിൽതന്നെ വലിയ ആഡംബരങ്ങളോടുകൂടി ശത്രുഘ്നനെ അഭിഷേകം ചെയ്യുകയും ചെയ്തു. അഭിഷിക്തനായ ആ മഹാരഥനെ കണ്ടപ്പോൾതന്നെ ലവണപീഡിതരായ മഹൎഷിമാർ “ലവണൻ ചത്തു” എന്നുകരുതി.

അനന്തരം ശ്രീരാമൻ ശത്രുഘ്നനായി ഫലപൂൎണ്ണങ്ങളായ അനേകം ദിവ്യാസ്ത്രങ്ങൾ സമ്മാനിച്ചു. “ലവണൻ പുരത്തിനകത്തു കടക്കുന്നതിനു മുമ്പെ അവനെ നിഗ്രഹിക്കണം. അവൻ ശൂലപൂജ ചെയ്യുമ്പോഴായാൽ ഉടൻ ഒരു രക്ഷസ്സു വന്ന് ശൂലമെന്തി ശത്രുക്കളെ നിഗ്രഹിക്കും. നീ അരിനിടം വരുന്നതിനു മുമ്പു പുരത്തിനു പുറമെവെച്ചുതന്നെ അവനെ കാലപുരിക്കയയ്ക്കണം. മററു വിധത്തിലായാൽ അവനെ ഒരിക്കലും വധിക്കുവാൻ കഴിയുകയില്ല. ആന, കുതിര, കാലാൾ, ആട്ടക്കാർ, കൂത്തുകാർ, ലക്ഷംഭാരം

സപന്നം എന്നിവയെല്ലാം നിനക്കു വേണ്ടിടത്തോളം ഇവിടെനിന്ന് കൊണ്ടുപൊയ്ക്കൊൾക. എന്നല്ല,

"വീര, ഹർഷിച്ചു തോഷിപ്പിക്കിനിങ്കൾക്കും പടിസേനയെ
ഭരിച്ചു നല്ലവാക്കോതി രഞ്ജിപ്പിക്കു നരോത്തമ!
അത്തന്തരം നില്പൂകില്ലത്രെ ഭൃത്യാബന്ധുജനങ്ങളും
സൽപ്രീതിപൂണ്ട ഭൃത്യന്മാർ നില്ലില്ലെന്നാകിൽ രാഘവ!!

(വാ-രാ)

അതുകൊണ്ട് ഇത്തരം കാര്യങ്ങളിൽ യാതൊരനാസ്ഥയും നീ കാണിക്കരുത്". എന്നാൽ, നീ സൈന്യങ്ങളെ സന്തോഷപ്പെടുത്തി അയച്ചശേഷം ഏകനായി മാത്രമേ മധുവനത്തിൽ ചെല്ലാൻ പാടുള്ളു. നീ യുദ്ധത്തിനായി ചെല്ലുകയാണെന്ന് ലവണന് സംശയംപോലും തോന്നരുത്. എന്നാൽ നീ സംശയാധീനനാകയുമരുത്. അവനോടു യുദ്ധനീതി അനുസരിച്ച് എതിരിടുന്നപക്ഷം വിജയം നിനക്കെന്നല്ല ദേവനും സുസാദ്ധ്യമല്ല. ദുഷ്ടനാമശത്രുവിനെ നയത്തിൽ വധിക്കേണ്ടതാകുന്നു. സൈന്യങ്ങളെല്ലാം മഹർഷിമാരൊന്നിച്ച് മുമ്പേ നടക്കട്ടെ."

ദിവ്യായുധങ്ങളും ശ്രേഷ്ഠങ്ങളായ ഉപദേശങ്ങളും സസന്തോഷം സ്വീകരിച്ചശേഷം ശത്രുഘ്നൻ മാതാക്കളെയും ജ്യേഷ്ഠന്മാരെയും വലംവെച്ച് വന്ദിച്ച് അവരുടെ ആശീർവാദത്തോടുകൂടി യാത്രതിരിച്ചു.

ശത്രുഘ്നൻ ഏകനായി യാത്രചെയ്തു വളരെ വഴി കടന്ന് വാല്മീകിമഹർഷിയുടെ പുണ്യാശ്രമത്തിൽ ഒരു സന്ധ്യയോടുകൂടി ചെന്നുചേർന്നു. മഹർഷിയെക്കണ്ടു വന്ദിച്ച്, "ഗുരുകാര്യത്തിനായി യാത്രചെയ്യുന്ന എനിക്കു ഇ

ന്നത്തെ രാവിൽ ഇവിടെ പാൎക്കുവാൻ അവിടുന്നനുവാദം തരണം" എന്നു് വിനയപുരസ്സരം അപേക്ഷിച്ചു. ദിവ്യനായ ആ മഹൎഷിയാകട്ടെ, ശത്രുഘ്നനെ യഥാവിധി സൽക്കരിച്ചു സന്തൃപ്തനാക്കി. അനന്തരം ശത്രുഘ്നൻ "ഈ ആശ്രമത്തിന്റെ സമീപത്തിൽ കാണപ്പെടുന്ന യാഗഭൂമി ഏതാണ്" എന്നു് ചോദിച്ചു.

വാല്മീകി — "അതു പറയാം. നിങ്ങളുടെ പൂൎവ്വികനായി സൌദാസനെന്നൊരു മഹാരാജാവായിരുന്നു. അദ്ദേഹത്തിന്റെ പുത്രനാണ ധാൎമ്മികനും വീരനുമായ വീരസഹ'മഹാരാജാവു്. സൌദാസൻ തന്നെ ചെറുപ്പത്തിൽത്തന്നെ വലിയൊരു മൃഗയാസക്തനായിരുന്നു. ഒരു ദിവസം അദ്ദേഹം നായാട്ടിന്നായി വനത്തിൽച്ചെന്നു് ചുററും നോക്കിയപ്പോൾ യാതൊരു മൃഗത്തെയും കണ്ടില്ല. അങ്ങനെ മന്ദബുദ്ധിയായി അദ്ദേഹം നടക്കുമ്പോൾ രണ്ടു രാക്ഷസന്മാർ അനേകം മൃഗങ്ങളെക്കൊന്നുകൂട്ടി തിന്നുകൊണ്ടിരിക്കുന്നതായി കണ്ടു. കാട്ടിൽ മൃഗങ്ങളില്ലാതെയാവാനുള്ള കാരണം അദ്ദേഹത്തിന്നപ്പോൾ മനസ്സിലായി. കോപകലുഷനായ രാജാവു ഉടൻ തന്നെ ഒരു അമ്പയച്ചു് രാക്ഷസരിൽ ഒരുവനെ നിഗ്രഹിച്ചു. അതുകണ്ടു്, നിഷ്കാരണമായി തന്റെ ചങ്ങാതിയെ വധിച്ച രാജാവിന്റെ പേരിൽ മറേറ രാക്ഷസൻ വല്ലാതെ അരിശംകൊണ്ടു. അവൻ സൌദാസനോടു പറഞ്ഞു:— "യാതൊരു കുററവും ചെയ്യാത്ത എന്റെ കൂട്ടുകാരനെ അങ്ങു കൊന്നുവല്ലോ. ഇതിന്നൊരു മറുകയ്യും ഞാൻ ചെയ്യാതിരിക്കുന്നതു് സ്വധൎമ്മമല്ല." എന്നുപറഞ്ഞു് അവൻ ക്ഷണത്തിൽ അവിടംവിട്ടു മറഞ്ഞുപോയി.

പിന്നിട്ട് കുറെക്കാലം കഴിയവെ, സൌദാസൻ രാജ്യഭാരമെല്ലാം വീരസഹകുമാരനെ ഏല്പിച്ച് വസിഷ്ഠമഹർഷിയുടെ മേൽനോട്ടത്തോടുകൂടി അശ്വമേധയാഗം ആരംഭിച്ചു. യാഗാവസാനദിവസം പണ്ടത്തെ ആ രാക്ഷസൻ, വസിഷ്ഠമഹർഷിയുടെ ആകൃതിപൂണ്ട് രാജാവിന്റെ അടുക്കൽച്ചെന്ന്, "യാഗമെല്ലാം അവസാനിച്ചുവല്ലോ; എനിക്കിന്നു മാംസംകൂട്ടി ഭോജനം ഭക്ഷിക്കാൻ; വേറെയൊന്നും ആഗ്രഹിക്കേണ്ട." എന്നുപറഞ്ഞു. മായാവസിഷ്ഠന്റെ വാക്ക പരമാർത്ഥമെന്നു ധരിച്ച രാജാവ് ആവിധം പാകംചെയ്യുന്നതിന് ഏർപ്പാടുചെയ്തു. ഭക്ഷണസമയമായപ്പോൾ മനുഷ്യമാംസം പചിച്ചു ഭോജ്യം വസിഷ്ഠന്റെ മുമ്പിൽവെച്ചു. അതുകണ്ട് ക്രുദ്ധനായ വസിഷ്ഠൻ, "ഈ ആഹാരം എനിക്ക തരാനൊരുങ്ങിയ നിനക്കുതന്നെ ഇതു ഭോജ്യമായിത്തീരട്ടെ." എന്നു ശപിച്ചുകളഞ്ഞു. വാസ്തവമറിയായ്കയാൽ ക്രുദ്ധനായ സൌദാസനും പെട്ടെന്ന് ജലം കയ്യിലെന്തി വസിഷ്ഠനേയും ശപിക്കാനൊരുങ്ങി. അതുകണ്ട് രാജപത്നി ആ ഉദ്യമത്തിൽനിന്ന് അദ്ദേഹത്തെ വിലക്കിനിറുത്തി. കയ്യിലെടുത്ത ആ ജലം പെട്ടെന്ന് രാജാവ് കുടഞ്ഞുകളഞ്ഞപ്പോൾ അതിൽനിന്നു രണ്ടുതുള്ളി വെള്ളം അദ്ദേഹത്തിന്റെ കാലിൽ പതിക്കയും ഉടൻകാലുകൾ രണ്ടും കല്മാഷമായി പോകയുംചെയ്തു. ആ സംഭവം മുതൽ സൌദാസനു കല്മാഷപാദൻ എന്നപേര് സുപ്രസിദ്ധമായിത്തീർന്നു. പത്നിയുടെ സാന്ത്വനവാക്യങ്ങളാൽ സൌദാസൻ വസിഷ്ഠനെ വന്ദിച്ച്, തന്റെ അടുക്കൽ മാംസമിശ്രമായ അന്നം ഭക്ഷിക്കണമെന്ന ആവശ്യപ്പെട്ടതുംമറ്റും വിവരിച്ചുപറഞ്ഞു. അന്നേരം ദിവ്യദൃഷ്ടിയുള്ള മഹർഷി സംഭ

വങ്ങളെല്ലാം കണ്ടറിഞ്ഞു പശ്ചാത്താപവിവശനായി ഇങ്ങനെ പറഞ്ഞു:—"ഞാൻ കോപംകൊണ്ട് കാൎയ്യമറിയാതെ ശപിച്ചുപോയി. ഈ പണിപററിച്ചതു നിന്നോടു പകപോക്കാൻ കാത്തിരുന്ന ആ രാക്ഷസനാണ്. എന്റെ വാക്കു വ്യൎത്ഥമാകാൻ തരമില്ല. പന്ത്രണ്ടുവൎഷകാലം നീ രാക്ഷസനായി നടക്കും. അതിന്നുശേഷം ഈ രൂപത്തെത്തന്നെ പ്രാപിക്കയുംചെയ്യും. അപ്പോൾ നിനക്ക് ഇക്കഴിഞ്ഞ സംഭവങ്ങളെപ്പററിയൊന്നും ഒരു സ്മരണയുമുണ്ടാകയില്ല."

കല്മാഷപാദന്റെ വൃത്താന്തത്തെപ്പററിയായിരുന്നു നീ ചോദിച്ചതു്. ഇപ്പോൾ അതു് വ്യക്തമായല്ലോ. ഇനി വിശ്രമിക്കുക."

ശത്രുഘ്നൻ കഥകേട്ടു ആശ്ചൎയ്യപരതന്ത്രനായി ശയനീയമണഞ്ഞു. ആശ്രമത്തിന്റെ ഹൃദയമപ്പോൾ അവാച്യമായ ഏതോ ഒരു പരമാനന്ദത്തിന്റെയും പരിശുദ്ധിയുടെയും സങ്കേതമായി. ഇന്നാളിൽ വെച്ചെന്നോ, ഇന്ന സമയത്തെന്നോ, ഇന്നവിധമെന്നോ ഇല്ലാത്ത അവിചാരിത സംഭവങ്ങൾ ലോകത്തിൽ ഒട്ടും അപൂൎവ്വങ്ങളല്ലല്ലോ. സമയം ഏതാണ്ട് അൎദ്ധരാത്രിയായി. ശത്രുഘ്നനപ്പോഴും അനന്തചിന്തകളിൽ മുഴുകിക്കിടക്കുകയായിരുന്നു. അപ്പോൾ പൎണ്ണശാലയ്ക്കകത്തു നടന്ന ചില വൃത്താന്തങ്ങൾ അദ്ദേഹത്തിന്നറിവാനിടയായി. ഒരു താപസി വാല്മീകിയോടു് ഇങ്ങനെപറയുന്നതായി ശത്രുഘ്നൻകേട്ടു:—"ഭഗവാനേ ശ്രീരാമപത്നിയായ സീതാദേവി രണ്ടു പുത്രന്മാരെ ഇതാ ഇപ്പോൾ പ്രസവിച്ചിരിക്കുന്നു. ഭൂതബാധകളും മററും ഉണ്ടാവാതിരി

ക്കുന്നതിനുവേണ്ടി അവിടുന്നു വന്ന് ഉടൻതന്നേ രക്ഷചെയ്യണം.”

വാല്മീകി—“സന്തോഷമായി. ഇതാ മന്ത്രപരിശുദ്ധമായ ഈ കുശകൊണ്ടു പ്രസവക്രമത്തിൽ ആദ്യത്തെ ശിശുവിനെ തലോടുക. രണ്ടാമത്തെ കുട്ടിയെ ഈ ലവംകൊണ്ടുഴിയുകയുംവേണം. കുശലവന്മാർ ലോകത്തിൽ സുപ്രസിദ്ധന്മാരായിത്തീരും.”

ഇതെല്ലാംകേട്ട് സന്തുഷ്ടനായ ശത്രുഘ്നൻ “അമ്മേ, ഭാഗ്യം” എന്നുപറഞ്ഞ് പർണ്ണശാലയുടെ വാതില്ക്കൽ സീത കാണാത്തവിധം ചെന്ന് നിന്ന് കുട്ടികളെക്കണ്ടു കൺകുളിർത്ത് തിരിയെ പോന്നു. അപ്പോഴേയ്ക്കും നേരം പ്രഭാതമാകയാൽ മഹർഷിയോടു യാത്രപറഞ്ഞ് സ്വകൃത്യനിരതനായി അവിടംവിട്ടു പോവുകയുംചെയ്തു.

ഏഴാംദിവസം രാത്രി സമീപിച്ചപ്പോൾ ശത്രുഘ്നൻ കാളിന്ദീതീരത്തിലുള്ള മുനിപദത്തിലെത്തി. ച്യവനാദികളായ മഹർഷിമാരും മുമ്പേതന്നെ അവിടെ വന്നുചേർന്നിരുന്നു. നിത്യകർമ്മങ്ങളും ആഹാരങ്ങളുമെല്ലാം കഴിഞ്ഞ് സ്വസ്ഥമായിരിക്കുന്ന സമയം ശത്രുഘ്നൻ മഹർഷിമാരോടു ചോദിച്ചു:—“ലവണന്റെ ശക്തിയെപ്പറ്റിയും, ശൂലത്തിന്റെ ബലത്തെക്കുറിച്ചും വിവരിച്ചു കേൾപ്പാൻ എനിക്ക് ആശയുണ്ട്. ശൂലായുധത്തിൽ ഇതിനുമുമ്പവൻ ആരെയൊക്കെയാണ് വധിച്ചിട്ടുള്ളത്?”

ച്യവനമഹർഷി പറഞ്ഞു:—“അവന്റെ ധീരപ്രവൃത്തികളെപ്പറ്റി പറഞ്ഞാലൊടുങ്ങില്ല. എങ്കിലും നിങ്ങളു

ടെ പൂർവ്വന്മാരിൽ ഒരാളും യുവനാശ്വമഹാരാജാവിന്റെ പുത്രനുമായ മാന്ധാതാവുമായി അവൻ നടത്തിയ ഒരു കർമ്മത്തെപ്പററിപ്പറയാം. മാന്ധാതാവു പരാക്രമംകൊണ്ടു് സകല രാജ്യത്തെയും കീഴടക്കിയ ഒരു മഹാനായിരുന്നു. ഭൂമിമുഴുവൻ സ്വാധീനമാക്കിയ ആ രാജാധിരാജൻ ദേവലോകത്തെക്കൂടി ജയിച്ചു് ഇന്ദ്രപട്ടമോ, ഇന്ദ്രാർദ്ധാസനമോ നേടി ദേവവന്ദ്യനായി വാഴണമെന്നു ആശിച്ചു് പ്രയത്നംചെയ്തു. അദ്ദേഹത്തിന്റെ ഈ ദുർമ്മോഹമറിഞ്ഞ ദേവേന്ദ്രൻ സാമതിയിൽ ഇങ്ങനെ പറഞ്ഞു:— "ഭൂമിക്കുതന്നെ ഏകച്ഛത്രാധിപതിയല്ലാത്ത അങ്ങു് ദേവലോകാധിപത്യത്തെ ആശിക്കുന്നതു ന്യായമല്ല. ഭൂമി മുഴുവൻ അങ്ങു് സ്വാധീനമാക്കുന്നപക്ഷം സ്വർഗ്ഗത്തിലെ ആധിപത്യത്തെ ഞാനങ്ങേയ്ക്കു മനസാ ഒഴിഞ്ഞുതന്നേക്കാം."

മാന്ധാതാവു്—"എന്റെ ആജ്ഞയെ കൂട്ടാക്കാത്തവനായി മന്നിലൊരാളുമില്ല. ഉണ്ടെങ്കിൽ പറയുക കേൾക്കട്ടെ."

ഇന്ദ്രൻ—"മധുവനത്തിൽ താമസിക്കുന്ന ലവണാസുരൻ അങ്ങയെ പുല്ലോളം വകവെച്ചിട്ടില്ല."

മാന്ധാതാവു നാണിച്ചു വശംകെട്ടു് തലതാഴ്ത്തിപ്പോയി. കോപിഷ്ഠനായ അദ്ദേഹം ഉടൻതന്നെ അനവധി സൈന്യങ്ങളോടുകൂടി മധുവനത്തിനു സമീപംചെന്നു് യുദ്ധത്തിനു് താൻ വന്നിരിക്കുന്നുവെന്ന വിവരം ലവണനെ അറിയിക്കാനായി ഒരു ദൂതനെ അയച്ചു. ദൂതൻ ചെന്നു് ലവണനോടു കാര്യം പറഞ്ഞപ്പോൾതന്നെ അരിശംകൊണ്ടു് മനംകലങ്ങിയ ലവണൻ അവനെ കൊന്നു തിന്നുകളഞ്ഞു. തിരിച്ചുവരേണ്ട സമയം വളരെക്കഴിഞ്ഞിട്ടും

ദൂതനെ കാണായ്കയാൽ മാന്ധാതാവു് സൈന്യസമേതനായി ചെന്നു് ഘോരാസ്ത്രങ്ങളെക്കൊണ്ടു് മധുവനം മുഴുവൻ തകൎത്തുതുടങ്ങി. ഉടൻതന്നെ ലവണൻ ചൊടിച്ചു് ശൂലവുമേന്തിക്കൊണ്ടു് പാഞ്ഞെതിൎത്തു. അവന്റെ പിറകേ സൈന്യങ്ങളും പാഞ്ഞെത്തി. ലവണൻ ശൂലം അതിവേഗതയോടുകൂടി എറിഞ്ഞതും രാജാവും സൈന്യങ്ങളും നിശ്ശേഷരായി നിലംപതിച്ചതും ഒരുമിച്ചുകഴിഞ്ഞു. ആയുധം തിരിയെ അവന്റെ കയ്യിൽത്തന്നെ ചെല്ലുകയുംചെയ്തു. അവന്റെ ശൂലത്തിനുള്ള ശക്തിയും പ്രഭാവവും നിസ്സീമമാണ്. എങ്കിലും അതു് നാളെ അവനെ നിഗ്രഹിക്കാതിരിക്കയില്ല.”

അടുത്തദിവസം പ്രഭാതത്തിൽത്തന്നെ ലവണാസുരൻ ഇരതേടാനായി പതിവിൻപടി പുരംവിട്ടുപോയി. അലാക്കുനോക്കി ശത്രുഘ്നൻ മഹൎഷിമാരുടെ ഉപദേശവും അനുഗ്രഹവും വാങ്ങി കാളിന്ദി കടന്നു് മധുവനത്തിന്റെ പുറത്തുള്ള ഗോപുരവാതില്ക്കൽ, രാമചന്ദ്രൻ കൊടുത്ത അമ്പും വില്ലുമായി മനസ്സുറച്ചു നില്പായി. മദ്ധ്യാഹ്നമായപ്പോഴേയ്ക്കും അനവധി ജീവികളുടെ പിണവും ചുമന്നുകൊണ്ടു് ലവണൻ വന്നെത്തി. ഗോപുരത്തിൽ ആയുധപാണിയായി നില്ക്കുന്ന ശത്രുഘ്നനെക്കണ്ടു് ക്രുദ്ധനായ ലവണൻ പറഞ്ഞു:—“നീ ഈ ആയുധംകൊണ്ടു് ഇവിടെ എന്തുചെയ്യാനാണു് ഭാവം? കേൾക്കട്ടെ. നിന്നെപ്പോലെ എത്രയോ പേർ മുമ്പും ഇവിടെവന്നു് നിന്നിട്ടുണ്ടു്. ഒരാളും തിരിയെ പോയിട്ടേയില്ല. നീയും അതുപോലെ ചാകാൻ വന്നിരിക്കയായിരിക്കാം; അല്ലേ? തനിയേ വന്നു് വായിൽക്കേറിയാൽ ഞാനെന്തുചെയ്യും? എനിക്കു

വേണ്ടിടത്തോളം ആഹാരം ഞാൻ കൊണ്ടുവന്നിട്ടുണ്ട്. നിന്നെക്കൂടി തിന്നേ കഴിയൂ എന്നില്ല. എന്നാൽ, നീ അതിനുതന്നെ കാപ്പുകെട്ടി വന്നാൽ ഞാനെന്താ ചെയ്യൂ?”

ശത്രുഘ്നന്റെ ശരീരമാത്രയും കോപം കൊണ്ടിളകി. ഞാൺപൂട്ടിയ വില്ലിൽ അസ്ത്രം തൊടുത്തു ലവണന്റെ നേർക്ക് നീട്ടിക്കൊണ്ട് അദ്ദേഹം പറഞ്ഞു:—“ഞാൻ ദശരഥമഹാരാജാവിന്റെ കനിഷ്ഠപുത്രനും രാവണാന്തകനായ രാമചന്ദ്രന്റെ സോദരനുമാണ്. ശത്രുകുലകാലനായ ശത്രുഘ്നനാണ് ഞാൻ. നിന്നെ വധിക്കാനാണ് ഞാനിപ്പോൾ ഇവിടെ വന്നിരിക്കുന്നത്. ഞാൻ നിന്നെ ദ്വന്ദ്വയുദ്ധത്തിനായി ഇതാ വിളിക്കുന്നു. എന്റെ മുമ്പിൽനിന്ന് ജീവനോടുകൂടി നിനക്കു പോകാൻ പററുമെന്ന് വിചാരിക്കയേ വേണ്ട.”

ലവണൻ—“ഹാ! ബഹുരസം! നീ ഇന്നിവിടെ വന്നത് എന്റെ ഭാഗ്യമെന്നേ പറയേണ്ടൂ. രാവണൻ എന്റെ ചിററമ്മയുടെ ആങ്ങളയാണ്. കേവലം ഒരു പെണ്ണിനുവേണ്ടി നിന്റെ ചേട്ടൻ അദ്ദേഹത്തെ കൊന്നില്ലേ? എന്നാൽ, അന്ന് ഞാനത് എങ്ങനെയോ ക്ഷമിച്ചുപോയി. ആകട്ടെ, ഇനി ഒട്ടും താമസിക്കയില്ല. ഞാനടൻതന്നെ നിങ്ങളേയും നിങ്ങളുടെ വംശത്തെത്തന്നെയും കൊന്നൊടുക്കിയേക്കാം. ആഃഹാ! ഇത്രയായോ മനുഷ്യരുടെ കുറുമ്പ്!! നീ കുറച്ചുനേരം അവിടെ നില്ക്കൂ! ഞാൻ പോയി ആയുധം കൊണ്ടുവരട്ടേ.’

ശത്രുഘ്നൻ—“നിന്നെ ജീവനുംകൊണ്ടിവിടുന്ന ഞാൻകൂടി ഞാൻ സമ്മതിക്കയില്ല. നില്ലവിടെ. മൂ

ലോകത്തെ കഷ്ടപ്പെടുത്തുന്ന നിന്നെ കാലന്നുക്കയയ്ക്കാതെ തരമില്ല. നീ ഇതിന്നു മുൻപിൽ ജയിച്ചിട്ടുള്ളവരെപ്പോലെയല്ല ഈ ശത്രുഘ്നൻ. അതറിഞ്ഞുവേണം പെരുമാറാൻ. ഈ അമ്പ് നിന്റെ മാറുപിളൎന്നു രക്തംകുടിച്ചു തൃപ്തിനേടട്ടെ."

അസഹ്യമായ കോപം നിമിത്തം ലവണൻ കലികൊണ്ടു് ഒരു പെരുംമരം കടയോടെ പിഴുതെടുത്തു് ശത്രുഘ്നന്റെ നേൎക്കു് എറിഞ്ഞു. ശത്രുഘ്നനാകട്ടെ ഒരസ്ത്രംകൊണ്ടതു് ഭസ്മമാക്കിക്കളഞ്ഞു. പിന്നീടവൻ പതിനായിരം വൃക്ഷങ്ങളൊന്നായി പിഴുതെറിഞ്ഞു. അവയെല്ലാം കഴിയുന്നവസരത്തിൽ അരിഞ്ഞുതള്ളി, അനവധി അസ്ത്രങ്ങളൊന്നായി ലവണനെ ലാക്കാക്കി ശത്രുഘ്നനയച്ചു. അതൊന്നും അവന്റെ ദേഹത്തെ സ്പൎശിച്ചതുപോലുമില്ല. എന്നല്ല, അവനൊരുമരംപറിച്ചു് കറക്കി എറിഞ്ഞതു ശത്രുഘ്നന്റെ ശരീരത്തിൽ നല്ലവണ്ണം തട്ടുകയും അദ്ദേഹം അതോടുകൂടി നിശ്ചേഷ്ടനായി നിലംപതിക്കയും ചെയ്തു. തന്റെ ശത്രു മരിച്ചുവെന്നു തീൎച്ചയാവുകയാൽ ലവണൻ ശൂലമെടുക്കുവാനായി പോകാതെ ഭക്ഷ്യങ്ങളെടുത്തുംകൊണ്ടു് ഗോപുരംകടന്നു പോകാൻ തുടങ്ങി. അപ്പോഴേയ്ക്കും ശത്രുഘ്നൻ ഉണൎന്നെണീറ്റു് ദിവ്യായുധമേന്തി നില്പായി. ആ ആയുധത്തിൽനിന്നു് അപ്പോഴുണ്ടായ ദിവ്യപ്രകാശം കൊണ്ടു ലോകമത്രയും അഗ്നിമയമായിത്തീൎന്നു. ക്രോധതാമ്രാക്ഷനായ ശത്രുഘ്നൻ നിമിഷനേരംകൊണ്ടു് ആ ശരത്തെ ആ ശരവ്യന്റെ പെരുംമാറത്തേക്കെയ്തു. അവൻ ജീവൻ വേൎപെട്ടു നിലത്തു മറിഞ്ഞുവീണു. തൽക്ഷണം

തന്നെ അവന്റെ പുരത്തിലിരുന്ന ശൂലായുധം ശിവന്റെ സന്നിധിയിലേയ്ക്കു് പാഞ്ഞുപോയി.

ലവണവധാനന്തരം സന്തുഷ്ടരായ മഹർഷിമാരെല്ലാവരും കൂടി ചൂഴ്ന്നുനിന്നു ശത്രുഘ്നനെ ആശീർവദിക്കയും അനുമോദിക്കയും ചെയ്തു. ഉടനെ കാളിന്ദിക്കരയിൽ നിന്നിരുന്ന സൈന്യങ്ങളെല്ലാംകൂടിവന്നു് പെരുമ്പറ മുഴക്കി. അനന്തരം മഹർഷിമാർ മന്ത്രപൂതങ്ങളായ പൊൻകുടങ്ങളിലെ തീർത്ഥജലംകൊണ്ടു് ശത്രുഘ്നനെ മധുപുരരാജാവായി അഭിഷേകം ചെയ്തു. അനന്തരം ശത്രുഘ്നൻ മധുപുരത്തിന്റെ തലസ്ഥാനനഗരമായി മധുരാപുരത്തെ നിർമ്മിച്ചു് അതിൽ എഴുന്നള്ളി താമസിച്ചു. ഏതാണ്ടു് പന്ത്രണ്ടുവർഷകാലംകൊണ്ടു ആ രാജ്യം സസ്യസമൃദ്ധവും സുജനപരിപൂർണ്ണവും ആയിത്തീർന്നു. വഴിയമ്പലങ്ങൾ, കുളങ്ങൾ, കിണറുകൾ, അനാഥമന്ദിരങ്ങൾ എന്നുവേണ്ട ഒരു രാജ്യത്തിനു വേണ്ട സകലവിധ സൽസ്ഥാപനങ്ങളും ശത്രുഘ്നനാൽ രാജ്യത്തിലെങ്ങും നിർമ്മിതങ്ങളായി. പ്രജകൾ സുഖനിമഗ്നരായി.

പന്ത്രണ്ടുവർഷം കഴിഞ്ഞകാലത്തു് ഒരുദിവസം ശത്രുഘ്നൻ ഒരു ചെറിയ സൈന്യത്തോടും മന്ത്രിമാരോടുംകൂടി അയോദ്ധ്യയിലേയ്ക്കായി പുറപ്പെട്ടു. ഏഴെട്ടുദിവസംകൊണ്ടു് ആ യാത്രാസംഘം വാല്മീകിമഹർഷിയുടെ ആശ്രമത്തിൽ ചെന്നുചേർന്നു. മഹർഷിയെ ശത്രുഘ്നൻ മുമ്പായ എല്ലാവരും കാല്ക്കൽവീണു വന്ദിച്ചു. അവരെയെല്ലാവരേയും യഥാവിധി സൽക്കരിച്ചു് വാല്മീകി പറഞ്ഞു:— "അവിടുന്നു ചെയ്ത കർമ്മം സുദുഷ്കരമാണെന്നുതന്നെ പറ

യെണ്ടിയിരിക്കുന്നു. ആ ദുഷ്ടൻ നിമിത്തം അകാലകാലപാശത്തിൽ കുടുങ്ങാനിടയായ സജ്ജനങ്ങളുടെയും മഹാരഥന്മാരായ രാജാക്കന്മാരുടെയും സംഖ്യ ചെറുതൊന്നുമല്ല. ഭവാനാകട്ടെ, വെറുമൊരു നേരംപോക്കെന്നവണ്ണം അവനോടെതിരിട്ട് കാര്യം കലാശിപ്പിച്ചതു് അത്യാശ്ചര്യമായി എനിക്കു തോന്നുന്നു. ഭവാന്റെ പ്രതാപസൂര്യൻ ലോകത്തിലെ ഭയതമസ്സിനെ നിശ്ശേഷം ദൂരീകരിക്കളഞ്ഞു. അവിടുത്തെ ജ്യേഷ്ഠൻ രാവണനെക്കൊല്ലാൻപെട്ട പാടോർത്താൽ അവസാനിക്കയില്ല. ബലത്തിൽ അവനിലൊട്ടും താഴെയല്ലാത്ത ലവണനെ കൊൽവാൻ അങ്ങേയ്ക്കാകട്ടെ നിഷ്പ്രയാസം സാധിച്ചു. ദേവകൾക്കും ഈ എനിക്കും അങ്ങയോടിപ്പോൾ തോന്നുന്ന സ്നേഹാദരങ്ങൾ കുറച്ചൊന്നുമല്ല."

അനന്തരം വാല്മീകിമഹർഷി കരളിൽക്കവിഞ്ഞ സ്നേഹത്തോടും ബഹുമാനാതിശയങ്ങളോടും ആ രാജവീരന്റെ നിറുകയിൽ ചുംബിച്ചു് അനുഗ്രഹിച്ചു. പിന്നീട് ഭക്ഷണമെല്ലാം കഴിച്ചു് അവർ ഒന്നുചേന്നിരിക്കുമ്പോൾ,

"ഭംഗിയിൽപ്പാടിടും രാമചരിതം കേട്ടിട്ടുത്തമം
തന്ത്രീലയത്തൊടുംകൂടി ത്രിസ്ഥാനകരണത്തൊടും,
കേട്ടിട്ടു കണ്ണുനീർ പൂണ്ടു മയങ്ങിപ്പോയ് നരർഷഭൻ.
തെല്ലുനേരം മയങ്ങിപ്പോയ് പേർത്തും നിശ്വാസമിട്ടവൻ,
കഴിഞ്ഞതൊക്കെയപ്പാട്ടിലന്നുള്ളപടി കേട്ടതേ
രാജാവിൻകൂടെയുള്ളോരും നല്ലോരപ്പാട്ടുകേൾക്കയാൽ
മുഖംതാണുള്ളഴന്നോരായ് ചൊന്നാരാശ്ചര്യമെന്നുമേ."

(വാ-രാ)

ആ ഗാനം സൈന്യങ്ങളുടെ ഇടയിൽ ഒരു വല്ലാത്ത ഇളക്കമുണ്ടാക്കി. അതുകണ്ടു് ശത്രുഘ്നൻ പറഞ്ഞു:—"സൈ

നികന്മാരേ, ആശ്രമങ്ങളിൽ കാണുന്നതിനേയും കേൾക്കുന്നതിനേയും പററി യാതൊന്നും ചോദിക്കരുത്. ദിവ്യന്മാരായ മഹർഷിമാരുടെ പുണ്യപാദങ്ങളിൽ വിവിധങ്ങളും അത്ഭുതാവഹങ്ങളുമായ ഇത്തരം സംഭവങ്ങൾ സാധാരണങ്ങളത്രെ. അവയെപ്പററി മഹർഷിയോട് ചോദിച്ചറിയുകയെന്നതു് ശരിയല്ല.''

സൈനികരെ ഈവിധം സമാധാനിപ്പിച്ചശേഷം ശത്രുഘ്നൻ കിടക്കാനായി പോയി. വളരെ സമയം കഴിഞ്ഞിട്ടും ചിന്താശതകലുഷിതഹൃദയനായ ശത്രുഘ്നന് ലേശംപോലും ഉറക്കംവന്നില്ല. രാമചരിതഗാനം അദ്ദേഹത്തിന്റെ ഹൃദയസിരകളെ ചലിപ്പിച്ചുകൊണ്ടിരുന്നു. ഗീതത്തിലെ അതിവ്യക്തമധുരമായ ഓരോ വർണ്ണവും സ്വരവും രാഗചാതുരിയും അദ്ദേഹത്തിനപ്പോഴും കേൾക്കുന്നതുപോലെ തോന്നി. പ്രഭാതസമയമായിട്ടും ശത്രുഘ്നൻ നിർന്നിദ്രനായിത്തന്നെ കിടക്കുകയായിരുന്നു. പുലരി പിറന്നതോടുകൂടി അദ്ദേഹമെഴുന്നേററു് സാന്ധ്യവിധികൾ എല്ലാം ചെയ്തു് പൂജ്യപാദനായ വാല്മീകിയുടെ അരികെച്ചെന്നു നിന്നു് കൈകൂപ്പിക്കൊണ്ടു പറഞ്ഞു:—“ഭഗവാനേ, എനിക്ക് രാമചന്ദ്രനെ കാണ്മാൻ ധൃതിയായിരിക്കുന്നു. അതിനാൽ യാത്രാനുവാദം തരുവാനപേക്ഷയുണ്ട്.”

അനന്തരം മുനിയുടെ അനുവാദാനുഗ്രഹങ്ങൾകൊണ്ടു് കൃതാർത്ഥനായ ശത്രുഘ്നൻ അനുയായികളോടുകൂടി യാത്രതിരിച്ചു. ഏതാനും ദിവസങ്ങൾകൊണ്ടദ്ദേഹം അയോദ്ധ്യയിൽ ചെന്നുചേർന്നു. ലവണാസുരനെ നിഗ്രഹിച്ചു് ലോകാരിഷ്ടങ്ങളെല്ലാം അകററി വിജിതനായി വന്ന അനു

ഘ്നനെ സഹോദരരും മാതാക്കളും നാട്ടുകാരും അതികേമമായി സൽക്കരിച്ചു. ഒടുവിൽ രാമചന്ദ്രനെ വന്ദിച്ചു് ശത്രുഘ്നൻ പറഞ്ഞു:—"ജ്യേഷ്ഠാ! അവിടുത്തെ കല്പനയനുസരിച്ചു ലവണനെ കൊല്ലുകയും, എന്നെ മധുപുരത്തിലെ രാജാവായി അഭിഷേകം ചെയ്യാൻ ഞാൻ സമ്മതിക്കുകയുംചെയ്തു് ഇതു രണ്ടിനും പുറമെ, ജ്യേഷ്ഠനെ വേർപിരിഞ്ഞു് പന്ത്രണ്ടുവർഷം വാഴുകയെന്ന ആ ദുസ്സഹവേദന ഞാൻ അനുഭവിക്കുകയും ചെയ്തുവല്ലോ. ഇനിയെങ്കിലും ഈ കൊച്ചനുജനിൽ അവിടുത്തേയ്ക്കു് അലിവുണ്ടാവാനപേക്ഷയുണ്ടു്. അവിടുത്തെ വിട്ടുപിരിഞ്ഞു് പാർക്കുകയെന്നതു് എനിക്കു സാദ്ധ്യമല്ല. ആ വിഷയത്തിൽ അവിടുന്നു നിർബ്ബന്ധിക്കയുമരുതു്."

ശ്രീരാമൻ—"ക്ഷത്രിയധർമ്മത്തിന്നു് വിരുദ്ധമായി സംസാരിക്കുന്നതു് ശരിയല്ല. രാജാക്കന്മാർ, ബന്ധുക്കളുമായി വേർപെട്ടു താമസിക്കുന്നതിനെപ്പറ്റി മാഴ്കുമാറില്ല. ക്ഷാത്രത്തിനുചിതമായി പ്രജകളെ രക്ഷിക്കണം. എന്നെ കാണണമെന്നു് തോന്നുന്ന സമയത്തെല്ലാം ഇവിടെ വരികയും, പിന്നീടു് തിരിയെ പോവുകയും ചെയ്യാമല്ലോ. എനിക്കു നീ പ്രാണനിലും പ്രിയതരനാണെന്നു് ധരിക്കേണ്ടതാണു്. എന്നുവെച്ചു് രാജ്യരക്ഷാധർമ്മത്തെ ഉപേക്ഷിക്കാൻ പാടുണ്ടോ? നീ ഇപ്പോൾ ഇവിടെ വന്ന സ്ഥിതിക്കു് ഏഴുദിവസം മുഴുവൻ ഇവിടെ പാർത്തു് എട്ടാംദിവസംപോയാൽ മതി. അന്നു് ഒട്ടും മടി പറയുകയും അരുതു്."

ശ്രീരാമചന്ദ്രന്റെ വാക്കുകൾ ധർമ്മാനുസൃതങ്ങളാകയാൽ അതിനെ മറുത്തുപറയുവാനൊന്നും ശത്രുഘ്നനു് തര

മായില്ല. ഒരുവിധം സമ്മതിച്ചശേഷം അവരുടെ അന്നത്തെ കൂടിക്കാഴ്ച അവസാനിപ്പിച്ചു. പിന്നിട്ട് എട്ടാംദിവസം സൈന്യസമേതനായി ഭരതലക്ഷ്മണന്മാരുടെ പിൻ ഇടച്ചുവാൻ കൃതാർത്ഥനായ ശത്രുഘ്നൻ മധുരാപുരിപുക്ക സുഖമായി വാഴുകയും ചെയ്തു.

---

## അദ്ധ്യായം ൯.

---

ധർമ്മദർശനം.

ദിവസങ്ങൾ പലതുകഴിഞ്ഞു. സാധാരണക്കാർക്കു തന്നെ സ്വാസ്ഥ്യത ലഭിക്കുന്ന ദിവസം വളരെക്കുറയും. കാലമെന്നത് സകലിഷ്ടഭൂമികളിൽ ഒരുവിധം കാലൂന്നി എങ്ങും നില്ക്കാതെ ചരിതയാനം ചെയ്യുന്ന ഒന്നാണു. അതിനിടയിൽ പെട്ടവർ അതാതു ദശാവിശേഷങ്ങൾക്കു വശംവദരാകാതെ തരമില്ല. മനുഷ്യസാമാന്യത്തിനുള്ള നില ഇങ്ങിനെയിരിക്കെ, ഒരുവിധം അനേകതരത്തിലുള്ള അനുഭവങ്ങളിൽപെട്ട് ആ മനുഷ്യരുടെയെല്ലാം രക്ഷാശിക്ഷാധികൃതനായി നില്ക്കുന്ന ഒരു ചക്രവർത്തിയുടെ അവസ്ഥയെപ്പറ്റി എന്തുപറയേണ്ടു? ലവണാസുരനിഗ്രഹം ചെയ്യിച്ച്, അവിടത്തെ അധിപതിയായി സഹോദരനെ നിയമിച്ച് ഒരുവിധം ഭംഗിയായി രാജ്യക്ഷേമം കാത്തിരിക്കുകയായിരുന്നു ശ്രീരാമൻ. ഒരുദിവസം അദ്ദേഹം കൊട്ടാരത്തിനകത്ത് സ്വസ്ഥനായിരിക്കുമ്പോൾ താഴെ രാജവീഥിയിൽ നിന്ന് ഒരു ആർത്തവിലാപവും, അതിനെത്തുടർന്ന് പരിദേവനവാക്കുകളും കേൾക്കുമാറാ

യി:—"അയ്യോ! മകനേ! നീ ഞങ്ങളെ ചതിച്ചുവല്ലോ. രണ്ടിനേയോ മൂന്നിനേയോ കാണാൻ ദൈവം ഞങ്ങൾക്ക് തന്നിട്ടില്ല. നീ ഒന്നല്ലേ ഉള്ളൂ ഞങ്ങളുടെ കർമ്മം ചെയ്യാൻ. കഷ്ടം! ആ നീകൂടി ഞങ്ങളെ ഉപേക്ഷിച്ചു പോയല്ലോ. ഹാ! ദൈവമേ! അടിയനെന്തപരാധം ചെയ്തു ഈ ദുരിതമനുഭവിക്കാൻ? കഴിഞ്ഞ ജന്മത്തിൽ വല്ലതും ചെയ്തതിന്റെ ഫലമായിരിക്കുമോ? കേവലം പതിനാലുവയസ്സ് പ്രായമുള്ള എന്റെ ഏകപുത്രനെ ഈ വിധം അകാലമൃത്യുവിന്നിരയാക്കിയ അവിടത്തെ ദുഷ്കാഠിന്യം അപാരമേയംതന്നെ. കഷ്ടത്തെ, നീ വ്യസനിക്കേണ്ട. അധികംദിവസത്തിന്ന് മുമ്പുതന്നെ ഞാനും നിന്റെ അമ്മയുംകൂടി നിന്റെകൂടെ എത്തും. സംശയമില്ല. ദൈവമേ, ഈ പാപം പിടിച്ച ഞാൻ മനമറിഞ്ഞ് ഒരു കള്ളംപറഞ്ഞതായോ, വല്ലതുമൊരു ഹിംസ ചെയ്തതായോ ഓർക്കുന്നില്ല. ഒരു കുഞ്ഞുറുമ്പിനെക്കൂടി ദ്രോഹിച്ചതായി ഞാനറിഞ്ഞിട്ടില്ല. പിന്നെ ഏതൊരു ദുഷ്കൃത്യത്തിനു വേണ്ടിയാണ് അവിടുന്ന് എന്റെ കുഞ്ഞിനെ അപഹരിച്ച് ഈ സാധുക്കളെ വലയ്ക്കുന്നത്?

"മുൻകണ്ടിട്ടില്ല കേട്ടിട്ടുമില്ലീവണ്ണം ഭയങ്കരം
ബാലന്മാർമുന്നമേ മൃത്യു രാമരാജ്യത്തെഴുംവിധം
എന്തോ വലിയദുഷ്കർമ്മം രാമനുണ്ടില്ലസംശയം
നാട്ടിലുള്ള കിടാങ്ങൾക്ക് മരണംവന്നതില്ലയോ
മറ്റുനാട്ടിലെഴുംബാലർക്കില്ലല്ലോ മൃത്യുവാൽഭയം
ജീവിപ്പിക്കുകരാജാവേ, ചത്തൊരിക്കുട്ടിയെബ്ഭവാൻ"

പുത്രദുഃഖം നിമിത്തം കേഴുന്ന ഞങ്ങളെ തിരിഞ്ഞൊന്നു നോക്കുകപോലും ചെയ്യുന്നില്ലല്ലോ. ആകട്ടെ, നീ

യെങ്കിലും അനുജന്മാരൊത്തിവിടെ സുഖമായിരിക്ക. നിന്റെ നാട്ടിൽ വാണ ഞങ്ങൾക്ക ഇത്രയല്ലേ പററിയുള്ളു. സമാധാനിക്കതന്നെ. അല്ലാതെന്തു ചെയ്യാനാണ്? ഇക്ഷ്വാകുവംശരാജാക്കന്മാരുടെ രാജ്യം ഇതാ അനാഥമായിത്തീൎന്നു. നാട്ടുകാർ ആപൽപരിഭൂതരും അസംരക്ഷിതരുമാകുന്നത് രാജദോഷം നിമിത്തമാണെന്നുള്ളത് നിസ്സംശയംതന്നെ. രാജദോഷംകൊണ്ടാണ് പ്രജകൾ അകാലമൃത്യുവശരാകുന്നത്. നാട്ടുകാർ ദുർവൃത്തരാകുന്നതും മറെറാന്നുകൊണ്ടുമല്ല. ബാലമരണത്തിന്ന് കാരണം രാജാവിന്റെ നിർദ്ദയവും നിന്ദ്യവുമായ പ്രവൎത്തനരീതിയാകുന്നു."

ബ്രാഹ്മണന്റെ വാക്കുകൾ ഇതുകൊണ്ടുമല്ലായിരുന്നു. അവയിലോരോ അക്ഷരവും കൂൎത്ത ശരാഗ്രങ്ങൾപോലെ രാമചന്ദ്രന്റെ ഹൃദയത്തിൽ തറഞ്ഞുകയറി. തൽക്ഷണംതന്നെ അദ്ദേഹം മന്ത്രിമാരെ ഋഷിമാരെയും വിളിച്ചുവരുത്തി അവരോട് ബ്രാഹ്മണന്റെ അസഹ്യമായ നിശിതവാണികളെപ്പററി പറഞ്ഞു. അനന്തരം നാരദൻ പറയുകയാണ്: — "ബ്രാഹ്മണശിശുവിന്റെ മരണത്തിനുള്ള കാരണം ഇന്നതെന്ന്, ഞാൻ പറയാം. അതുകേട്ട് രാജധൎമ്മം അനുസരിച്ച് വേണ്ടുന്ന പ്രവൎത്തികൾചെയ്യാനപേക്ഷ. കൃതയുഗത്തിന്റെ ആരംഭംതൊട്ടുതന്നെ ബ്രാഹ്മണൎക്ക മാത്രമേ തപോനുഷ്ഠാനത്തിന്ന് വിധിയുള്ളു. ആ യുഗം ബ്രഹ്മഭൂതമായി സമുജ്വലിച്ചിട്ടുള്ളതാകകൊണ്ടു ലോകത്തിൽ മരണംതന്നെ ഉണ്ടായിരുന്നില്ല. അന്നുണ്ടായിരുന്നവരൊക്കെ ദീൎഘദൎശികളും വിശിഷ്ടരുമായിരുന്നു. അനന്തരം ത്രേതായുഗത്തിന്റെ ആരംഭമായി. ശരീരശക്തി അന്നു "സൎവ്വപ്രധാനമായിരുന്നു." ക്ഷത്രിയൎക്ക് ഇക്കാലത്തെ തപോനുഷ്ഠാനം

വിധിക്കപ്പെട്ടിട്ടുള്ളതു്. ബ്രഹ്മക്ഷത്രങ്ങൾക്കു് ഈ യുഗത്തിൽ സമപ്രാധാന്യം സിദ്ധമായി.

പിന്നീടു ദ്വാപരയുഗത്തിന്റെ ആരംഭമായി. അധർമ്മത്തിന്റെ രണ്ടു പാദവും ഭൂസ്പർശം ചെയ്യുന്നതു് ഈക്കാലത്താണു്. അധർമ്മവും അസത്യവും ഈക്കാലത്തു് സംവൃദ്ധമായി. ഈ യുഗത്തിൽ വൈശ്യന്മാർ തപംചെയ്തു തുടങ്ങി. ഇന്നിപ്പോൾ ദ്വാപരയുഗകാലമാണു്. ബ്രഹ്മക്ഷത്രവൈശ്യർക്കു് ഒരുപോലെ തപസ്സുചെയ്യുന്നതിനു് ഈ യുഗധർമ്മം നോക്കുമ്പോൾ അധികാരമുണ്ടു്. ശൂദ്രനിപ്പോൾ തപസ്സുചെയ്വാൻ അവകാശമില്ല. അതു് അധർമ്മമാകുന്നു. ഭവാന്റെ രാജ്യാതിർത്തിയിലിതാ ഒരു ശൂദ്രനിപ്പോൾ തപസ്സുചെയ്യുന്നുണ്ടു്. ബ്രാഹ്മണബാലന്റെ നിര്യാണത്തിനുള്ള കാരണം ഈ അനീതിയാകുന്നു."

നാരദന്റെ വാസ്തവമായ മൊഴികേട്ടു് സന്തുഷ്ടചിത്തനായ ശ്രീരാമൻ ക്ഷണം തന്നെ ലക്ഷ്മണനോടു്, "ലക്ഷ്മണാ, നീ വേഗം ചെന്നു് ആ ബ്രാഹ്മണനെ നല്ലവാക്കു പറഞ്ഞു് ആശ്വസിപ്പിക്കണം. ആ ബാലന്റെ ശരീരത്തിന്നു് യാതൊരു കേടും വരാത്തവിധം എണ്ണപ്പാത്തിയിൽ സൂക്ഷിക്കാനായി ചട്ടംകെട്ടുകയും വേണം. ശരീരത്തിന്നു ഒരുതരത്തിലുള്ള കോട്ടവും പറ്റിപ്പോകരുതു്" എന്നരുളിച്ചെയ്തു ശേഷം തന്റെ സമീപത്തിലെത്തുവാനായി പുഷ്പകവിമാനത്തെ മനസ്സിൽ വിചാരിച്ചു. നിമിഷത്തിനകം ദിവ്യമായ ആ വിമാനം അവിടെ വന്നെത്തി. രാമചന്ദ്രൻ മഹർഷിമാരെയെല്ലാം വന്ദിച്ചു് അതിൽ കയറി പടിഞ്ഞാറേദിക്കുകൂടി വടക്കോട്ടേയ്ക്കു യാത്രതിരിച്ചു. എവിടെയെ

ങ്കിലും വല്ല അധൎമ്മവും നടക്കുന്നുണ്ടോ എന്നറിവാൻ അദ്ദേഹം പ്രത്യേകം മനസ്സിരുത്തിയിരുന്നു. പടിഞ്ഞാറെദിക്കിലും ഹിമാദ്രിപൎയ്യന്തം വടക്കെദിക്കിലും യാതൊരു അധൎമ്മവൃത്തികളും അദ്ദേഹം കണ്ടില്ല. പിന്നീടദ്ദേഹം കിഴക്കെദിക്കിലേയ്ക്കു തിരിച്ചു. അവിടമാകട്ടെ,

“വിശുദ്ധാചാരമോടൊത്തു കണ്ണാടിക്കെതിർവെണ്മയിൽ,
കണ്ടാനവൻ മഹാമോദാൽ പുഷ്പകസ്ഥൻ നരാധിപൻ.”

അനന്തരം രാമചന്ദ്രൻ ദക്ഷിണദിശാമുഖനായി യാനംചെയ്തു. കുറെദൂരം ചെന്നപ്പോൾ ഒരു വലിയ പൊയ്ക അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ പെട്ടു.

“ആ പൊയ്കയിൽ ഉഗ്രതപം
തപിപ്പോരു താപസനെ
കണ്ടെത്തിനാനവൻ ശ്രീമാൻ
തലകീഴ്ത്തൂങ്ങി നില്പതായ്
പെരുംതപം ചെയ്യുമവ-
നരികിൽ ചെന്നണഞ്ഞുടൻ.”

(വാ-൮൨)

ശ്രീരാമൻ ചോദിച്ചു:—“അങ്ങ് മഹാധന്യൻതന്നെ. അങ്ങയുടെ ജാതിയേതെന്നറിവാൻ ഞാനാശിക്കുന്നു. ദശരഥപുത്രനായ രാമനാണു ഞാൻ. സ്വൎഗ്ഗത്തെയോ അതോ മറ്റുവല്ലതിനെയുമോ കാംക്ഷിച്ചാണോ അങ്ങ് ഈ കഠിനതപസ്സ് ചെയ്യുന്നതു്. എന്തായാലും അങ്ങയുടെ ജാതിയും തപസ്സിൻെറ ഉദ്ദേശവും പറഞ്ഞുകേൾപ്പാൻ എനിക്കു കൌതുകമുണ്ട്.”

താപസൻ—“എൻെറ ജന്മം ശൂദ്രജാതിയിലാണ്. ശംബൂകനെന്നാണ് എൻെറ നാമധേയം. ഉടലോടുകൂടി

സ്വർഗ്ഗത്തിൽ കയറാനാണു് ഞാനീ ഘോരതപസ്സു ചെയ്യുന്നതു്. സ്വർഗ്ഗപ്രാപ്തിയെപ്പററി പൂർണ്ണമായ ആശ എനിക്കുള്ളതുകൊണ്ടു ഞാനിപ്പറഞ്ഞതൊന്നും കളവായിരിക്കയില്ലെന്നു് അങ്ങേയ്ക്കറിയാമല്ലോ."

"ആ ശൂദ്രനാവിധം ചൊൽകെ,
രോഷമിന്നിത്തെളിഞ്ഞ വാൾ,
ശരിക്കറയിൽനിന്നൂരി-
ത്തലകൊയ്തിതു രാഘവൻ."

അപ്പോഴേയ്ക്കും സന്തുഷ്ടരായ ദേവകൾ രാമചന്ദ്രനെ പ്രശംസിച്ചു പുഷ്പവർഷം ചൊരിച്ചു. "ദേവകാര്യം നടത്തുകകൊണ്ടു ഞങ്ങളങ്ങയെ ബഹുമാനിക്കുന്നു. ഇഷ്ടപ്രകാരം ഏതു വരം ചോദിച്ചാലും അതു തരാൻ ഞങ്ങളിന്നു് സന്നദ്ധരായിരിക്കുന്നു" എന്നു പറഞ്ഞ ദേവന്മാരോടു് രാമചന്ദ്രൻ അരുളിച്ചെയ്തു:—

"വാനോരെങ്ങൾ തെളിഞ്ഞെങ്കിൽ
ജീവിക്കട്ടെ ദ്വിജാത്മജൻ
എനിക്കു മുഖ്യമായ് വേണ്ട-
തീവരം നിങ്ങൾ നൽകണം.
ചത്തതെൻതെററിനാലല്ലോ
വിപ്രന്റെയേകനന്ദനൻ
കാലമാം മുന്നമേ കാലൻ
തൽപുരത്തിങ്കലേററിനാൻ.
നന്മനിങ്ങൾക്കയിവ-
ന്നേകുകെൻവാക്കതെററൊലാ.

നിന്നുണ്ണിക്കെകൃപയാലി-
തെന്നേററൻ ഭഗീരഥനൊട്ടു ഞാൻ.”

(വാ-രാ)

പ്രീതിപരരായ ദേവന്മാർ അപ്പോൾ രാഘവനോടി ങ്ങനെ പറഞ്ഞു:—“അവിടുന്നു ഇക്കാര്യത്തിൽ ഒട്ടും പരിഭ്ര മിക്കേണ്ട. ശൂദ്രമുനി തലയററു നിലംപതിച്ച മുഹൂർത്തത്തിൽ തന്നെ ആ ബ്രാഹ്മണബാലൻ ഉയിർത്തെഴുന്നേററു കഴി ഞ്ഞിരിക്കുന്നു. അയോദ്ധ്യയ്ക്കു മേന്മേൽ മംഗളം ഭവിക്കട്ടെ. ഞങ്ങളിപ്പോൾ അഗസ്ത്യാശ്രമസീമയിലേയ്ക്കു പോകുകയാ ണ്. പന്ത്രണ്ടുവർഷമായി അദ്ദേഹം തണ്ണീരിൽ കിട ന്നൊരു ദീക്ഷ തുടങ്ങിയിരിക്കയായിരുന്നു. അതു് സമാപി ച്ച കാലമാണിതു്. ഈ വലിയൊരു വ്രതം മംഗളമായി ക ലാശിപ്പിച്ച ആ ഋഷീന്ദ്രനെ കൊണ്ടാടുന്നതിനുവേണ്ടി ഞങ്ങൾ പോകുന്നു. ഔത്സുക്യമുണ്ടെങ്കിൽ അങ്ങും അ വിടെവന്നു് അദ്ദേഹത്തെ കാണുന്നതു് ശുഭാവഹമായി രിക്കും.

അനന്തരം മുമ്പേ ദേവന്മാരും പിറകെ രാമചന്ദ്ര നും കൂടി ഒന്നായി അഗസ്ത്യാശ്രമാഭിമുഖമായി വിമാനമാർ ഗ്ഗേണ സഞ്ചരിച്ചു. ഏതാനും നാഴികകൊണ്ടു് ആ വൈ മാനികന്മാരെല്ലാവരും ആശ്രമത്തിൽ മഹർഷിയുടെ സ ന്നിധിയിൽ ചെന്നു് അദ്ദേഹത്തെ വണങ്ങി. ആദ്യമായി ദേവന്മാരെ യഥോചിതം പൂജിച്ചു സൽക്കരിച്ചു് മനംകു ളിർപ്പിച്ചു തിരിയെ അയച്ചു. പിന്നീട്ടു് ശ്രീരാമനെ അരി കെ വിളിച്ചു അനുഗ്രഹിക്കയും ഉത്തമമായ തരത്തിൽ സൽ ക്കരിക്കയും ചെയ്തു. അഗസ്ത്യൻ പറഞ്ഞു.—

“സ്വാഗതം തേ നരശ്രേഷ്ഠ! ഭാഗ്യം! നീ വന്നു രാഘവ
നീ മേ ബഹുമതൻ രാമ! ബഹുഗുണഗണങ്ങളാൽ

പൂജിക്കത്തക്കൊരതിഥി നിത്യമെന്നുള്ളിൽ വാഴുവോൻ
ഇന്നത്തെ രാത്രിയെൻ ചാരെ താമസിക്കാം രഘൂദ്വഹ!

(വാ-രാ)

വിശ്വകർമ്മവിനിർമ്മിതവും അതിരത്നജ്യോതിർമ്മയവും, അപ്രമേയപ്രഭാവവുമായ ഈ ദിവ്യാഭരണത്തെ ഞാനിതാ നിനക്കായി സമ്മാനിച്ചിരിക്കുന്നു. സൂര്യപ്രകാശമുള്ള ഈ വിശിഷ്ടാഭരണത്തെ വേണ്ടവിധം സൂക്ഷിക്കുന്നതിനും, ഇതുമൂലം ലബ്ധമാകുന്ന മഹാഫലങ്ങളെ അനുഭവിക്കുന്നതിനും ശരിയായ അർഹത അങ്ങേക്കു മാത്രമേയുള്ളു.

ശ്രീരാമൻ—"ഇത്ര ശ്രേഷ്ഠമായ ഒരു ദാനത്തെ അവിടുത്തെ ഹസ്തത്തിൽനിന്ന് വാങ്ങുന്നതിന് ബ്രാഹ്മണനുപോലും അർഹതയില്ല. പിന്നെ ക്ഷത്രിയനായ ഞാനിതു വാങ്ങുന്നതിന് ധർമ്മശാസ്ത്രം അനുവദിക്കുന്നതെങ്ങനെ?"

ശ്രീരാമചന്ദ്രന്റെ സന്ദേഹത്തിന് സമുചിതവും സരസവുമായ ആഭരണാഗമപ്രഭാവത്തെയും മറ്റും അഗസ്ത്യൻ സവിസ്തരം പ്രതിപാദിച്ചു. അതെല്ലാം കേട്ട് രാമൻ ഹർഷപരവശനായി. സായംസന്ധ്യയുടെ രാമണീയകം കാൺകയാൽ തൽക്ഷണം തന്നെ ആ രംഗം സമാപ്തമായി.

അടുത്ത ദിവസം പ്രഭാതത്തിലുണർന്ന് ആഹ്നികം കഴിച്ചശേഷം ശ്രീരാമൻ മഹർഷിയുടെ അരികെ ചെന്ന് വന്ദിച്ചു യാത്രാനുവാദം ചോദിച്ചു. മഹർഷി പറഞ്ഞു—"അങ്ങ് ലോകത്തിന്റെ ജീവനും ധർമ്മത്തിന്റെ മുരട്ടും, സത്യത്തിന്റെ കാതലും ആകുന്നു. അതുകൊണ്ട് ഒട്ടും താമസിയാതെ ചെന്ന് രാജ്യരക്ഷാവധാനിയായി വാഴുവാൻ ഞാനപേക്ഷിക്കുന്നു."

ശ്രീരാമചന്ദ്രൻ അഗസ്ത്യരെയും മററു മഹർഷിമാരെയും വന്ദിച്ച് അനുവാദവും ആശീർവാദവും വാങ്ങി സന്തുഷ്ടനായി വിമാനത്തിലേറി. മഹർഷിമാർ വിമാനമദ്ധ്യസ്ഥനായ രാമചന്ദ്രനെ സകൌതുകം നോക്കിനിന്നു.

"കാണായിവാനാങ്ങോ രാമൻ
പൊന്നണിപ്പുഷ്പകത്തിലായ്,
വർഷകാലത്തു മേഘത്തി-
ന്നരികേ തിങ്കൾപോലവേ."

---

## നാലാം അദ്ധ്യായം.

ധർമ്മവർണ്ണനം.

(തുടച്ചു.)

ശ്രീരാമൻ—"സഹോദരന്മാരേ! ബ്രാഹ്മണകാരുണ്യാ ദൈവാനുഗ്രഹത്താൽ നിറവേററപ്പെട്ടു. ഇനി ഒരു ധർമ്മസേതു നിർമ്മിക്കണമെന്ന് ഞാൻ വിചാരിക്കുന്നു. ധർമ്മസങ്കീർത്തനം സർവ്വപാപക്ഷയകരമാണല്ലോ. പ്രാണപ്രിയരായ നിങ്ങളോടൊന്നിച്ചു രാജസൂയംതന്നെ കഴിക്കണമെന്നാണ് എനിക്കുള്ള ആഗ്രഹം. ആ കർമ്മംകൊണ്ട് മിത്രൻ വരുണത്വം നേടിയതും, സോമൻ അക്ഷയ്യമായ കീർത്തികലയെ പ്രാപിച്ചതും സുപ്രസിദ്ധമാണല്ലോ."

ഭരതൻ—"ധർമ്മവും, ഭൂമിയും, യശസ്സും അങ്ങയിൽ സ്ഥിരപ്രതിഷ്ഠിതമായിരിക്കുന്നു. ഞങ്ങളൊക്കെ അങ്ങയെ

കാണുന്നതു് ദേവന്മാർ ഇന്ദ്രനെയെന്നവിധമാണു്. പ്രജകളൊക്കെ പിതൃതുല്യനായി ഭവാനെ ദർശിക്കുന്നു. ലോകത്തിനു ഏകാധാരമാകുന്നു ഭവാൻ. ഈദൃശനായ ഭവാൻ രാജസൂയം നടത്തുന്നതു് ഏതുവിധമാണെന്നാണെന്റെ സംശയം. രാജസൂയമെന്നതു് ഇതരരാജാക്കന്മാരെയെല്ലാം ജയിച്ചതിനുശേഷമുള്ള കർമ്മമാണല്ലോ. രാജസൂയത്തിനു വേണ്ടി അങ്ങെതിരിടുന്നപക്ഷം ലോകത്തിൽ സർവ്വഭൂതക്ഷയം ഭവിക്കാതെയിരിക്കയില്ല. ഭവാനാകുന്ന ഏകാധാരത്തൊടുകൂടി കഴിഞ്ഞുകൂടുന്ന ലോകത്തെ മുടിക്കുന്നതു എങ്ങനെയാണു്?"

ശ്രീരാമൻ:—നിന്റെ വാക്ക് എന്നെ ഹർഷപരവശനാക്കുന്നു. ധർമ്മക്ഷയം പൂർവ്വപക്ഷമാകത്തക്കവിധം നീ സഭയെയും പുറപ്പെടുവിച്ച ഈ അഭിപ്രായത്തെക്കേട്ടു് ഞാൻ അത്യന്തം കൃതാർത്ഥനായിരിക്കുന്നു. നിന്റെ യുക്തിയുക്തമായവാക്കുകൊണ്ടു് രാജസൂയോദ്യമത്തിൽനിന്നു ഞാൻ പിൻവലിഞ്ഞിരിക്കുന്നു. ലോകോപദ്രവകരമായ യാതൊരു കർമ്മവും അറിവുള്ളവർ ചെയ്യുമാറില്ലല്ലോ. "നന്മബാലർ പറഞ്ഞാലും കേൾക്കേണം" എന്നതു് ലോകതത്വമാകുന്നു. അതുകൊണ്ടൊക്കെ ഞാൻ നിസ്സംശയം നിന്റെ അഭിപ്രായത്തോടനുകൂലിക്കുന്നു."

ലക്ഷ്മണൻ—"പാപനിവാരണത്തിനുള്ള പ്രഥമോപായവും, സാമാന്യക്കാരെക്കൊണ്ടൊക്കെ നടത്തുവാൻ സാധിക്കാത്തതുമായ അശ്വമേധമഹായാഗത്തെ അവിടുന്നു് ചെയ്യണമെന്നാണെന്റെ അഭിപ്രായം. ബ്രഹ്മഹത്യാപാപം നിമിത്തം വിഷമിതനായ ദേവേന്ദ്രൻ അശ്വമേധയാ

ഗംകൊണ്ടു് പരിശുദ്ധനായി തീൎന്ന കഥ റെയ്യുന്നതല്ല. ദേവാസുരന്മാർ തമ്മിൽ സ്നേഹത്തോടുകൂടി വാണുകൊണ്ടിരുന്ന കാലത്തു് വൃത്രൻ എന്നു് പേരായി ഒരു മഹാസുരൻ പിറന്നു. അവന്റെ ശരീരത്തിനുണ്ടായിരുന്ന പരിമാണം അല്പമൊന്നുമല്ലായിരുന്നു. വൃത്രൻ മൂന്നുലോകത്തിലുള്ളവരെയും ഒരേ തരത്തിൽ സ്നേഹിച്ചുവന്നു. കൃതജ്ഞനും ധാൎമ്മികനും സ്ഥിരബുദ്ധിമാനുമായ അദ്ദേഹം ധൎമ്മപ്രമാദം ലേശംപോലും വരാതെ ഭരണം നടത്തി. വൃത്രാസുരന്റെ ഭരണകാലത്തു് ഭൂമി സൎവ്വകാമദായിനിയും, അകൃഷ്ടസസ്യാഢ്യയുമായി കാണപ്പെട്ടു. ഇങ്ങനെ വിശിഷ്ടരീതിയിൽ നാടടക്കി ഭരിച്ചുപോന്ന കാലത്തൊരിക്കൽ വൃത്രനു്, “ശ്രേഷ്ഠമായ നന്മ തപസ്സാകുന്നു; മറ്റുള്ളവയെല്ലാം കേവലം ഭ്രമമൂലകമത്രെ. അതുകൊണ്ടെനിക്കു അത്യുത്തമമായ തപസ്സു ചെയ്തേ മതിയാവൂ” എന്നൊരു വിചാരമുണ്ടായി. അദ്ദേഹം ഉടൻതന്നെ മൂത്ത പുത്രനെ രാജാവായി വാഴിച്ചു് കഠിനമായ തപസ്സുചെയ്തു. ഈ സംഭവം ദേവേന്ദ്രനെ ക്രമത്തിലധികം സംഭ്രമിപ്പിച്ചു. ഇന്ദ്രൻ ഗത്യന്തരം കാണാതെ വിഷ്ണുവിന്റെ സന്നിധിയിൽ ചെന്നു് വൃത്രന്റെ തപഃസ്ഥിതിയെയും, അതുകൊണ്ടു് തനിക്കും ദേവന്മാൎക്കും സംഭവിക്കാവുന്ന വിപത്തുകളും ഉണൎത്തിച്ചു. ദേവേന്ദ്രൻ പറഞ്ഞു:—

“തപസ്സാലേ മഹാത്മാവേ!
വൃത്രൻ ലോകങ്ങളും വെന്നതേ,
കരുത്തൻ ധാൎമ്മികനവൻ
വശ്യാത്മാളെയടക്കുവാൻ;
തപസ്സിനിയുമത്യുഗ്ര-
പ്പെരുമാറ്റം ചെയ്യുമെങ്കിലോ,

ലോകങ്ങൾ നിന്നിട്ടുംകാല-
മെത്താളമായാൾക്ക കീഴിലാം!
അങ്ങാകെക്ഷേമമന്നിലമാ-
ന്തിക്കയാണു മഹാബല!
നീ ചൊടിക്കിൽ ക്ഷണംപോലും
വാഴാ വൃത്രൻ സുരേശ്വര!
എന്നാളങ്ങയുമായ് വിളങ്ങാ!
പ്രീതിയോഗം ഭവിച്ചുവോ,
അന്നുതൊട്ടുലകങ്ങൾക്കു
നാഥനെന്നതരത്തിലായ്.

അതുകൊണ്ടു് അവിടുന്നു ശുഷ്കാന്തി പൂണ്ടാലേ ലോകത്തിനിപ്പോൾ രക്ഷയുള്ളൂ. ഈ ദേവന്മാരെല്ലാവരും അങ്ങയെ കാത്തിരിക്കയാണ്. ഞങ്ങൾക്കു ഏതൊരാപത്തു് വരുന്ന സമയവും തുണ ചെയ്യാറുള്ളതു് അങ്ങുന്നാണല്ലോ. അങ്ങല്ലാതെ ദീനാശ്രയനായി മറ്റൊരാളെയും ഞങ്ങൾ കാണുന്നില്ല."

ഇന്ദ്രന്റെ ഈവിധമുള്ള വാക്കുകൾകേട്ടു് വിഷ്ണു പറഞ്ഞു:—"വൃത്രൻ പണ്ടേതന്നെ മഹായോഗ്യനാണ്. ഞാനവനിൽ വിശിഷ്യ പ്രീതനും ആയിരിക്കയാണ്. അതിനാൽ നിങ്ങളുടെ പ്രിയത്തിനുവേണ്ടി അവനെ കൊല്ലുകയെന്ന അധർമ്മം എനിക്കൊരിക്കലും ചെയ്വാൻ തരമില്ല. ഞാൻ എന്നെ മൂന്നായി ഭാഗിക്കാം. അതുകൊണ്ടു് ഇന്ദ്രനു തന്നെ വൃത്രനെക്കൊല്ലുവാൻ സാധിക്കുന്നതാണ്. എന്റെ ഒരംശം ഇന്ദ്രനിലും, മറ്റൊരംശം കുലിശത്തിലും, മൂന്നാമത്തെ ഭാഗം ഭൂമിയിലും കലരുന്നതാണ്. വൃത്രനെ ഇ

ന്ദനെ കൊൽവാൻ അപ്പോഠം നിശ്ചയമായും കഴിയുന്നതാണ്."

വിഷ്ണുപറഞ്ഞു കൊടുത്ത ഈ ഉപായംകേട്ടു സന്തോഷമുഠംക്കൊണ്ടു ദേവന്മാർ എല്ലാവരും വൃത്രൻ തപസ്സിരുന്ന മഹാവനത്തിലേയ്ക്കു പോയി. ഉഗ്രതപോനിഷ്ഠയിലിരുന്ന വൃത്രനെ കണ്ടപ്പോഠംത്തന്നെ ദേവന്മാർ പേടിച്ചുരണ്ടുപോയി. "എവ്വണ്ണമിവനെക്കൊല്ലുമെവ്വണ്ണംതോലിപറ്റിടാ" എന്നവിചാരത്തോടുകൂടി ദേവന്മാർ വല്ലാതെ അമ്പരന്നവശരായി. തൽക്ഷണംതന്നെ ദേവേന്ദ്രൻ വജ്രായുധമെടുത്തു വൃത്രൻെറ ശിരസ്സിനെ ലക്ഷ്യമാക്കി അയയ്ക്കുകയും ചെയ്തു.

ആ സമയത്തിൽ,

"ഘോരകാലാഗ്നിയെപ്പോലെ
വൻദീപ്പാർച്ചിസ്സുപോലെയും
വീഴും വൃത്രശിരസ്സാലെ
ലോകം പേടിച്ചുരണ്ടുപോയ്."

'വൃത്രനെ കൊന്നതു നന്നായില്ലായെന്നു' വിചാരിച്ചുംകൊണ്ടു ഇന്ദ്രൻ അവിടെനിന്നോടിത്തുടങ്ങി.

"പായുമിന്ദ്രൻെറ പിന്നാലെ
പാച്ചിലായ് ബ്രഹ്മഹത്യയും,
അവൻെറ മെയ്യിലുംകേറി
ദുഃഖമശ്ശക്രനേററമേ
ശത്രുവെക്കൊല്ലിലും ശക്ര
നില്ലാത്തഗ്ന്യാദിദേവകഠം"

വീണ്ടും മഹാവിഷ്ണുവിൻെറ അരികിൽചെന്നു സങ്കടമുണത്തിച്ചു:—

“നീയേ ഗതി മഹേശാന!
ലോകത്തിന്നച്ഛനാമീശൻ,
സമസ്തഭൂതരക്ഷയ്ക്കായ്
വിഷ്ണുവായിട്ടിരിപ്പവൻ!
നീതാനീവൃത്രനെക്കൊന്ന
ശക്രനെ ബ്രഹ്മഹത്യയും
ബാധിക്കുന്നു സുരവ്യാളു!
നൽകതിന്നൊരു മോചനം.”

മഹാവിഷ്ണു അപ്പോൾ ദേവന്മാരോടു പറഞ്ഞു:—‘ഇന്ദ്രൻ മൽപരമായി ഒരു യാഗം ചെയ്യട്ടെ. ഈ ദുഃഖത്തിന്നു ഞാൻ തന്മൂലം നിവൃത്തിവരുത്താം. അശ്വമേധം എന്നെ ഉദ്ദേശിച്ച് ചെയ്താൽ ഇന്ദ്രൻ പഴയപടി സ്വസ്ഥനും സുഖിയുമായി ഭവിക്കും.”

ദേവേന്ദ്രൻ ബ്രഹ്മഹത്യാപീഡനിമിത്തം മൂർച്ഛിതനായിരുന്നു. “ഉഴയ്ക്കും പാന്ഥപോലെ” അദ്ദേഹം കുറച്ചുകാലം കഷ്ടപ്പെടുകതന്നെ ചെയ്തു.

“പിന്നീടൊരായിരംഇന്ദ്രനില്ലാതെയുലകുഴന്നപ്പോൾ
ഭൂവുംനശിച്ചപോലായി വരണ്ടുംകൊട്ടണങ്ങിയും,
വററിപ്പോയി പുഴകളുമക്കയങ്ങളുമൊക്കവേ,
ക്ഷോഭവുംപ്രാണികൾക്കുണ്ടായ്മഴയില്ലാതെയാകയാൽ”

ലോകത്തിന്റെ ഏതാദൃശമായ അവസ്ഥാന്തരംകണ്ടു ദേവന്മാർ കൈക്കൂടി മഹാവിഷ്ണുവിന്റെ ഉപദേശാനുസരണം അശ്വമേധത്തിന് വേണ്ടുന്നതൊക്കെ ചെയ്തു. യാഗാനന്തരം ബ്രഹ്മഹത്യ സ്വരൂപിണിയായിവന്ന് തനിക്കുള്ള പാർപ്പിടമേതാണെന്ന് ദേവന്മാരോടു വ്യസനസമേതം

ചോദിച്ചു. ദേവന്മാരുടെ അനുജ്ഞാനുസാരേണ അത് നാലായി സ്വരൂപത്തെ ഭാഗിച്ചു. ബ്രഹ്മഹത്യപറഞ്ഞു:—

"ഒരംശത്താലമരുവൻ
നീർനിറഞ്ഞുള്ളൊരാർകളിൽ,
വർഷത്തിൽ നാലുമാസം ഞാൻ
ഗർവ്വാററിക്കാമചാരിണി,
മന്നിലെന്നൊരംശത്താൽ,
ദുഃഖവാസിനിയായ ഞാൻ
പാർത്തിടുവൻ സംശയമി-
ല്ലിക്കഥിപ്പതു സത്യമാം.
മൂന്നാമതാമെന്നംശത്താൽ
മൂന്നുനാൾപാർത്തുകൊള്ളുവൻ,
താരുണ്യത്തുള്ള ഋതുത്തിങ്കും
സ്ത്രീകളിൽത്തുള്ളലാററിഞാൻ.
നിർദ്ദോഷരാം ബ്രാഹ്മണരെ
ബ്ദോഷമേപ്പാതീട്ടാർ വധിക്കുമോ,
അവരിൽച്ചെല്ലുമവൻ നാലാം-
ഭാഗത്താൽ ഞാൻ സുരേന്ദ്രരേ!"

"അതൊക്കെ എങ്ങിനെയായാലും വേണ്ടില്ല. നീ ഇവിടംവിട്ടു പോയാൽ മതി" എന്നായിരുന്നു ദേവന്മാരെല്ലാരും പറഞ്ഞ മറുപടി. ബാധയിൽനിന്ന് വേർപെട്ടഇന്ദ്രൻ യാഗത്തെ യഥാവിധി സമാപിപ്പിച്ചശേഷം നിർവൃതനാകയും ചെയ്തു. അശ്വമേധത്തിന്റെ മാഹാത്മ്യം ഇത്രമേൽ മഹത്തരമാണ്. അതുകൊണ്ടത്രെ മഹാമഹിമയേറുന്ന അശ്വമേധയാഗംതന്നെയാണ നടത്തേണ്ടതെന്ന് ഞാൻ വിനീതമായി ബോധിപ്പിച്ചുകൊള്ളുന്നു.

ലക്ഷ്മണന്റെ വിശ്വാസനീയമായ വാങ്മധു ആസ്വാദിച്ചു് ശ്രീരാമൻ പരമാത്ഭുതപരവശനായി. ഒരു ചെറുപുഞ്ചിരിപൂണ്ടു് അദ്ദേഹം ഇങ്ങനെ അരുളിച്ചെയ്തു.

ശ്രീരാമൻ:—വൃത്രാസുരന്റെ നിഗ്രഹത്തെപ്പററിയും, വാജിമേധയാഗത്തിന്റെ മഹിമയെക്കുറിച്ചും നീ പറഞ്ഞതു് പരമാത്ഭുതവും രസകരവുമായിരിക്കുന്നു. പണ്ടു് കർദ്ദമപ്രജാപതിയുടെ പുത്രനും ബാഹ്ലീശ്വരനുമായ ഇളന്റെ ചരിതവും ഇതിലേയ്ക്കു് സാക്ഷ്യമാകുന്നു. അദ്ദേഹം മന്നത്രയും കീഴടക്കി, പ്രജകളെ സ്വപ്രജകളെപ്പോലെ ഭരിച്ചുവന്നിരുന്നു. ദേവാസുരനാഗഗന്ധർവ്വാദികളഖിലരും ഭീതരായി ആ മന്നവമണിയെ പൂജിച്ചുവന്നു. അദ്ദേഹത്തിന്റെ അരിശത്തെപ്പററി മൂവുലകം പേടിച്ചുകൊണ്ടാണിരുന്നതു്. ബുദ്ധികൊണ്ടും കീർത്തിയാലും ആ മന്നാർമണി അദ്വിതീയനായിരുന്നു.

ഇളനൊരിക്കൽ വേട്ടയ്ക്കായി ഒരു കാന്താരത്തിൽ കയറി. അനേകം സൈന്യപരിവൃതനായ അദ്ദേഹം അനവധി വന്യമൃഗങ്ങളെ നിഷ്പ്രയാസം ഹിംസചെയ്തു. എന്നാലതുകൊണ്ടൊന്നും അദ്ദേഹം തൃപ്തനായില്ല. ഒടുവിൽ ആ നൃപൻ സുബ്രഹ്മണ്യസ്വാമിയുടെ ജനനംകൊണ്ടു് പരിപൂതമായ വനത്തിൽ മൃഗയയ്ക്കായി ചെന്നുകയറി.

ശിവൻ പാർവ്വതിയെ സന്തോഷിപ്പിക്കുന്നതിനുവേണ്ടി സ്വയമേ ഒരു സ്ത്രീരൂപമായി ചമഞ്ഞു. പിന്നീടു് ആ മലഞ്ചോലയുടെ സമീപത്തുള്ള പുല്ലിംഗവാചികളായ സകലതിനേയും അദ്ദേഹം സ്ത്രീരൂപത്തിലാക്കി. ചുരുക്കത്തിൽ സ്ത്രീലിംഗങ്ങളല്ലാതെ അക്കാട്ടിലപ്പോൾ ഉണ്ടായിരുന്നില്ല.

ശിവനീവിധം വിനോദലാലസനായിരിക്കുന്ന സമയത്തായിരുന്നു ഇളമഹാരാജാവു് നായാട്ടിനായി ആ വനത്തിൽ പ്രവേശിച്ചതു്. അവിടെ ചെന്ന സമയംതന്നെ ശിവപ്രഭാവം നിമിത്തം രാജാവും കൂട്ടരെല്ലാം സ്ത്രീകളായിത്തീർന്നു. ഈ വിലക്ഷണസ്ഥിതികണ്ടു് രാജാവു് എന്തെന്നില്ലാതെ പരിഭ്രമിച്ചു വശായി. ശിവന്റെ ശക്തിയാണിതെന്നു വിചാരിച്ചു് അദ്ദേഹം വല്ലാതെ പേടിച്ചു. ഉടനദ്ദേഹം സൈന്യസമേതനായി ശിവഭജനം ചെയ്തു.

"എണീക്കെണീക്ക രാജർഷേ!
കാർദ്ദമേയ, മഹാബല!
പുംസ്ത്വമൊന്നൊഴിയെ സർവ്വ!
വരംവാങ്ങുക സുവ്രത!"

എന്നരുളിക്കൊണ്ടു ശിവനവിടെ പ്രത്യക്ഷനായി. വിഷാദാർത്തനായ ആ രാജാവാകട്ടെ പുംസ്ത്വമൊഴിച്ചു് മറ്റൊരു വരവും ശിവനോടു് ആവശ്യപ്പെട്ടില്ല. തന്റെ കാര്യം മാമലമകളെക്കൊണ്ടു് നിവൃത്തിവരുത്താമെന്നു് കരുതി പെണ്ണിൻവടിവായ ഇളൻ പാർവ്വതീദേവിയെ ഭജിച്ചു തുടങ്ങി:—

"സുരേശി, ലോകവരദേ! പരംഭാമിനിയാണു നീ!
അമരാധർശനേ! ദേവി! സൌമ്യത്തൂകുന്നയമ്മണേ!"

ആ രാജർഷിയുടെ അഭിമതമറിഞ്ഞ ദേവിയാകട്ടെ പരമേശ്വരസഹിതയായി പ്രത്യക്ഷയായിക്കൊണ്ടിങ്ങനെ പറഞ്ഞു:—"പകുതിവരം നിനക്കു് ദേവനും, മറ്റേപ്പകുതി ഞാനും തരാം. നിന്റെ ഇഷ്ടംപോലുള്ള വരത്തെ വാങ്ങിക്കൊൾക."

അതുകേട്ട് ആശ്ചര്യസന്തോഷങ്ങൾ നിറഞ്ഞ രാജാവ് ഈവിധം പ്രാർത്ഥിച്ചു:—

"എന്നിൽ ദേവി! തെളിഞ്ഞെങ്കിൽ
മന്നിൽ നേരററ ചേലൊടും
ഞാനൊററമാസം പെണ്ണായി-
ട്ടാണാവുകൊരു മാസമേ."

ഇളൻെറ അനുഗ്രഹത്തിനനുസരിച്ച വരംതന്നെ ദേവി കൊടുത്തു. വിശേഷാൽ, „ആണായിരിക്കുന്ന മാസത്തിലെ കഥ പെണ്ണായിരിക്കുന്ന മാസത്തിലും, പെണ്ണായിരിക്കുമ്പോഴത്തെ വൃത്താന്തം ആണായിരിക്കുമ്പോഴും നിനക്ക് സ്മരണയുണ്ടാകുന്നതല്ല" എന്നൊരു വരവുംകൂടി ദേവി അദ്ദേഹത്തിനു നൽകി. വരാനുസരണം അദ്ദേഹം ഒരു മാസം ഇളനും, അടുത്തമാസം ഇളയുമായി കഴിഞ്ഞുകൂടുകയും ചെയ്തു.

ആദ്യത്തെ മാസത്തിൽ സർവ്വാംഗസുന്ദരിയായ തരുണിയായി സഖീപരിവൃതയായി ഇള മനോമോഹനങ്ങളായ ചെറുവനങ്ങളിൽ കേളിയാടി നടക്കുകയായിരുന്നു. അങ്ങനെ അവളൊരു പൊയ്കയുടെ സമീപത്തെത്തി. അവിടെ,

„കണ്ണോളങ്ങളിളയാൾ ചന്ദ്രപുത്രനാം ബുധനെത്തദാ
തൻമെയ്യിനാൽ ജ്വലിപ്പോനെയുൽഫുല്ലേന്ദുതുല്യനെ,
നീർനടുക്കിൽക്കടുതപം ചെയ്വോനെ ദുഷ്പ്രധർഷനെ
യശസ്സും കാമവും നൽകുവോനെത്താരുണ്യശാലിയെ."

ബുധൻ അവളെക്കണ്ടു് കാമാധീനനായി. അദ്ദേഹത്തിൻെറ മനസ്സ് പിടിച്ചാൽ കിട്ടാത്തവിധമായിത്തീർന്നു.

അവൻ വിചാരിച്ചു:—"വാനവസ്ത്രീകളെക്കാൾ സൌന്ദര്യശാലിനിയായ ഇവളാരായിരിക്കാം.

"ദേവാസുരസ്ത്രീകളിലുമപ്സരോനാഗിമാരിലും
മുൻകണ്ടിട്ടില്ല ഞാനിത്ര ചന്തംചേരുമൊരുത്തിയെ
അന്യൻ വേട്ടവളല്ലെങ്കിൽ ചേർച്ചയാകുമെനിക്കിവൾ."

ബുധൻ ക്ഷണത്തിൽ വെള്ളത്തിൽനിന്ന് കരകയറി. ആശ്രമത്തിൽ ചെന്നു നിന്നുംകൊണ്ട് അവരെ വിളിച്ച് വർത്തമാനങ്ങളെല്ലാം ചോദിച്ചു. അതിലൊരു സ്ത്രീ പറഞ്ഞു:—"ഈ തരുണി ഞങ്ങളുടെ സ്വാമിനിയും അവിവാഹിതയുമാകുന്നു. ഞങ്ങൾ വിനോദത്തിനുവേണ്ടി സഞ്ചരിക്കയാണ്."

അവളുടെ വായിൽനിന്ന് ഉത്തരം പോലുമൊന്നും ബുധന് വ്യക്തമായില്ല. അതുകൊണ്ടവരെല്ലാവരോടായി ബുധനിങ്ങനെ പറഞ്ഞു:—"നിങ്ങളെല്ലാവരും കിന്നരികളായിട്ട് ഈ പർവ്വതത്തിന്റെ ചെരുവിൽ പാർത്തുകൊൾവിൻ. ഇലയും കായും കിഴങ്ങുമാണ് നിങ്ങൾക്കുള്ള ഭക്ഷ്യസാധനങ്ങൾ. നിങ്ങൾക്ക് ഭർത്താക്കന്മാരായിട്ട് കിംപുരുഷന്മാരെ ലഭിക്കുന്നതാകുന്നു. നിങ്ങളുടെ സ്വാമിനി ഇവിടെ നില്ക്കട്ടെ."

ബുധന്റെ വാക്കുകൊണ്ട് ആ സ്ത്രീകളെല്ലാവരും കിന്നരിമാരായി അവൻ കുന്നിൻചരുവിൽത്തന്നെ പാർപ്പുറപ്പിച്ചു. കിന്നരിമാരെല്ലാം കുന്നിൻചരുവു നോക്കിപ്പോയ സമയം ബുധൻ ഇളയെവിളിച്ച് പുഞ്ചിരി തൂകിക്കൊണ്ടു പറഞ്ഞു:—

"സോമനേറെ പ്രിയപ്പെട്ട-
സൂനു ഞാൻ സുന്ദരാനനേ!

ചേരുകെന്നിൽ വരാരോഹേ!
സ്നേഹത്താൽ സ്ത്രീശേഖരത്നമായ്”

ഇള—“കാമചാരിണി ഞാൻ സൌമ്യ!
നിന്നധീനത്തിൽ നില്പവൾ
ശാസിക്കുകെന്നെ നീ ചാരു!
ചെയ്യുകൊൾക യഥേഷ്ടമേ.”

സംതൃപ്തനായ ബുധൻ അപ്പോൾത്തന്നെ അവളെ ഗാന്ധർവമായി പരിണയനം ചെയ്തു. അവരുടെ വിനോദലഹരികളാൽ ദിവസങ്ങൾ ഞൊടിക്കണക്കിന കഴിഞ്ഞുപോയി.

“പിന്നെ മാസം തികഞ്ഞാറെ
മുഴുവാർതിങ്കൾനേർമുഖൻ
പ്രജാപതിസുതൻ ശ്രീമാ-
നണഞ്ഞിന്നറിഞ്ഞു മെത്തയിൽ,
അവൻ കണ്ടോരാസരസ്സിൽ
തപംചെയ്യുന്ന ചാരിനെ
കൈപൊക്കിപ്പിടിവിട്ടനു-
മോദനാമോടായി മന്നവൻ.”

രാജാവു്—“മഹാത്മൻ, ഞാൻ കൂട്ടരുമായി നായാടാൻ വന്നതാണു്. ഇതാ ഇപ്പോൾ എന്റെ സൈന്യത്തെ ഒരിടത്തും കാണുന്നില്ല. ദയചെയ്തു് അവരെവിടെ പോയിയെന്നു് പറഞ്ഞുതരേണമേ.”

ബുധൻ:—വലുതായ ഒരു അശ്മവർഷം നിമിത്തം നിന്റെ ഭൃത്യന്മാരൊക്കെ വീണുപോയി. വാതാതപവർഷംകൊണ്ടു് നീ ആശ്രമത്തിൽ കയറിക്കിടന്നുറങ്ങിയിരുന്നു. അ

ശ്വസിക്കുക. പേടിക്കേണ്ട. കായും കിഴങ്ങും കഴിച്ചു് നീ ഇവിടെത്തന്നെ പാൎത്തുകൊൾക.”

രാജാവു്—“അയ്യോ! മഹാത്മൻ, ഞാനെൻെറ രാജ്യത്തെയും എന്നെത്തന്നെയും ത്യജിക്കാൻ തയാറാണു്. എന്നാൽ സ്നേഹനിധികളായ ഭൃത്യരെ പിരിഞ്ഞിരിപ്പാൻ എനിക്കു് ശേഷിയില്ല. ശശബിന്ദുവെന്ന പേരായ എൻെറ മൂത്തപുത്രൻ രാജ്യം ഭരിച്ചുകൊള്ളും. എനിക്കിനി ജീവിതം വേണ്ട.”

ബുധൻ—“അങ്ങു് ഒട്ടും പരിഭ്രമിക്കേണ്ട. ഒരു വർഷം ഇവിടെത്തന്നെ പാൎക്കുന്നപക്ഷം ഞാനവിടുത്തെ അഭീഷ്ടങ്ങൾ നിറവേററിത്തരാം.”

ബുധൻെറ ശ്ലക്ഷ്ണമായ വാക്കു കേട്ടു് രാജാവു് അവിടെ തന്നെ വന്യവൃത്തിയെക്കൊണ്ടു് താമസമുറപ്പിച്ചു. ഒട്ടു താമസത്തിലദ്ദേഹം പെണ്ണായി. ഇങ്ങനെ ഒമ്പതാംമാസമായപ്പോൾ ഇള അതികോമളനായ ഒരു പുത്രനെ പ്രസവിച്ചു. സുപ്രസിദ്ധനായ പുരൂരവസ്സു് ആകുന്നു ആ പുത്രൻ. പ്രസവിച്ചു ദിവസം തന്നെ ഇള ആ പുത്രൻെറ സകലരക്ഷാകർമ്മവും ബുധനെ ഏല്പിച്ചു.

ഇങ്ങനെ വർഷമൊന്നതികയുന്ന മാസമായപ്പോൾ ബുധൻ സംവൎത്തൻ, അരിഷ്ടനേമി, ച്യവനൻ, ദുൎവ്വാസസ്സു് ഇടങ്ങിയ മഹാന്മാരെ വരുത്തി ഇളൻെറ കഷ്ടതയ്ക്കുള്ള നിവൃത്തിമാർഗ്ഗത്തെപ്പററി പര്യാലോചന ചെയ്തു. തൽസമയം പുലസ്ത്യാദികളൊത്തു് അവിടെ വന്നെത്തിയ കൎദ്ദമൻ ഇങ്ങനെ പറഞ്ഞു:—“പരമശിവനെ പൂജിച്ചു തൃ

പ്പിപ്പെട്ടുന്നതല്ലാതെ ഇവന്റെ നന്മയ്ക്കു മറ്റൊരു മാർഗ്ഗവുമില്ല. അശ്വമേധമഹായജ്ഞമാണ് അദ്ദേഹത്തിന്നു അത്യന്തം ഇഷ്ടമായിട്ടുള്ളതു്. ഇളനെക്കൊണ്ട് അതു നടത്തിയാൽ കാര്യം മംഗളമായി ഭവിക്കും. നമുക്കൊക്കെക്കൂടി അതുടൻ നടത്തിക്കാം.”

ഈ അഭിപ്രായം എല്ലാവരും സമ്മതിച്ചു. ബുധന്റെ ആശ്രമത്തിന്ന് സമീപം വെച്ചുതന്നെ യാഗം ആരബ്ധമായി. സംവൎത്തരാജൎഷിയുടെ ശിഷ്യനായ മരുത്തനായിരുന്നു യാജികൻ. യാഗം രുദ്രപ്രീതിക്ക് ഒരു നല്ലവഴിയായി. യജ്ഞാവസാനത്തിൽ സ്വരൂപം പൂണ്ട് സമാഗതനായ പരമേശ്വരൻ പറഞ്ഞു:—

“തോഷിച്ചേനശ്വമേധത്താൻ ഭക്തിയാലും ദ്വിജേന്ദ്രരേ!
ഞാനിപ്പോൾ ബാഹ്ലീപതിക്കെന്തു ചെയ്യേണ്ടു ശുഭമാം പ്രിയം?”

ബ്രാഹ്മണരൊക്കെക്കൂടി അപ്പോൾ, ഇളൻ പിന്നും ആണാകണമെന്ന വരം നൽകണമെന്നപേക്ഷിച്ചു. ഭക്തദാസനായ ആ ശിവൻ ഇളന്നു് നിത്യപുംഭാവത്തെ പ്രദാനം ചെയ്തു സന്തുഷ്ടനായി അന്തൎദ്ധാനം ചെയ്കയും ചെയ്തു.

അനന്തരം ഇളമഹാരാജാവു് ബാഹ്ലീരാജ്യത്തെ കൈവിട്ട് മധ്യദേശത്തിലായി പ്രതിഷ്ഠാന നഗരത്തെ പണിചെയ്യിച്ച് ധൎമ്മവൃത്തിയിൽ രാജ്യഭാരം നടത്തി. ബാഹ്ലീയിലെ രാജാവായി ശശബിന്ദുകുമാരനെ വാഴിച്ചു. ഏറിയകാലം രാജ്യഭാരം ചെയ്തശേഷം പുരൂരവസ്സിനെ പ്രതിഷ്ഠാനപതിയായി സ്ഥാനാരോഹണം ചെയ്യിച്ച് ഇളൻ സമാധിയാശ്രയിച്ച് ബ്രഹ്മലോകം പൂകി.

അശ്വമേധയാഗത്തിന്റെ മഹിമാതിശയം ഈ ചരിത്രംകൊണ്ടും സുവ്യക്തമാകുന്നുണ്ടല്ലൊ. സ്ത്രീയായവൻ പൌരുഷംപോലും നേടി. ഇതിലുമധികമൊരുഫലം എന്താണ്? അതുകൊണ്ട് നമുക്കും ആ മഹായജ്ഞംതന്നെ ചെയ്യണം. മന്ത്രികളോടെല്ലാം കൂടി ഒന്നാലോചന ചെയ്തശേഷം ഇനി വേണ്ടതു് ചെയ്യാം.

---

## അദ്ധ്യായം ൩.

---

അശ്വമേധം.

വസിഷ്ഠൻ, വാമദേവൻ, ജാബാലി, കാശ്യപൻ എന്നിവരെല്ലാം അശ്വമേധപ്രയോഗത്തെപ്പറ്റി ശരിയായ അറിവു് സിദ്ധിച്ചവരായിരുന്നു. അവരോടെല്ലാം കൂടിയാലോചിച്ചു് അടുത്ത മംഗളാവസരത്തിൽത്തന്നെ യാഗം ആരംഭിക്കുവാൻ ശ്രീരാമൻ തീർച്ചപ്പെടുത്തി. രാജാവിന്റെ സൽകൃത്യവ്യവസായയോഗ്യതയെക്കണ്ടു് പ്രജകളെല്ലാവരും സന്തോഷിച്ചു പുളച്ചു. അവരെല്ലാവരും അവരവൎക്കു് ആകാവുന്നിടത്തോളം ശ്രമം ചെയ്തു. സദ്യാലങ്കരണം മുതലായ സകല പ്രവൃത്തികളും രാജകല്പനയെ കാത്തിരിക്കാതെ തന്നെ ജനങ്ങൾ നിർവ്വഹിച്ചുകഴിഞ്ഞു.

രാമൻ ലക്ഷ്മണനെ വിളിച്ചു് സകല ഏൎപ്പാടുകളും ചെയ്തശേഷം ചതുരംഗപ്പടയോടുകൂടി നൈമിശക്ഷേത്രത്തിലേയ്ക്കു പുറപ്പാടായി. പിന്നീടു ലക്ഷ്മണനെ ലക്ഷണം ചേൎന്ന കൃഷ്ണസാരവാജിയുടെ പിറകെ ഭൂപര്യടനത്തി

നായി നിയോഗിച്ചയച്ചു. അദ്ദേഹത്തോടൊന്നിച്ച് അനേകം ഋത്വിക്കുകളെയും അയച്ചിരുന്നു.

അതിഥിപൂജയ്ക്കും മററുമായി ഭരതശത്രുഘ്നന്മാർ എപ്പോഴും തയാറായി നിന്നു.

"സുഗ്രീവനൊരുമിച്ചുന്നു
വമ്പന്മാരായ വാനരർ,
താഴ്മയോടേവരും കൂടി
ബ്രാഹ്മണർക്കു വിളമ്പിനാർ,
മാലയിട്ടു നിശാടന്മാർ
പലർ ചൂഴെ വിഭീഷണൻ
പൂജിച്ചാനല്ലൂടതപ-
സ്സുള്ള മാമുനിമാർകളെ."

(വാ-രാ)

ഉത്തരത്തിലായിരുന്നു ഓരോ ഏർപ്പാടുകളും ചെയ്തിരുന്നത്. എവിടെച്ചെന്നു നോക്കിയാലും സകല പേരുടെയും സംസാരവിഷയം അശ്വമേധവിശേഷത്തെപ്പററിത്തന്നെയായി. "അർത്ഥികൾക്ക് നൽകുക, അർത്ഥികളെ തൃപ്തിപ്പെടുത്തുക, അവർ ചോദിക്കുന്നത് സകലതും കൊടുക്കുക." എന്നിത്യാദി ശബ്ദം എപ്പോഴും മുഴങ്ങിക്കൊണ്ടിരുന്നു.

"വാക്കു യാചകർ തൻ ചുണ്ടിൽനിന്നേല്പതിനുമുന്നമേ
കൊടുത്തതായ് താൻകാണായീപ്പ്ലവംഗതമരക്ഷരും
ആരും മലിനനായങ്ങില്ലാർത്തനായ് ക്ഷീണനായുമേ
ഹൃഷ്ടപുഷ്ടജനം തിങ്ങുമാ രാജാവിൻ മഹേഷ്ടിയിൽ.
അങ്ങെഴും യോഗ്യരാം പ്രായംചെന്നുള്ള മുനിമാർക്കുമേ

ഓൎമ്മയില്ലാവിധം യാഗം, മുണ്ടായിട്ടില്ലതെന്നുമേ
അൎത്ഥിപ്പോൻ വേണമെന്നുണ്ടോ, പൊന്നായവന്നു കിട്ടിതേ-
ധനാൎത്ഥികൾ ധനംകിട്ടീ രത്നംവേണ്ടോൎക്കു രത്നവും
എല്ലാരെല്ലാൎക്കും കൊടുക്കാനായ് കൂട്ടിക്കാണായിതങ്ങനെ.”

(വാ-൯൦)

ലോകത്തിലെന്നല്ല, സ്വൎഗ്ഗത്തിലും മറ്റൊരിടത്തും ഇതുമേൽ വിശിഷ്ടമായ ഒരു യാഗം നടന്നിട്ടില്ലെന്ന് മഹൎഷിമാർ ഉച്ചൈസ്തരം ഉൽഘോഷിച്ചു.

“എണ്ണം നിന്നു കരങ്ങളാ-
രെണ്ണമാമട്ടരക്കരും
വാരിക്കോരിട്ടത്താരൎഷിപ്പോ-
ക്കേറെച്ചുരാത്രവിത്തവും.”

ഇങ്ങനെയുള്ള വിവിധാഡംബരങ്ങളോടും, പലവിധത്തിലുള്ള ദാനധൎമ്മങ്ങളോടുംകൂടി ആ യാഗം ആരംഭിച്ച് വൎഷം ഒന്നു തികഞ്ഞു.

യാഗമഹോത്സവം ഇങ്ങനെ വളരെ കേമമായി നടക്കുന്ന സമയത്ത് ഒരിക്കൽ വാല്മീകിമഹൎഷി അനേകശിഷ്യപരിവൃതനായി അയോദ്ധ്യയിൽ വന്നുചേൎന്നു. അദ്ദേഹം യാഗശാലവിട്ട് അല്പം അകലെയായി അനേകം പൎണ്ണശാലകൾകെട്ടി, കൂടക്കൂടെ യാഗവൃത്താന്തങ്ങളറിഞ്ഞു സന്തുഷ്ടനായി പാൎത്തു. കായ്കിഴങ്ങുകൾ നിറഞ്ഞ അനവധി വണ്ടികൾ വാല്മീകിപാദപാടത്തിന്നരികത്തായി കാണപ്പെട്ടു.

ദിവ്യനായ ആ മഹൎഷി അവിടെവന്ന് പാൎപ്പാക്കിയ കഥ കേട്ടയുടനെതന്നെ മഹാരാജാവും ഋഷികളും മറ്റുള്ള

വരും അദ്ദേഹത്തെ ചെന്നുവന്ദിച്ച് അനുഗ്രഹം വാങ്ങി ആത്മശുദ്ധിനേടി.

അന്നൊരു ദിവസം വാല്മീകി തന്റെ ശിഷ്യന്മാരായ രണ്ടു കുട്ടികളെ വിളിച്ച് ഇങ്ങനെ നിർദ്ദേശിച്ചു:—"നിങ്ങൾ രണ്ടുപേരുംകൂടി ഇവിടെയെങ്ങുമുള്ള ഋഷിവാടങ്ങളിലും, ദേവബ്രാഹ്മണാലയങ്ങളിലും, രാജപാതകളിലും, രാജമന്ദിരങ്ങളിലും, ശ്രീരാമചന്ദ്രന്റെ കൊട്ടാരത്തിന്റെ ഗോപുരങ്ങളിലും, കർമ്മസ്ഥലത്തും, ഋത്വിക്കുകളുടെ സമീപത്തിലും ചെന്ന് നിന്ന് മകം കളിക്കത്തക്കവിധം രാമായണം ഗാനം ചെയ്യണം. ക്ഷീണം തോന്നുമ്പോഴെല്ലാം വന്യങ്ങളായ ഈ ഫലമൂലങ്ങൾ ഭക്ഷിച്ചുകൊൾക. എന്നാൽ നിങ്ങൾക്കു ആലസ്യം അല്പംപോലും ഉണ്ടാകുന്നതല്ല. പട്ടണത്തിനു പുറമെ മാത്രം പാർത്താൽ മതി. നിങ്ങൾ പാടുന്നതുകേട്ട് കുതുകിതനായ രാമചന്ദ്രൻ വിളിച്ചു പാടാൻ പറയുന്നപക്ഷം, മഹർഷിമാരുടെ സാന്നിദ്ധ്യത്തോടുകൂടി പാടുകതന്നെ വേണം. ഒരു ദിവസം ഇരുപതു സർഗ്ഗത്തിൽ കൂടുതലായി പാടേണമെന്നില്ല. നിങ്ങൾ പാടുന്നതു പണത്തിനു വേണ്ടി ആയിരിക്കരുത്. ആ ഒരു ഉദ്ദേശമേ നിങ്ങൾക്കു ഉണ്ടാകരുത്. കായും കിഴങ്ങും ഭക്ഷിച്ച് ആശ്രമത്തിൽ പരിശീലനം സിദ്ധിച്ച നമുക്ക് പണത്തിന്റെ ആവശ്യകതയേ ഇല്ലല്ലോ. രാമചന്ദ്രൻ നിങ്ങളുടെ ഊരുപേരുവിവരങ്ങളെപ്പറ്റി ചോദിക്കുകയാണെങ്കിൽ "ഞങ്ങൾ വാല്മീകിയുടെ ശിഷ്യന്മാരാണെ"ന്നു മാത്രം പറഞ്ഞേക്കണം. അസാധാരണമായ ഒരു സ്വരംജനിക്കത്തക്കതരത്തിൽ ഈ കമ്പികളെ കൂട്ടിയിണക്കി കുഴപ്പമൊന്നും വരാത്തവിധം വേണം പാട്ടാരംഭിക്കാൻ. രാ

രാജാവിന്ന് അവമാനം അശേഷവും തട്ടാതെ അത്രമേൽ വിനീതരായി ആദ്യംതൊട്ടുതന്നെ പാടണം. മനുഷ്യരുടെയെന്നല്ല ജീവികളുടെയെല്ലാം പിതാവെന്നാണ് ധൎമ്മശാസ്ത്രം രാജാവിനെപ്പററി പറയുന്നതു്. അതുകൊണ്ടു പ്രസന്നവദനരായ നിങ്ങൾപോയി നാളെക്കാലത്തുതന്നേ പാടുന്നതിന്ന തയ്യാറാവണം.

കുട്ടികൾ അതു സസന്തോഷം സമ്മതിച്ചു.

"ശുചിയുക്തമായ നൃഷിചൊന്നവാക്യ-
മതിശാലിമാർ ഭാർഗ്ഗവനീതിപോലെ
മനസ്സിൽവെച്ചുസുഖകരായ് ചമഞ്ഞാരാ-
കുമാരർസൌഖ്യത്തൊടുരാത്രിപാൎത്തതേ."

അടുത്തദിവസം പ്രഭാതത്തിൽത്തന്നേ കുട്ടികൾ സ്നാനവും നിത്യകൎമ്മങ്ങളും ചമതയിടലും മററും കഴിച്ചു് വാല്മീകിയുടെ ആജ്ഞാനുസാരം പരമോൽസുകരായി പാട്ടുപാടി നടന്നു. രാമമന്ദിരത്തിന്റെ ഗോപുരവാതില്ക്കൽ വെച്ചു പാടിയ സമയം അതുകേട്ടു് ആകൃഷ്ടമനസ്കനായ രാഘവൻ വീണ്ടും വീണ്ടും അതിൽത്തന്നെ നിലീനനായിപ്പോയി. അതു മുമ്പൊരിക്കലും അദ്ദേഹം കേട്ടിട്ടുണ്ടായിരുന്നില്ല. അത്രമേൽ ആകൎഷകമായ ഒരു സ്വരമാധുൎയ്യം ശ്രീരാമൻ ആസ്വദിച്ചിട്ടുതന്നെയില്ല.

"പിന്നെക്കൎമ്മാന്തരേ ഭൂപൻവിളിച്ചുമുനിമുഖ്യരെ
മന്ത്രിമാരെയുംനരവ്യാഘ്രൻപൌരപണ്ഡിതർതമ്മെയും
പൌരാണികന്മാർ ശബ്ദജ്ഞർവൃദ്ധന്മാരാം ദ്വിജാതികൾ
സ്വരലക്ഷണവിജ്ഞന്മാരുമഴലും ദ്വിജസത്തമർ

പാട്ടുകാർ ലക്ഷണജ്ഞന്മാർ വിശേഷിച്ചു ധനൈഗമർ
പാദാക്ഷരസമാസജ്ഞരേവം ഛന്ദോവിശാരദർ
സ്വരമാത്രാവിഭാഗജ്ഞർ പിന്നെ ജ്യോതിഷമുള്ളവർ
ക്രിയാകല്പങ്ങളറിവോർ, കാര്യസാമർത്ഥ്യമുള്ളവർ
ഭാഷാജ്ഞരിംഗിതജ്ഞന്മാർ കച്ചോടക്കാർകളെവരും,.
(വാ-രാ)

എന്നുവേണ്ട, വിവിധകലകളിൽ പാണ്ഡിത്യംനേടിയ അനേകം പേരും ഋഷികളും പൌരന്മാരും പരദേശക്കാരും ആ സംഘത്തിൽ വന്നിരിക്കണമെന്നായിരുന്നു രാമചന്ദ്രനിയോഗം. എല്ലാവരുംവന്നിരുന്ന് ശ്രദ്ധകൊടുക്കയും ചെയ്തു. അനന്തരം ഹാമകോമളരും നിസർഗ്ഗരമണീയരും ആയ ആ ബാലർ രണ്ടുപേരും സഭാമദ്ധ്യത്തിൽ പ്രവേശിച്ചു. കണ്ടവർ കണ്ടവർ, തങ്ങളുടെ നേത്രങ്ങളെ ആ കുട്ടികളിൽ നിന്ന് ഒന്നു മാററുവാൻകൂടി ശക്തരായില്ല. ഇമച്ചുമിഴി തങ്ങളുടെ അതികഠിനമായ ദുരദൃഷ്ടത്തിന്റെ ഫലമായിട്ട് ആ സഭ്യരൊക്കെ ഒന്നുപോലെ കരുതി. അവരോരോരുത്തരും പലതും വിചാരിച്ചുതുടങ്ങി. ചിലർതമ്മിൽ ഇങ്ങനെ പറയുകയും ചെയ്തു:—

"രണ്ടാളും രാമതുല്യന്മാർ
ബിംബോള്യൽ ബിംബസന്നിഭർ;
ജടയുള്ളവരല്ലെങ്കിൽ
മരത്തോൽ ചുററിടാഞ്ഞിലും,
വ്യത്യാസമറിയാ നമ്മൾ
രാമനും പാട്ടുകാർക്കുമെ."

ആ സന്ദർഭത്തിൽത്തന്നെ കുട്ടികൾ പാട്ടുതുടങ്ങി. അതിമാനുഷമായ ആ ഗാനത്തിന്റെ ഭംഗിപറഞ്ഞറിയി

ക്കെ തുലോം ദുഷ്കരംതന്നെ. മഹർഷിയുടെ നിയോഗപ്രകാരമുള്ള ഇരുപതു സർഗ്ഗവും കുട്ടികൾ പാടിത്തീർത്തു. പക്ഷെ, അതു കേട്ടിരുന്നവരാരും അതുകൊണ്ടു തൃപ്തരായില്ല. എങ്കിലും കുട്ടികൾ ക്ഷീണിതരായിരിക്കുമെന്ന് വിചാരിച്ച് രണ്ടാമതാരും പാടാനപേക്ഷിച്ചതുമില്ല. പാട്ടുകേട്ടു എന്തെന്നില്ലാത്ത ഒരു പരമാനന്ദത്തിന് വശഗതനായ രാമചന്ദ്രൻ ഉടൻതന്നെ ലക്ഷ്മണനെവിളിച്ച് പരസ്യമായി ഉച്ചത്തിൽ പതിനെണ്ണായിരംപൊന്നും, അവരാവശ്യപ്പെടുന്ന മറ്റു സകല സാധനങ്ങളും കൊടുക്കണ’മെന്നു കല്പിച്ചു. അപ്പോൾ കുമാരർ പറഞ്ഞു:—

“കാട്ടിലെക്കായ്കനികളും
തിന്നുകാട്ടിൽ വസിപ്പവർ,
ഞങ്ങൾ പൊന്നിൻപണംകൊണ്ട്
കാട്ടിലെന്തൊന്നു ചെയ്തിടും?”

(വാ-രാ)

ആ ചെറുബാലരുടെ ആശാരഹിതമായ ഈ വാക്കു കേട്ടു വിസ്മയംപൂണ്ട രാമചന്ദ്രനും മറ്റുള്ളവരും ഹർഷപരവശരും കൂടിയായി. തൽക്ഷണം ശ്രീരാമൻ, ഈ കാവ്യം എത്രയുണ്ടെന്നും, ചമച്ച മുനി ആരാണ് എന്നും മറ്റും ബാലരോടു ചോദിച്ചു. കുട്ടികളതിനിങ്ങനെ മറുപടിയുരച്ചു:—

“തീർത്ത വാല്മീകിഭഗവാൻ
വന്നിട്ടുണ്ടധോചരാന്തികെ
അദ്ദേഹമല്ലോ കാണിച്ചു
നിൻചരിത്രമിതൊക്കെയും.”

"ഇരുപത്തുനാലായിരം പദ്യത്തെ അദ്ദേഹം നിൎമ്മിച്ചിട്ടുണ്ടു്. അഞ്ഞൂറു സൎഗ്ഗം ആറുകാണ്ഡം ഇങ്ങിനെയാണതിന്റെ വിഭാഗം; ഒരുനൂറു ഉപാഖ്യാനങ്ങൾ ഇതിലാകെ അടക്കം ചെയ്തിട്ടുണ്ടു്. അവിടുത്തെ പൂൎണ്ണചരിത്രവും ഇതിൽ വിവരിച്ചു കാണിച്ചിരിക്കുന്നു. അതെല്ലാം അതു മുഴുവൻ കേൾപ്പാൻ കൌതുകം തോന്നുന്നപക്ഷം സൌകൎയ്യം പോലെ ഞങ്ങൾ പാടികേൾപ്പിക്കാം. അവിടുത്തെ കൎമ്മം തിന്നാൽ സോദരന്മാരൊന്നിച്ചിരുന്നു കേട്ടു തൃപ്തിപ്പെടാലും."

രാമനിതുകേട്ടു് അനല്പമായ ഒരാഹ്ലാദമുണ്ടായി. അങ്ങിനെതന്നെയെന്നു നിശ്ചയിച്ചു് അദ്ദേഹം കുട്ടികളെ തല്ക്കാലം വാല്മീകിപാദത്തിങ്കലേക്കയയ്ക്കുകയും ചെയ്തു. പാട്ടവസാനിച്ചു കുട്ടികൾ പോയെങ്കിലും ആ ഗാനമാധുൎയ്യം അതേ രീതിയിൽ, അപ്പോൾ കൂടി കേൾക്കുന്ന മട്ടിൽ ആ സദസ്സിലുണ്ടായിരുന്നവരുടെയെല്ലാം കൎണ്ണങ്ങളെ കുളിൎപ്പിച്ചുകൊണ്ടിരുന്നു.

പല ദിവസങ്ങൾകൊണ്ടു രാമചരിതം മുഴുവൻ കുട്ടികൾ പാടി, അതുകേട്ടു രാമനും രാജാക്കന്മാരും പൌരന്മാരും മാമുനിമാരും നിതാന്താനന്ദതുന്ദിലരാകുകയും ചെയ്തു. എന്നാൽ, പാട്ടുകാരായ കുട്ടികളെപ്പറ്റി സഭ്യൎക്കാൎക്കുമുണ്ടായ സന്ദേഹം പാട്ടവസാനിച്ചപ്പോഴേയ്ക്കും തീൎന്നു. സീതാപുത്രരായ കുശലവന്മാരാണു് ആ ഗാനരസികരെന്നു ശ്രീരാമനു തന്നെ എങ്ങനെയോ മനസ്സിലായി. അനന്തരം സഭാമദ്ധ്യത്തിൽവെച്ചുതന്നെ രാമചന്ദ്രൻ സഭൃത്യരായ ദൂതരെ വിളിച്ചു് ഈ വിധം ഉച്ചത്തിലരുളിച്ചെയ്തു:—"നിങ്ങൾ വേ

ഗത്തിൽ വാല്മീകിമഹർഷിയുടെ അരികേചെന്ന് ഇങ്ങനെ ബോധിപ്പിക്കണം:—

“സച്ചരിതയെങ്കിലും സീത
ദോഷമററവളെങ്കിലും,
ഇങ്ങാത്മശുദ്ധിചെയ്യട്ടെ
സമ്മതിപ്പിച്ചൃഷീന്ദ്രരെ.
മുനിതൻ പക്ഷവുംസീത-
തൻമനസ്സുമറിഞ്ഞുടൻ
വിശ്വാസമേകിടാമെന്നു-
ണ്ടെങ്കിലെന്നോടു ചൊല്ലുവിൻ;
നാളെക്കാലത്തു ശപഥം
ജനകാത്മജ മൈഥിലി,
സഭാമദ്ധ്യേ നടത്തട്ടെ-
യെൻദുഷ്പേർ തീർപ്പതിന്നുതാൻ.”

സഭ്യരെല്ലാം സുമധുരവും ജീവചൈതന്യപ്രദായകവുമായ ഈ കല്പനകേട്ട് ഹർഷംകൊണ്ട് തുള്ളിക്കളിച്ചു.

ദൂതന്മാർ അത്യുത്സാഹഭരിതരായി വാല്മീകിമുനിവാടത്തിലെയ്ക്കു പോന്നു. അവരദ്ദേഹത്തെക്കണ്ട് രാമസന്ദേശത്തെ ഇങ്ങനെ അറിവിച്ചു:—

“ജാനകീദേവിശുദ്ധയെങ്കിൽ കൈക്കൊള്ളാമല്ലോ
നാനാലോകരുംകാൺകെ പ്രത്യയംചെയ്തീടണം”

ദൂതവാക്യംകേട്ട് സന്തോഷപൂരിതനായ ആ ഋഷിപുംഗവനാകട്ടെ,

“നന്നിതുനാളെത്തന്നെ സത്യംചെയ്യിക്കാമല്ലോ” എന്നു മുക്തകണ്ഠം അരുളിച്ചെയ്തു. സന്ദേശഹാരകർ അതി

വേഗത്തിൽ തിരിയെ വന്നു് നാനാജനസംസേവിതനായ രാമഭദ്രന്റെ തിരുമുമ്പിൽ വിവരമുണർത്തി.

അനന്തരം സഭ്യരോടു് രാമചന്ദ്രൻ കല്പിച്ചു:—

"സശിഷ്യർ ഭഗവാന്മാരമാൎക്കാരൊത്ത നരേന്ദ്രരും
സീതതൻ ശപഥം കേൾപ്പിൻ മററുകാംക്ഷികളേവരുമേ."

മുനികളും രാജാക്കന്മാരുമെല്ലാം സാധുവാദം മുഴക്കി. മഹാത്മാവായ രഘുപുംഗവനെ എല്ലാവരും വീണ്ടുംവീണ്ടും പുകഴ്ത്തി. അടുത്തദിവസം മഹാജനമദ്ധ്യത്തിൽവെച്ചു് സീത, ആത്മശുദ്ധിപരമായ ശപഥം ചെയ്യുന്നതാണെന്നുള്ള ശ്രുതി എങ്ങും മുഴങ്ങി. ആ മഹാജനമണ്ഡലം അന്നു ആ വിധം സന്തോഷമയമായിത്തന്നെ പിരിഞ്ഞു.

---

## അദ്ധ്യായം ൩.

---

തിരോധാനം.

അടുത്തദിവസത്തെ സൂൎയ്യോദയം വിവിധസംഭവങ്ങളുടെ നാന്ദിയായിരുന്നു. രാഘവൻ മുനിമണ്ഡലത്തോടും മററനവധി ജനതയോടുമൊന്നിച്ചു് യാഗശാലയ്ക്കകം പൂകി. ഹനുമൽപ്രഭൃതികളായ വാനരന്മാരും, വിഭീഷണാദികളായ അരക്കരും അവിടെ സന്നദ്ധരായി നിന്നു. സീതാദേവിയുടെ സത്യം കേൾപ്പാൻ ആ ജനതയ്ക്കുണ്ടായിരുന്ന ആനന്ദം അപരിമിതമായി. എല്ലാവരുംവന്നു് മലപോലിളകാതെ നിൎന്നിമേഷരായി നിന്നു. വാല്മീകി സീതാസമേതനായി അവിടെയ്ക്കെഴുന്നള്ളി.

“സീതയാമുനിതൻപിമ്പേ
തലതാഴ്ത്തിനടന്നതേ
കൈകൂപ്പിത്തൊണ്ടയിടറി
രാമനിൽക്കരളുംചേൎത്തുമേ
ബ്രഹ്മാവിൻപിന്നിൽമരാളപാ-
ലാ വാല്മീകിക്കു പിന്നിലായ്”

വരുന്ന സീതാദേവിയെക്കണ്ട് ജനങ്ങളെല്ലാം മംഗളധ്വാനമുതിൎക്കയും ദേവിയുടെ അക്ഷുണ്ണവും പരമോൽകൃഷ്ടവുമായ ചാരിത്രമഹിമയെപ്പറ്റി കൊണ്ടാടുകയും ചെയ്തു. കോലാഹലം അവിടമെങ്ങും മുഴങ്ങി.

“ദുഃഖംമൂലം പരന്നോരു ശോകമുള്ളിട്ടലച്ചയാൽ
രാമ! നന്നെന്നു ചിലപേർ, സീതേ! നന്നെന്നുമറ്റുപേർ”

ഇങ്ങനെ ആ രണ്ടുപേരെയും പറ്റി ജനങ്ങൾ ആൎത്തുവിളിച്ചു. ആ തിരക്കിന്നിടയിൽക്കൂടി വാല്മീകി പെട്ടെന്നു സഭാമദ്ധ്യത്തിൽ പ്രവേശിച്ച് അരുളിച്ചെയ്തു:—

“ഇതാ ദാശരഥേ! സീത
ധൎമ്മചാരിണി സുവ്രത
ദുഷ്ടരാൽ വെടിയപ്പെട്ടോ-
ളെന്നാശ്രമസമീപമേ.
ലോകാപവാദഭീയുള്ള-
ന്നെയ്യു രാമ, മഹാവ്രത!
വിശ്വാസമേകുമേ സീത-
യതിന്നനുവദിക്കണം.
ഇരട്ടപെറ്റുണ്ടായൊരീ-
യിരുപേർ ജാനകീസുതർ

നിൻപുത്രന്മാർ ദുരാധർഷർ
ഞാനീ ചൊൽവതു സത്യമാം.
പ്രചേതസ്സിന്നു പത്താമൻ
മകൻ ഞാൻ രഘുനന്ദന!
പൊളിവാക്കോർക്കമാറോമി-
ല്ലിവർ നിന്നുടെയുണ്ണികൾ.
അനേകമായിരത്താണ്ടു
തപം ചെയ്തുവനാണു ഞാൻ
അതിൻഫലമരിക്കേണ്ടാ
ദുഷ്ടിസ്സീതയ്ക്കിരിക്കകിൽ.
മനസ്സാൽ തൊഴിലാൽ വാക്കാൽ
മുൻചെയ്തിട്ടില്ല പാതകം
അതിൻഫലമരിപ്പൻ ഞാൻ
സീതനിഷ്പാപയെങ്കിലോ.
സീതയ്ക്കു ശുദ്ധിയുണ്ടല്ലോ
കണ്ടുണ്ടു കാട്ടിൽവെച്ചു ഞാൻ.
ഇവൾ നല്ലനടപ്പുള്ളോൾ
പാപങ്ങളറ്റോൾ പതിവ്രത.."

(വാ-രാ.)

വാല്മീകി തുടർന്നുപറഞ്ഞു:—"ഇവളുടെ ഹൃദയം പരിശുദ്ധവും പാപസ്പർശലേശം ഇല്ലാത്തതുമാകുന്നു. ദിവ്യദൃഷ്ടികൊണ്ട് ഞാൻ ഈ പരമാർത്ഥം കണ്ടറിഞ്ഞിരിക്കയാണ്. അങ്ങിവളെ പരിത്യജിച്ചതു് ആത്മശങ്കകൊണ്ടല്ലെന്നു് ഞാൻ കരുതുന്നു. ലോകാപവാദഭീതനായത്രെ അവിടത്തെക്കൊണ്ട് ഈ പരിത്യാഗകഠോരകർമ്മം ചെയ്യിച്ചതു്. അതു് നിശ്ശേഷം തീരത്തക്കവണ്ണം സീത ശപഥം ചെയ്യും."

അതുവരെ നിശ്ശബ്ദമായിരുന്ന ജനാവലിയിൽനിന്ന് തൽക്ഷണം പൊങ്ങിയ ആഹ്ളാദധ്വനി ആകാശമണ്ഡലത്തെ മുഖരിതമാക്കി. സകലരും പരസ്പരം മുഖം നോക്കി ഒന്നും പറയാനറിയാതെ വിസ്മിതരായിരുന്നു. മഹാരാജാവിതിനെന്തുത്തരമാണ് പറയുകയെന്നറിവാൻ ഏവക്കും കൌതുകം വളൎന്നു. ആ സമയം ശ്രീരാമൻ അഞ്ജലി ബന്ധിച്ച് ദയാരസസ്ഥമസൃണമായ മിഴികൊണ്ട് സീതയേയും മുനിയേയും വീക്ഷിച്ച് ഇങ്ങനെ പറഞ്ഞു:—

"നിന്തിരുവടി പറഞ്ഞാലുള്ളതന്നേമതി
ചിന്തിച്ചുകണ്ടാലിതിൽമീതെയില്ലൊരുസത്യം
വഹ്നിദേവനും മഹാദേവനും വിരിഞ്ചനും
അന്യദേവന്മാരുമിതെന്നോടു ചൊന്നാരല്ലോ.
അന്ധനായ് വിചാരമില്ലാത്തൊരുപേക്ഷിച്ചേൻ
നിന്തിരുവടിയതു പൊറുത്തുകൊള്ളേണമേ.
മുററും ഞാനപവാദംപേടിച്ചുതന്നെചെയ്തേൻ
കുററമില്ലിവൾക്കെന്നതറിയാഞ്ഞതല്ലയല്ലോ.
ഇന്നിനി മഹാജനമറിയുമാറു സത്യം
ധന്യയാമിവൾ ചെയ്തീടട്ടപവാദം തീർപ്പാൻ."

(അ-രാ)

മഹാരാജാവ് പിന്നെയും പറയുകയാണ്:— "ഈ കുട്ടികൾ എന്റെ ഔരസപുത്രർ തന്നെയാണെന്ന് എനിക്ക് നിശ്ചയമായറിയാം. സുകുമാരരായ ഈ പൊന്നുണ്ണികളെ കണ്ടപ്പോൾതന്നെ അവാച്യമായ ഏതോ ഒരു ഗാഢസ്നേഹത്താൽ എന്റെ ഹൃദയം ആവരണം ചെയ്യപ്പെട്ടിരുന്നു. അത് ക്രമപ്രവൃദ്ധമാകുന്നതായും എനിക്കനുഭവപ്പെട്ടു. എന്നാൽ, ഹതഭാഗ്യനായ എന്റെ പ്രവൃത്തിയുടെ കാഠി

ന്യം എന്നെ പര്യാകുലനാക്കിത്തീൎത്തു. സീതയെ വെടിഞ്ഞ എന്റെ പാപത്തെ അല്ലെങ്കിൽ, മഹാപരാധത്തെ അവിടുന്ന് സദയം പൊറുത്തരുളണമെന്ന് ഞാനപേക്ഷിക്കുന്നു."

അപ്പോഴേയ്ക്കും അന്തരീക്ഷമണ്ഡലം സുരസംഘത്താൽ അന്തൎഹിതമായി. ബ്രഹ്മാവിനെ മുൻനിൎത്തി എല്ലാ ദേവന്മാരും നിരനിരയായി വാനത്തിൽ നില്പായി. അനന്തരം, "വന്നൊരു സമീരണൻ വീശിനാനെല്ലാടവും വന്നൊരാനന്ദം പൂണ്ടുമേവിനാരെല്ലാവരും." ഗുണോത്തരയും സുചരിതയുമായ സീതാദേവി ആ സമയം, "വരനൊത്തനെ നോക്കിക്കണ്ണുനീർവാൎത്തുവാൎത്തു ഖേദമെത്രയും നിറഞ്ഞുള്ള മാനസത്തോടും" കൂടി കൈകൂപ്പിനിന്നുംകൊണ്ട് ഈ വിധം മന്ദവും, എന്നാൽ ഗംഭീരവുമായി അരുളിച്ചെയ്തു:—

"രാമനല്ലാതൊരാളെ ഞാ-
നുള്ളാലെ നിനയ്ക്കിലോ
എനിക്കു മാധവീദേവി
പഴുതൊന്നു തരേണമേ.
മനസ്സാൽ തൊഴിലാൽ വാക്കാൽ
ഞാൻ രാമാൎച്ചന ചെയ്യുകിൽ
എനിക്കു മാധവീദേവി
പഴുതൊന്നു തരേണമേ."

വൈദേഹീദേവി ഇത്തരമുള്ള സത്യംചെയ്തതിന്നപ്പോഴുണ്ടായ അത്ഭുതം വാചാമഗോചരമായിരുന്നു. ഭൂമിയുടെ അടിത്തട്ടിൽനിന്ന് മഹനീയമായ ഒരു രത്നസിംഹാസനം ഉയൎന്നുകാണായി. രത്നമൌലികളായ അനവധി സ

പ്പങ്ങൾ അതിലെങ്ങും നിറയപ്പെട്ടിരുന്നു. ഭൂമിദേവി ദിവ്യമായ രൂപത്തോടുകൂടി അതിലിരുന്നിരുന്നു. ആ ദേവി സീതയെ കൈകൊണ്ടെടുത്തു് മടിയിൽ ഇരുത്തി നിറുകയിൽ ചുംബിച്ചു. അപ്പോഴേയ്ക്കും സിംഹാസനം ക്രമേണ കീഴ്പ്പോട്ടു് താഴുവാനും തുടങ്ങി. ജാനകിയുടെ ശിരസ്സിൽ ആകാശത്തുനിന്നു് ഫുല്ലപുഷ്പനിര തെരുതെരെ വർഷിച്ചു. സീതാദേവിയുടെ ചാരിത്രശുദ്ധിയുടെ സൂചകങ്ങളായ ഗാനാലാപം വാനിൽനിന്നും മന്നിൽനിന്നും ഉതിർന്നുകൊണ്ടിരുന്നു. അവിടെ കൂടിയിരുന്ന രാജാക്കന്മാരും പൌരന്മാരും മാമുനിവൃന്ദവും മറ്റുള്ളവരുമെല്ലാം വിസ്മയാകുലിതരായി ചമഞ്ഞു. ചിലർ സന്തോഷംകൊണ്ടാർത്തുവിളിച്ചു. മറ്റുചിലർ ചിന്താകുലിതരായി. വേറെ ചിലർ ശ്രീരാമന്റെ മുഖത്തെന്നെ നോക്കിക്കൊണ്ടിരുന്നു.

മഹർഷിമാരും വാനരന്മാരും സീതയുടെ പാതാളപ്രവേശത്തെപ്പറ്റി രാമന്റെ സമീപത്തിരുന്നുകൊണ്ടു് സമമൊപ്പം ഉൽഘോഷിച്ചു. രാമന്റെ അവസ്ഥയൊന്നും പറയാനില്ല.

"ദണ്ഡാംവടിപിടിച്ചിട്ടു
കണ്ണീർ ചിന്നിയ കണ്ണുമായ്
തലചാച്ചുള്ള ഭഗ്നനാം
മഴലാണ്ടിതു രാമനും."

അദ്ദേഹം വളരെനേരം കരഞ്ഞു. കണ്ണീർപ്രവാഹം അവിടമെങ്ങും വ്യാപിച്ചു. കോപതാപങ്ങൾ ഒരുപോലെ അദ്ദേഹത്തിന്റെ മനസ്സിൽ പൊങ്ങി. "അഭേദനതെന്റെ മനസ്സിൽ ഇതുവരെ ഇത്രമേൽ ഉഗ്ര

വാനിൽ നിന്നിരുന്ന പിതാമഹൻ ദേവനിർദ്ദേശാനുസരണം ശ്രീരാമനോട്ട് പറഞ്ഞു: —

“എന്തൊരു ബന്ധമിത്രകോപമുണ്ടാവാനിപ്പോൾ
ചിന്തിച്ചുകാൺക നീയാരെന്നു പരമാർത്ഥം.
വൈദേഹിയോടും കൂടെ മേലിലും വാഴാമല്ലോ
ഖേദവുംകൂടാതെകണ്ടാനന്ദസമന്വിതം
മുഖ്യമാം മാനുഷജന്മത്തിങ്കലെല്ലാവർക്കും
ദുഃഖസൌഖ്യങ്ങളിടകലർന്നുണ്ടറികനീ.”

“വാല്മീകിമുനിയാൽ വിരചിതമായ രാമായണത്തിന്റെ അനന്തരഭാഗംകൂടി അങ്ങ് കേട്ടറിയുക. അതു കേൾക്കുന്ന പക്ഷം അങ്ങയുടെ മായാരൂപമായ ഈ ഭ്രമം നിശ്ശേഷം നീങ്ങുന്നതാണ്.”

മഹാരാജാവു് കേൾക്കുവാൻ മാത്രം ആയിരുന്നു ബ്രഹ്മാവിതുപറഞ്ഞതു്. മററാരുമറിഞ്ഞതുമില്ല. ഉടൻ രാമൻ വാല്മീകിയോട്, “മഹാത്മൻ, എന്റെ ജീവിതത്തിലെ ഭവിഷ്യച്ചരിതംകൂടി കേൾപ്പാൻ ഞാനാശിക്കുന്നു; അടുത്തദിവസം തന്നെ എന്റെ ഈ ആശയെ നിർവ്വഹിച്ചുതരുവാനപേക്ഷ” എന്നു പറഞ്ഞു. വാല്മീകി അതുപ്രകാരം സമ്മതിച്ച് കുശലവരോടുകൂടി പർണ്ണശാലയിലേയ്ക്കു പോവുകയും ചെയ്തു. ശ്രീരാമൻ അന്നത്തെരാത്രി സീതാവിചാരവിഷാദംകൊണ്ട് അന്ധമയമായിത്തന്നെ കലാശിച്ചു.

നേരം പുലർന്ന് നിത്യകർമ്മങ്ങളെല്ലാം കഴിഞ്ഞയുടനെതന്നെ രാമചന്ദ്രൻ കുട്ടികളെ വരുത്തി ഉത്തരചരിതത്തെ പാടുവാൻ നിയോഗിച്ചു. മാന്യരായ മഹർഷിമാരി

തന്നയുടൻ കുമാരന്മാർ കാകളീകളസ്വനത്തിൽ അതു് പാടി സദസ്യരെ ആഹ്ളാദഭരിതരാക്കി.

സീതയുടെ ആ വിയോഗം രാമനെ അത്യധികം വ്യഥിതനാക്കി. യാഗത്തിരക്കുകൂടി കഴിഞ്ഞപ്പോൾ നിഷ്പ്രചാരനായ രാമനതു് ദുസ്സഹമായിത്തീർന്നു. സീതാരഹിതമായലോകജീവിതം ശൂന്യമയമായി അദ്ദേഹത്തിനു തോന്നി. ദുഃഖാവേശംമൂലം അവശനായിത്തീൎന്ന രാമനു് അല്പമൊരു സമാശ്വാസവും ലബ്ധമായില്ല. യാഗത്തിനായി ക്ഷണിച്ചുവരുത്തിയ രാജാക്കന്മാരെയും വാനരന്മാരെയും, ബ്രാഹ്മണരെയും യോഗ്യതാനുസരണം സമ്മാനിച്ചയച്ചു. അശ്വമേധയാഗം ഇങ്ങനെ ഭരതവാക്യം പാടിയ ശേഷം എല്ലാവരെയും പിരിച്ചയച്ചു് സീതാപ്രതിഷ്ഠിതഹൃദയനായിത്തന്നെ കുശലവരോടുകൂടി അയോദ്ധ്യാപുരം പൂകി.

നാൾ വളരെക്കഴിഞ്ഞപ്പോൾ കൌസല്യ പ്രായാധിക്യം മൂലം അന്തരിച്ചു. പിന്നെ അധികം താമസിയാതെ സുമിത്രയും, അതിനൊത്തുടൻ കൈകേയിയും സ്വർഗ്ഗംപൂകി. ആ സുചരിതകളായ സപത്നികൾ വിണ്ണിൽ ദശരഥസമേതകളായി വീണ്ടും അക്ഷയ്യമായ ദാമ്പത്യാമൃതം നുകർന്നു. രാമനും സോദരന്മാരും ദുഃഖിതരെങ്കിലും, വിധിശക്തിക്കധീനരായി നിവാപാഞ്ജലികൾ പ്രദാനംചെയ്തു പിതൃപ്രീതിവരുത്തി.

അന്നൊരുദിവസം കേകയഭൂപാലനായ യുധാജിത്തു് സ്വപുരോഹിതനും ബ്രഹ്മർഷിയുമായ ഗാർഗ്ഗ്യനെ രാമസന്നിധിയിലേയ്ക്കു അയച്ചു. വിലപിടിച്ചതും വിശിഷ്ടങ്ങളും

വിവിധങ്ങളുമായ അനേകം സമ്മാനങ്ങൾ അദ്ദേഹം രാമ
ചന്ദ്രനായി അയച്ചിട്ടുണ്ടായിരുന്നു. ഗാർഗ്ഗ്യമഹാമുനി മാ
തുലനിയോഗാനുസരണമായി അനവധി വിശിഷ്ടസാധ
നങ്ങളോടുകൂടി വന്നിരിക്കുന്നുവെന്ന വിവരം കേട്ടയുടൻ
രാഘവൻ തമ്പിമാരൊന്നിച്ച് ദൂരത്തുനിന്നുതന്നെ അദ്ദേ
ഹത്തെ എതിരേറ്റ് കൊട്ടാരത്തിലേയ്ക്കാനയിച്ചു. മാമു
നിയെ യഥാർഹം പൂജിച്ച് മാതുലപ്രേഷിതങ്ങളായ സ
മ്മാനങ്ങൾ എല്ലാം ഏറ്റുവാങ്ങിയതിനുശേഷം മുനിനി
യോഗപ്രകാരം അനഘനായ രാമഭദ്രൻ,

"എന്തോതി മാതുലനതിനല്പ്പമിങ്ങേഴുന്നള്ളി നീ?
ഭഗവാനേ,വാഗ്മിവര്യൻ സാക്ഷാൽവ്യാഴംകണക്കിനെ"

എന്ന് കുശലം ചോദിച്ചു.

ഗാർഗ്ഗ്യ:—"മഹാരാജാവായ ഭരതയുടെ അമ്മാവൻ
ഇങ്ങനെ സന്ദേശിച്ചിട്ടുണ്ട്. സിന്ധുവിന്റെ ഉഭയപാർ
ശ്വങ്ങളിലും വ്യാപിച്ചുകിടക്കുന്ന ഗന്ധർവ്വനാട് പ്രകൃ
തിരമണീയവും, ഫലമൂലാദി പരിശോഭിതവുമാകുന്നു. ആ
യുധപാണികളും യുദ്ധവീരന്മാരുമായ ഒരുകൂട്ടം ഗന്ധർവ്വന്മാ
രാണ് ആ രാജ്യം ഭരിച്ചുവരുന്നത്. അവരെ ജയിച്ച്
രാജ്യം കീഴടക്കി അവിടമൊരു നല്ല നഗരിയാക്കുന്നതു
കൊള്ളാം. മറ്റൊരാളും അവിടെ കടക്കുകയില്ല. നാടാ
ണെങ്കിൽ അതിരമണീയവുമാണ്. ഇനിയെല്ലാം നിന്റെ
അഭിമതംപോലെ ചെയ്ക." ഇതാണു യുധാജിത്തിന്റെ സ
ന്ദേശം.

അമ്മാവന്റെ സാരതരമായ ഉപദേശം രാമന് ന
ന്നേ ബോധിച്ചു. അദ്ദേഹം ഒരു സാകൂതസ്മിതംപൂണ്ട് ഭര
തനെ ഒന്നു കടാക്ഷിച്ചുകൊണ്ട് മുനിയോടിങ്ങനെ പറ

ഞ്ഞു:—"മഹാത്മൻ, ഈ കുട്ടികൾ അവിടെയൊക്കെ സഞ്ചരിച്ചു വിജയം നേടും. ഇവർ ഭരതന്റെ പുത്രന്മാരും തക്ഷനെന്നും, പുഷ്കലനെന്നും പേരുള്ളവരുമാകുന്നു. ഇവരവിടെ ചെന്ന് ഗന്ധർവന്മാരെ ജയിക്കയും, അവിടെ രണ്ടു പുരം നിർമ്മിക്കുകയും ചെയ്യും. ഇവരെ രണ്ടാളെയും അവിടെ വാഴിച്ചശേഷം ഭരതൻ തിരിയെ ഇങ്ങോട്ടു വരുന്നതാണ്."

അനന്തരം കുമാരരെ അഭിഷേകംചെയ്തു പരിശുദ്ധരാക്കി ഒരു ശുഭമുഹൂർത്തത്തിൽ അവരെ ഭരതനോടുകൂടി അയയ്ക്കുന്നതിനുവേണ്ട ഒരുക്കങ്ങളെല്ലാം ചെയ്തു. വലിപ്പമായ ഒരു സൈന്യത്തിന്റെ അകമ്പടിയോടും ഗാർഗ്ഗ്യമഹാമുനിയുടെ പുരോഗതിയോടുംകൂടി പുത്രസമേതനായ ഭരതൻ യാത്രതിരിച്ചു. അദ്ദേഹത്തിന്റെ പിറകെ പെരുംകൂററായ ജനങ്ങളും, മഹാമഹോരത്നാവലിയും നടകൊണ്ടു. ഒന്നരമാസംകൊണ്ടാണ് ആ മഹാസംഘം കേകയപുരത്തിലെത്തിയത്.

യുധാജിത്ത് മരുമകനെയും സംഘത്തെയും യഥാവിധി സൽക്കരിച്ചു പരമപ്രീതരാക്കി. അനന്തരം അടുത്ത ദിവസംതന്നെ അവരേയും നിരവധി സൈന്യങ്ങളെ ചേർത്ത് ഗന്ധർവവിജയത്തിനായി അവരെയെല്ലാം അദ്ദേഹം അനുഗ്രഹിച്ചയച്ചു. ഭരതന്റെ വരവിനെക്കേട്ട് ക്രോധാകുലിതരായ ഗന്ധർവന്മാർ പെരുംപടക്കൂട്ടി അടരാടുന്നതിന്നണിനിരന്നു. ഭയങ്കരമായ ആ യുദ്ധം ഏഴുദിവസം നടന്നു. ജയമോ തോൽവിയോ ആർക്കുമുണ്ടായില്ല. വാൾപ്രയോഗവും വിൽപ്രയോഗവും വേൽച്ചാട്ടലും നിരന്തര

മായി നടന്നു. ഒടുവിൽ ഭരതന്റെ സംവൎത്തമെന്ന കാലാസ്ത്രത്തിന്റെ ദുൎദ്ധൎഷമായ ശക്തിനിമിത്തം ഗന്ധൎവ്വപ്പട മുഴുവനും ഭസ്മാവശിഷ്ടമായിത്തീൎന്നു. കണ്ണിമച്ചുതുറക്കുവാൻ വേണ്ടുന്ന സമയംകൊണ്ടു് മൂന്നുകോടിപ്പടയെയെല്ലാം കൊന്നൊടുക്കിയ ഭരതന്റെ അമിതപ്രഭാവത്തെപ്പററി വാനവരെല്ലാം പുകഴ്ത്തി. ശത്രുനിഗ്രഹം കഴിഞ്ഞയുടൻതന്നെ ഭരതൻ അതിവിശിഷ്ടമായ രണ്ടു വൻപുരം അവിടെ പണിചെയ്യിച്ചു. തക്ഷൻ പാൎപ്പാക്കിയ സ്ഥലത്തിന്നു തക്ഷശിലയെന്നും, പുഷ്കലന്റെ വാസസ്ഥലത്തിന്നു പുഷ്കലാവതമെന്നും പേരുകൾ പ്രസിദ്ധങ്ങളായി.

ഭരതൻ അയോദ്ധ്യയിൽവന്നു് രാമപാദങ്ങളിൽ ഭക്തിനമസ്കൃതിചെയ്തു. സോദരനാൽ നടത്തപ്പെട്ട ഗന്ധൎവ്വവിജയവും, രാജ്യപ്രതിഷ്ഠയും കേട്ടു് രഘുനാഥൻ അമന്ദാനന്ദമാൎന്നു.

അനന്തരം ഒരു ദിവസം രാമൻ ലക്ഷ്മണനെ വിളിച്ചിങ്ങനെ കല്പിച്ചു:— "ലക്ഷ്മണാ, നിന്റെ ഈ പുത്രന്മാരായ അംഗദനും ചന്ദ്രകേതുവും ധൎമ്മാസക്തരും, രാജ്യരക്ഷണനിപുണരുമാകുന്നു. ഇവരെ ഉടൻതന്നെ ദേശാധിപതികളായി വാഴിക്കണം. അതിന്നെവിടമാണു് നല്ലതെന്നു് നീതന്നെ പറയണം.

"വില്ലാളികൾ രമിക്കുമെട്ടായിടംപെട്ട രമ്യമായ്
രാജപീഡാശ്രമധ്വംസഹീനമായുള്ള ദേശമേ"

തിരഞ്ഞുപിടിക്കണം. യാതൊരുതരത്തിലും നമ്മുടെ നോട്ടം അസ്ഥാനത്തായി പോകയുമരുതു്."

അതനുസരിച്ച് കാരുപഥമെന്ന ദേശം അംഗദനും, ചന്ദ്രകാന്തനഗരം ചന്ദ്രകേതുവിനും ലക്ഷ്മണനാൽ നിർദ്ദിഷ്ടമായി. ഉടൻതന്നെ ഉണ്ണികളെ ആ രണ്ടുദേശങ്ങളുടെ അധിപതികളാക്കി വാഴിക്കയുംചെയ്തു. അനന്തരം ഭരതലക്ഷ്മണന്മാർ രാമപാദപരിസേവാപരരായിത്തന്നെ വാണു. സ്നേഹാമൃതനിമഗ്നരായ ആ മഹാവീരന്മാക്കു ദിവസം നിമിഷമെന്നപോലെ കഴിഞ്ഞുപോയി. സമ്പത്തും സമാധാനവും സംതൃപ്തിയും നാടെങ്ങും നടമാടി.

---

## അദ്ധ്യായം ൭.




സ്വർഗ്ഗാരോഹണം.

ദിവസങ്ങൾ പെട്ടെന്ന് പൊയ്ക്കൊണ്ടിരുന്നു. അന്ന് ഒരിക്കൽ ഒരു താപസൻ അയോദ്ധ്യാപുരിയുടെ ഗോപുരദ്വാരത്തിൽ ആഗതനായി. അവിടെ അമിതപരാക്രമിയും രാമാജ്ഞാപരനുമായ ലക്ഷ്മണൻ നില്ക്കുകയായിരുന്നു. താപസൻ ലക്ഷ്മണനോടു പറഞ്ഞു:—"ഞാൻ അടിയന്തിരമായി ഒരു കാര്യം പറയുന്നതിനുവേണ്ടി വന്നിരിക്കയാണ്. അതിതേജസ്വിയായ ഒരു മഹർഷിയുടെ സന്ദേശവും കൊണ്ടാണ് വന്നിരിക്കുന്നത്. എനിക്കുടൻതന്നെ മഹാരാജാവിനെ കാണേണ്ടിയിരിക്കുന്നു."

താപസന്റെ സമാഗമത്തെ ലക്ഷ്മണൻ ശ്രീരാമനോടു പറഞ്ഞു. അദ്ദേഹത്തിനെ കൂട്ടിക്കൊണ്ടു വരുന്നതിന് രാമൻ അനുവദിച്ചവിധം ലക്ഷ്മണൻ രാമസന്നിധിയിൽ ആ

താപസനെ നയിച്ചു. അർഘ്യാദിവിധികളെല്ലാം നടത്തി അദ്ദേഹത്തെ സ്വർണ്ണാസനത്തിലിരുത്തിയതിൽ പിന്നെ രാമചന്ദ്രൻ ചോദിച്ചു:—"മഹാത്മൻ, അവിടേയ്ക്കു സ്വാഗതം! അങ്ങൊരു ദൂതനായി വന്നിരിക്കയാണല്ലോ. സന്ദേശത്തെ കേൾപ്പാൻ ഞാനിതാ സശ്രദ്ധനായിരിക്കുന്നു."

താപസൻ—"ശരി; പറയാം. എന്നാൽ ആ മുനിയുടെ സന്ദേശം രഹസ്യമായിരിക്കേണ്ടതാകുന്നു. അതു് പറയുമ്പോൾ കേൾക്കുകയോ, നമ്മെ കാണുകയോ ചെയ്യുന്നവരെ അങ്ങു് വധിക്കണം. ഈ സത്യംചെയ്താലേ ആ സന്ദേശം പറവാൻ തരമുള്ളു. മുനീന്ദ്രന്റെ കല്പന അങ്ങനെയാണു്.



രാമൻ അതുവിധം സമ്മതിച്ചു്, ലക്ഷ്മണനോടരുളിച്ചെയ്തു:—"ലക്ഷ്മണാ, നീ പോയി ഗോപുരത്തിൽ കാവൽനില്ക്കുന്ന ശിപായിയെമാററി നീതന്നെ അവിടെ നില്ക്കണം. ഈ മുനി പറയുന്നതു് കേൾക്കുകയോ ഞങ്ങളെ ആ സമയം കാണുകയോ ചെയ്യുന്നവർ എന്നാൽ വധ്യരാകുന്നു. അതുകൊണ്ടവിടെ ജാഗ്രതയായി നില്ക്കുക."

ലക്ഷ്മണനെ പറഞ്ഞയച്ചു് മുനിവാക്യത്തെ കേൾപ്പാൻ രാമൻ അവധാനിയായിരുന്നു.

താപസൻ—"മഹാരാജാവേ, ഇനി ഞാൻ ഇവിടെ വരാനുള്ള കാരണം പറയാം. ബ്രഹ്മദേവന്റെ സന്ദേശഹാരിയും കാലനുമാകുന്നു ഞാൻ. ആ മഹാപ്രഭു അങ്ങയോടീവിധമാണു് കല്പിച്ചയച്ചിരിക്കുന്നതു്:—"ലോകരക്ഷ ചെയ്തുകൊള്ളാമെന്നാണല്ലോ അവിടുത്തെ പ്രതിജ്ഞ. ആ

ഷിയിൽ അങ്ങ് സർവ്വലോകത്തേയും മായയാൽ സംഹരിക്കയുണ്ടായി. എന്നിട്ട് സമുദ്രശായിയായി ഒന്നാമത്ത് അവിടുന്നു എന്നെ സൃഷ്ടിച്ചു. അനന്തനെയാണ് അങ്ങ് പിന്നീടു സൃഷ്ടിച്ചത്. മധുകൈടഭന്മാരുടെ മജ്ജാസ്ഥികൾകൊണ്ട് അവിടുന്നു മേദിനിയേയും നിർമ്മാണംചെയ്തു. പ്രജാസൃഷ്ടികർത്തൃത്വം പിന്നീടങ്ങ് എൻെറ ചുമതലയിലാക്കി വെച്ചു. എന്നാൽ രക്ഷാകർത്തൃത്വം വിഷ്ണുരൂപേണ കൈക്കൊണ്ടത് അങ്ങുതന്നെയാകുന്നു. രാവണവധത്തിനായും ദേവരക്ഷയ്ക്കായും അങ്ങു രാമനായി മന്നിൽ അവതരിച്ചു. എന്നാൽ, അങ്ങയുടെ നിശ്ചയമനുസരിച്ചുള്ള കാലം ഇതാ അവസാനിച്ചിരിക്കുന്നു. നാട്ടാരെ രക്ഷിക്കുന്നതിനും മററുമായി കുറേക്കാലംകൂടി വാഴണമെന്നാണ് ഇച്ഛയെങ്കിൽ അങ്ങനെയാവട്ടെ. അതല്ലാ, വിണ്ണവരൊത്ത് വാഴ്വാനാണു കരുതുന്നതെങ്കിൽ അതുമാകട്ടെ."

ബ്രഹ്മാവിൻെറ സന്ദേശമറിഞ്ഞ് സസ്മിതവദനനായ രാമചന്ദ്രൻ, "സന്തോഷമായി. ഞാൻ പിറന്നത് മൂന്നുലോകത്തേയ്ക്കും വേണ്ടിയാണ്. അങ്ങയുടെ നിശ്ചയമനുസരിച്ചു ഞാൻ പോന്നയിടത്തേയ്ക്കുതന്നെ വരുന്നതാം. ദേവകാര്യത്തിനായി ബ്രഹ്മൻെറ ചൊൽപടിക്കു നില്ക്കുകയെന്നതെൻെറ ധർമ്മമാണ്." എന്നാണ് മറുപടിയുരച്ചത്.

കാലനും രാമനും ഇവ്വിധം സംഭാഷണംചെയ്തുകൊണ്ടിരിക്കുന്ന സമയം ഗോപുരദ്വാരത്തിലും ഒരു സംഭാഷണം നടന്നു. കോപിഷ്ഠരിൽ അഗ്രേസരനും ശൈവാംശഭൂതനും മഹാതപസ്വിയും ആയ ദുർവ്വാസസ്സ് മഹർഷി രാമദർശനത്തിനായി ഗോപുരത്തിലെത്തി. അദ്ദേഹം ദ്വാരപാലനം ചെയ്തുനിന്നിരുന്ന ലക്ഷ്മണനോടു പറഞ്ഞു.—

ദുർവ്വാസാ—ലക്ഷ്മണാ, എനിക്ക് ഒട്ടും താമസിക്കാൻ തരമില്ല. ഉടൻ ശ്രീരാമനെക്കണ്ടു് തിരിയെപ്പോകണം.”

ലക്ഷ്മണൻ—“ഭഗവാനേ, കാൎയ്യം പറയൂ. എന്താണു് അവിടേയ്ക്കുവേണ്ടതു്? ജ്യേഷ്ഠനിപ്പോൾ ഒരു പ്രത്യേകപ്രവൃത്തിയിലേർപ്പെട്ടിരിക്കയാണു്. രണ്ടുനിമിഷം അവിടുന്നിവിടെ ക്ഷമിച്ചുനില്ക്കണം.”

അദ്ദേഹത്തിനു് അടക്കാനരുതാത്ത കോപമുണ്ടായി. തീപ്പൊരിചിതറുന്ന കണ്ണുമായി അദ്ദേഹം പറഞ്ഞു:—

“സൌമിത്രേ, ഇക്ഷണം നമ്മെ രാമനോടറിയിക്കനീ
സൌമിത്രേ, ഇക്ഷണം നമ്മെയറിയിക്കാതിരിക്കിലോ
രാജ്യത്തെ നിന്നെപ്പുരിയെശ്ശപിപ്പൻ രാമനേയുമേ
ഹേ സൌമിത്രേ, ഭരതനെ നിങ്ങൾതൻ മക്കളേയുമേ
ആളാകയില്ലഞാൻ കോപംവീണ്ടുമുള്ളിലടക്കുവാൻ.”

(വാ-രാ)

ആ മഹർഷിയുടെ തീവ്രരോഷണം പ്രവൃത്തിയിലും വരുവാൻ വിളംബമുണ്ടാകയില്ലെന്നു് ലക്ഷ്മണനറിഞ്ഞു. “താൻ മരിച്ചാലും നാടടക്കം മുടിക്കാൻ അനുവദിക്കയില്ല” യെന്നു് നിശ്ചയിച്ചു് മഹർഷിയെ സമാധാനപ്പെടുത്തിക്കൊണ്ടു് രാമന്റെ അരികേ ചെന്നു ദുർവ്വാസാവിന്റെ സമാഗമത്തെ വിധിപ്രേരിതനായ ലക്ഷ്മണൻ ബോധിപ്പിച്ചു. ആ ഉഗ്രതാപസനെ ക്ഷണേന കൂട്ടിക്കൊണ്ടുവരുന്നതിനായി രാമൻ നൽകിയ അനുജ്ഞയെച്ചൂടി സൌമിത്രി അദ്ദേഹത്തെ രാമസമക്ഷത്തിലാക്കി. അതിനു മുമ്പായിത്തന്നെ അന്തകൻ അവിടെ നിന്നു യാത്രപറഞ്ഞു പോവുകയും ചെയ്തിരുന്നു.

ഋഷി വന്നതിൻെറ കാരണം അർഘ്യപാദ്യാദിവിധികൾക്കുശേഷം രാമചന്ദ്രൻ ചോദിച്ചു.

ദുർവ്വാസാ—"ഞാനായിരം വത്സരത്തേക്കൊരു വ്രതമെടുത്തിരിക്കയായിരുന്നു. അതു ഇന്നത്തെക്കൊണ്ടു് അവസാനിച്ചു. അതു തന്നെ ഉചിതാശനത്തെ ഞാനിപ്പോൾ ആശിക്കുന്നു."

പരമസന്തുഷ്ടനായ രാമഭദ്രൻ മുനിക്കാവശ്യമുള്ള ഭോജ്യപേയാദികൾ പ്രദാനംചെയ്തു. അതെല്ലാം കഴിച്ചു സംതൃപ്തനായ മുനി രാമനെ അനുഗ്രഹിച്ചു സ്വാശ്രമത്തിലേയ്ക്കു പോയി.

മഹർഷി പോയതിനുശേഷമാണു് രാമനു് കാലനോടുചെയ്തിരുന്ന സത്യത്തെപ്പററി സ്മരണയുണ്ടായതു്. അദ്ദേഹത്തിൻെറ ഹൃദയം വ്യസനാധിക്യംകൊണ്ടു പരവശമായി. ഘോരഘോരമായ ആ സത്യം അദ്ദേഹത്തിൻെറ ഹൃദയം പിളർന്നു. ഉള്ളുനീറി മുഖം ചായ്ച്ചു് ഒന്നും ചെയ്വാനാളാവാതെ രാമനിരിപ്പായി. എന്നാൽ, കാലൻ പറഞ്ഞ വാക്യങ്ങളുടെ ഓർമ്മയുണ്ടായപ്പോൾ അദ്ദേഹത്തിനു് അതു നിസ്സാരമായി തോന്നാതെയുമിരുന്നില്ല.

ഗ്രസ്തചന്ദ്രനെപ്പോലെ മാലാണ്ടു് തലകുമ്പിട്ടിരിക്കുന്ന അഗ്രജനെക്കണ്ടു് ലക്ഷ്മണൻ ചോദിച്ചു:—"അവിടുന്നു് എന്നെച്ചൊല്ലി വ്യസനിക്കാതിരിക്കാൻ ഞാൻ പ്രത്യേകം അപേക്ഷിക്കുന്നു. ഇത്തരമൊരു കാലഗതിയുണ്ടായതു് പൂർവ്വകർമ്മബന്ധമെന്നേ പറയാനുള്ളു. സത്യസംരക്ഷണത്തിനുവേണ്ടി അവിടുന്നു എന്നെ ഉപേക്ഷിക്കതന്നെവേണം. സത്യം തെററിപ്പോയാൽ നരകപാതമാണുണ്ടാവുക.

അവിടേയ്ക്കു് അടിയനിൽ പ്രീതിയും കരുണയും ഉണ്ടെങ്കിൽ ഞാനവിടേയ്ക്കു് അനുഗ്രാഹ്യനെങ്കിൽ ധർമ്മരക്ഷയ്ക്കുവേണ്ടി എന്നെത്തന്നെ നിസ്സംശയം ത്യജിക്കതന്നെവേണം.”

ലക്ഷ്മണന്റെ നിർബ്ബന്ധപൂർവ്വമായ ധർമ്മപരതകണ്ടു മനം കലങ്ങിയ രഘുരാജാവു് ഉടൻ മന്ത്രിമാരെയും പുരോഹിതന്മാരെയും വരുത്തി ഉണ്ടായ സംഭവമത്രയുംസവിസ്തരം പ്രതിപാദിച്ചു. അതുകേട്ട അവരെല്ലാം കേവലം മൂകരായി ഇരുന്നതല്ലാതെ ഒരക്ഷരംപോലും ഉരിയാടാൻ തീരെ ശക്തരായില്ല. അനന്തരം വസിഷ്ഠൻ പറഞ്ഞു:—

സത്വരം സൌമിത്രിയെവധിച്ചു പാലിക്കനീ
സത്യത്തെ, യല്ലെന്നാകിൽ മറ്റും ധർമ്മമെല്ലാം
ധർമ്മനാശത്താൽ ഐശ്വര്യവും മുടിഞ്ഞുപോം!
നിർമ്മലൻ ദശരഥൻ നിന്നുടെ താതൻ മുന്നം
പുത്രസ്നേഹത്തെ യുപേക്ഷിച്ചുപാലിച്ചാനല്ലോ
സത്യത്തെ, യതുമൂലം തനിക്കു ദുഃഖത്തിനായ്
മൃത്യുവന്നതും പുനരെന്നു ധരിക്കനീ
പൃഥ്വീപാലന്മാരായാൽ സത്യത്തെ രക്ഷിക്കേണം.
പുത്രദാരാർത്ഥാദികളോടുവേർപെട്ടിടാതെ
ഇത്രിലോകത്തിലാരുമില്ലെന്നു ധരിച്ചാലും,
സോദരസ്നേഹം തവ പാരമുണ്ടെറിഞ്ഞുതാൻ
സാദരമെന്നാകിലും സത്യത്തെ രക്ഷിക്കണം.”

വസിഷ്ഠന്റെ വാക്യത്തെ ബഹുമാന്യരായ മറ്റെല്ലാ സഭ്യരും അനുവദിച്ചുപറഞ്ഞു. തൽക്ഷണംതന്നെ ശ്രീരാമൻ ലക്ഷ്മണനെനോക്കി, “ലക്ഷ്മണ, ധർമ്മസംസ്ഥാപ

നത്തിന്നായി ഞാനിതാനിന്നെയിന്ന് ഉപേക്ഷിച്ചിരിക്കുന്നു. സത്തമന്മാരായവൎക്ക് ത്യാഗനിഗ്രഹങ്ങൾ സമാനങ്ങളാണെന്നാണ് ധൎമ്മസിദ്ധാന്തം." എന്ന് കല്പിച്ചു.

രാമന്റെ ആജ്ഞ കേട്ടുകൊണ്ട താമസമേ ഉണ്ടായുള്ളു. നീർചിന്നിയ കണ്ണുമായി ലക്ഷ്മണൻ തന്റെപുരത്തെ ഒന്നു തിരിഞ്ഞുനോക്കകൂടി ചെയ്യാതെ യാത്രതിരിച്ചു. സരയൂതീരത്തിൽച്ചെന്ന് ആചമിച്ച് അഞ്ജലികൂട്ടി ശ്രോതോവേഗത്തെപ്പോലും നിരോധിച്ച് ശ്വാസഗതിയെ അടക്കി നിൽപ്പായി. അപ്സരസ്ത്രീകളും ഇന്ദ്രനും മറ്റു ചില ദേവന്മാരും മുനിമാരും ആ നവയോഗിയുടെ മൌലിയിൽ പൂമഴചൊരിയശേഷം ഒരുവരും കാണാതെ ഉടലോടുകൂടിത്തന്നെ ലക്ഷ്മണനെയുംകൊണ്ടു സ്വൎഗ്ഗംപൂകി. വിഷ്ണുവിന്റെ ചതുൎത്ഥാംശംവന്നതുകണ്ടു ദേവന്മാരും മുനികളുമെല്ലാം ആഹ്ലാദഭരിതരായി.

ലക്ഷ്മണപരിത്യാഗത്തിനുശേഷം ശോകാൎത്തനായ രാമചന്ദ്രൻ പുരോഹിതാമാത്യപൌരപ്രധാനികളെ മുൻനിൎത്തി കല്പിച്ചു:—"ധൎമ്മിഷ്ഠനും വീരനുമായ ഭരതനെ ഞാനിന്നു രാജാവായി അഭിഷേകംചെയ്യാൻ തീൎച്ചയാക്കിയിരിക്കുന്നു. എനിക്കിനി വനവാസത്തിന്നു പോകേണ്ട കാലമായിരിക്കുന്നു. അഭിഷേകത്തിന്നു വേണ്ടപ്പെട്ട സൎവ്വസംഭാരങ്ങളും ഉടനടി സന്നദ്ധമാക്കണം. ലക്ഷ്മണന്റെ വഴിയെതന്നെ ഞാനും പോകയാണ്."

തങ്ങളുടെ പ്രാണനെ ഉരിച്ചെടുക്കുന്നപോലുള്ള ആ രാമവാക്യത്തെക്കേട്ട് പ്രജകളെല്ലാം വല്ലാതൊരു അമ്പരപ്പിലായി. ഭരതനാകട്ടെ രാജ്യംവേണ്ടെന്നുതന്നെ പറ

യാം. ഇടറിയ ഒരു സ്വരത്തിൽ അദ്ദേഹം പറഞ്ഞു:— "മഹാരാജാവേ, എനിക്ക് രാജ്യത്തെപ്പററി യാതൊരാശയുമില്ല. ഞാനിപ്പറയുന്നതു സത്യമാകുന്നു. ഈ നില്ക്കുന്ന കുശലവന്മാരെവേണം അങ്ങ് വാഴിക്കുവാൻ. കുശനെ കോസലേശനായും ലവനെ ഉത്തരദിശാപതിയായും അഭിഷേകം ചെയ്യണം. ഉടൻതന്നെ ശത്രുഘ്നന്റെ അരികിലേയ്ക്കു ദൂതന്മാരെ നിയോഗിക്കണം. നാമൊരുമിച്ചു വനവാസത്തിനു പോവുകയാണെന്ന വർത്തമാനം അവരവിടെച്ചെന്നു പറയട്ടെ."

ഭരതന്റെ വാക്കുകേട്ടും, ദുഃഖത്താൽകൊണ്ട് തലചായ്ച്ചുനിന്ന പൌരരെ കണ്ടും വസിഷ്ഠൻ ഇങ്ങനെയോതി:—"രാഘവാ, അങ്ങ് ഈ നില്ക്കുന്ന പ്രജകളെ കണ്ടുവല്ലോ. അവരോടു ചോദിച്ചു് അഭിമതം എന്താണെന്ന് അറിഞ്ഞശേഷം വേണ്ടതുചെയ്യാനപേക്ഷ."

വസിഷ്ഠശാസനപ്രകാരം, "ഞാനെന്തുവേണം" എന്നു രാമൻ എല്ലാ പൌരന്മാരോടും ചോദിച്ചു. അവരതിനിങ്ങനെ പ്രത്യുത്തരിച്ചു:—"മഹാരാജാവേ, അങ്ങയുടെ പിന്നാലെതന്നെ ഞങ്ങളും പോരാനനുവദിക്കണം."

"പൌരരിൽ സ്നേഹമുണ്ടെങ്കി-
ലവരെ സ്നേഹമിരിക്കുകിൽ
സപുത്രദാരർ സന്മാർഗ്ഗ
ഞങ്ങളുംപോരട്ടെ രാഘവ!
തപോവനത്തിൽ, ദുർഗ്ഗങ്ങളിൽ,
കടലിൽ, പുഴയിങ്കലോ,
ഞങ്ങളും ത്യാജ്യരല്ലെങ്കിൽ
കൊണ്ടുപോകീടുമുറവുമേ.

ഇന്നുഞങ്ങൾക്കു നൽപ്രീതി-
യിന്നുഞങ്ങൾക്കു നൽവരം
ഞങ്ങൾക്കുൾപ്രീതിയുണ്ടെന്നാ-
മങ്ങെപ്പിന്തുടരാൻ നൃപ!"

(വാ-രാ)

പൌരന്മാരുടെ കൌതുകത്തെ രാമചന്ദ്രൻ ഭംഗപ്പെടുത്തിയില്ല. അദ്ദേഹമതു് പൂർണ്ണമായി സമ്മതിക്കതന്നെ ചെയ്തു. പൂർവ്വനിശ്ചയാനുസരണേന കുശലവന്മാരെ കോസലത്തിലും ഉത്തരദിക്കിലും അധിപതികളാക്കി അഭിഷേകം കഴിച്ചു. ആ പൊന്നുണ്ണികളെ മടിയിലിരുത്തി ശിരസ്സിൽ മുകൎന്നു് അനവധി സമ്മാനങ്ങളോടും ചതുരംഗവാഹിനിയോടുംകൂടി അതാതു പുരികളിൽതന്നെ വാഴിക്കയും ചെയ്തു. അനന്തരം ശത്രുഘ്നന്റെ അരികിലേയ്ക്കു ദൂതന്മാരെയും നിയോഗിച്ചു.

അലസന്മാരല്ലാത്ത ദൂതന്മാർ അതിവേഗത്തിൽ യാത്ര ചെയ്തു് മധുരയിൽചെന്നു്, അയോദ്ധ്യയിലെ സംഭവങ്ങളൊന്നും വിടാതെ ശത്രുഘ്നനെ ബോധിപ്പിച്ചു. ലക്ഷ്മണത്യാഗം, രാമപ്രതിജ്ഞ, കുശലവാഭിഷേകം, പൌരാനുഗമനം എന്നിവയെല്ലാംകേട്ടു് അത്യുഗ്രമായ സ്ഥിതിഗതിയെപ്പറ്റി ചിന്തിച്ചു് ആ മഹാരഥന്റെ മനംവെന്തു വെണ്ണീറടിഞ്ഞു. വേഗത്തിൽ ശത്രുഘ്നൻ പൌരരെയും [illegible] മറ്റും വരുത്തി വർത്തമാനമെല്ലാംപറഞ്ഞു്, താനും സഹോദരന്മാരോടുകൂടി യാത്രചെയ്വാൻ നിശ്ചയിച്ചിരിക്കുന്ന വിവരം ധരിപ്പിച്ചു. സുബാഹുവെന്ന മൂത്തപുത്രനെ മധുരയിലും, ശത്രുഘാതിയെ വിദിശാരാജ്യത്തിലും വാഴിക്കാനും അദ്ദേഹം നിശ്ചയപ്പെടുത്തി, ഉദ്ദേശംപോലെ

യൊക്കെ അന്നുതന്നെ നടത്തിയശേഷം ശത്രുഘ്നൻ ഒററക്കുതിരമേറി അയോദ്ധ്യയിലേയ്ക്കു പോരികയും ചെയ്തു.

ജ്വലദഗ്നിപോലെ മുനിസേവിതനായി വാഴുന്ന രാമന്റെ സന്നിധിയിൽവന്ന് കൈകൂപ്പിക്കൊണ്ട് ആ ധർമ്മവീരൻ പറയുകയാണ്:—"മഹാത്മൻ, പുത്രർക്കായി ഞാൻ രാജ്യം പകുത്തുകൊടുത്താണു പോന്നിരിക്കുന്നത്. അങ്ങയെ പിൻതുടരാൻ ഞാൻ തീർച്ചപ്പെടുത്തിയിരിക്കുന്നു. എന്റെ ആശയ്ക്കു് അവിടുന്നു വിഘ്നകാരിയാകയില്ലെന്നു ഞാൻ വിശ്വസിക്കുന്നു.

ശത്രുഘ്നന്റെ ദൃഢബുദ്ധിയെ കേട്ട് 'അങ്ങിനെതന്നെ'യെന്നു രാഘവൻ സമ്മതിച്ചു. അപ്പോഴേയ്ക്കും അനവധി വാനരന്മാരും ഋക്ഷരും അവിടെ കൂട്ടംകൂട്ടമായി വന്നുകൂടി. രാമനോടുകൂടി വിണ്ണേറുവാൻവന്നവരാണവരെല്ലാം. ദേവർഷിഗന്ധർവാദികളും ആ സംഘത്തിലുണ്ടായിരുന്നു. സുഗ്രീവാദ്യരായ വാനരരെല്ലാം അനുയാനത്തിന്നു രാമനോടനുവാദം ചോദിക്കയും രാമനതു സംവദിക്കുകയും ചെയ്തു. ആ അനുവാദംതന്നെ ഋക്ഷന്മാർക്കും രാമൻ നൽകി. അനന്തരം വിഭീഷണനോട്", "പ്രജകളുള്ളിടത്തോളംകാലം—സൂര്യചന്ദ്രന്മാരും ഭൂമിയുമുള്ളിടത്തോളംകാലം—എന്റെ ചരിത്രം ലോകം ബഹുമാനിക്കുന്നിടത്തോളംകാലം—മുഴുവൻ നീ ലങ്ക ഭരിച്ചു സുഖമായി വാഴേണ്ടതാണ്". ധർമ്മരീതിക്കു പ്രജാരക്ഷണം നടത്തുകയും, ഇക്ഷ്വാകുകുലദൈവതത്തെ പൂജിക്കയും ചെയ്യുക" എന്നരുളിച്ചെയ്തു.

വിഭീഷണൻ നതശിരസ്കനായി ആ കല്പനകേട്ടു. പിന്നീടു രാമൻ മാരുതിയെ വിളിച്ചു പറഞ്ഞു:—"നീ ഇപ്പോഴും ജീവത്യാഗത്തിനായി മുതിരരുതു്. രാമചരിതം ലോകത്തിൽ നിലനില്ക്കുന്നിടത്തോളംകാലം എന്റെ വാക്യത്തെ പ്രമാണമാക്കി നീ ജീവിക്കണം." ഹനുമാൻ തലകുനിച്ചു് അതേററുപറഞ്ഞു. പിന്നെ ജാംബവാനോടും മൈന്ദദ്വിവിദന്മാരോടും "കല്പാവസാനംവരെ" ഇരിക്കാൻ അദ്ദേഹം ആജ്ഞാപിച്ചു. ബാക്കിയുള്ള സകലരോടും തന്റെകൂടെ പോന്നുകൊള്ളുന്നതിനും അനുവദിച്ചു.

അടുത്തദിവസം പുലർച്ചെപ്പുറപ്പാടോടുകൂടി എല്ലാവരും ഉണർന്നെഴുന്നേററു് സ്നാനാദിവിധികളെല്ലാം ചെയ്തശേഷം മഹാപ്രസ്ഥാനത്തിനു സന്നദ്ധരായി. രാമൻ ആജ്ഞാപിച്ചു:—

"ദിവ്യാഗ്നിഹോത്രവുംകൊണ്ടു
മുൻനടക്കട്ടെ ബ്രാഹ്മണർ
മഹാപഥത്തിൽ ശോഭിക്കും
വാജപേയാതപത്രവും."

മഹാപ്രസ്ഥാനോചിതങ്ങളായ സർവ്വവിധികളും വസിഷ്ഠൻ ഉടൻതന്നെ നടത്തി. അനന്തരം നേരിയൊരു വസ്ത്രം ചുററി ബ്രഹ്മരോചനംപൂണ്ടു്, അംഗുലികളിൽ ദർഭചേ[illegible]ച്ചിട്ടു നിർദ്ദ്വന്ദ്വനായി നിസ്പൃഹനായി സൂര്യപ്രഭനായ രാമദേവൻ ആ ഗേഹംവിട്ടിറങ്ങിപ്പോയി.

"താമരതൻകണ്ണിലെന്തി സ്മിതംചെയ്തു
രാമന്റെ ദക്ഷിണഭാഗത്തു ലക്ഷ്മിയും

വാമഭാഗത്തിന്നാൾ ശ്രീമഹാദേവിയും
സാമോദമാദ്യവസായഗ്രഹങ്ങളും
വിപ്രവേഷേണ ഗായത്രിയോങ്കാരങ്ങൾ
സുപ്രസന്നവഷൾക്കാരവുമങ്ങനെ,
യോഗ്യരാംമാമുനിഭൂസുരന്മാർകളും
സ്വർഗ്ഗവാതിൽ തുറന്നാനെത്തുടർന്നുപോയ്,
ശുദ്ധാന്തനാരികൾ, ദാസികൾ, കുട്ടികൾ
വൃദ്ധരെന്നിങ്ങനെ യേവരുംപോയിനാർ,
ധീമാൻഭരതനും ശത്രുഘ്നനും നിജ-
പ്രേമദാരങ്ങളോടൊത്തു നടക്കയായ്.
പുത്രഭൃത്യാദികളൊത്തുപൗരാവലി
പിൻതിരിഞ്ഞൂ രാമചന്ദ്രനാം നാഥനെ.
വാനരരാക്ഷസഗോപക്ഷിവൃന്ദവും
മാനസാനന്ദേന പിൻതുടർന്നൂദ്രുതം.”

(സ്വഗതം)

എന്തിനധികംപറയുന്നു!!
“ജീവനുള്ളതൊന്നുമേ ചെറുതുംകാണാനാകുന്നിലയോദ്ധ്യയിൽ
തിര്യക്കുകളുമൊട്ടുക്ക പിന്തുടർന്നിതുരാമനെ.”

(വാല്മീ)

ആ വലിയ സംഘം മന്ദമന്ദം നടന്ന് അയോദ്ധ്യവിട്ട് ഒരു കാതം വഴികടന്നുപോയി. അവിടെനിന്ന് അല്പമൊന്ന് പടിഞ്ഞാറോട്ടു തിരിഞ്ഞസമയം പുണ്യജലം നിറഞ്ഞ സരയൂനദി കാണപ്പെട്ടു. അനുയാത്രികപരിവൃതനായ രാമചന്ദ്രൻ ആ പുണ്യനദിയുടെ കരയിൽ ചെന്ന് അതിന്റെ പ്രവാഹരാമണീയകത്തെ നോക്കി കൺകുളിർത്ത് നിലകൊണ്ടു. അനന്തരം മുനീശ്വരസമേതനായ പിതാമഹൻ അ

വിടെ വന്നെത്തി. ദിവ്യവിമാനങ്ങൾ ആകാശമണ്ഡലത്തിൽ നിരന്നു. ദിവ്യതേജോനിരകൊണ്ടു് അന്തരിക്ഷം ജ്യോതിർമ്മയമായിച്ചമഞ്ഞു. സുരഭിലമായ ഒരു പൂന്തെന്നൽ സുഖകരമാംവണ്ണം വീശി. വാനവരാൽ ചൊരിയപ്പെട്ട പൂനിര പച്ഛതാകൃതിയിൽ ദർശിക്കപ്പെട്ടു. അപ്സരോവൃന്ദം ഗാനാലാപം ചെയ്തു. ദിവ്യപ്പെരുമ്പറയുടെ തുമുലനിനാദം ദിക്കെങ്ങും മുഴങ്ങി. തൽക്ഷണം സരയൂനദിയിലേയ്ക്കു് കുതിച്ചുചാടാനായി രാമനൊരുങ്ങുന്നതുകണ്ടു് ബ്രഹ്മദേവൻ പറഞ്ഞു:—

"വിഷ്ണോ, വരിക ഭദ്രം തേ
ഭാഗ്യാൽ നീ വന്നു രാഘവ!
ദേവശ്രീ സോദരന്മാരായ്
സ്വന്തം മെയ്യാണ്ടുകൊൾക നീ.
ഇച്ഛിപ്പതേതോ, സ്വന്തംമെ-
യ്യാണ്ടുകൊൾക മഹാഭുജ!
തേജസ്സിൻ വൈഷ്ണവമതോ,
ശാശ്വതബ്രഹ്മരൂപമോ,
ലോകത്തിൻഗതി നീ ദേവ!
നിന്നെയാരുമറിഞ്ഞിടാ
പണ്ടു നീ വേട്ടൊരു നെടും
കണ്ണാളാം മായയെന്നിയേ
അചിന്ത്യമായജരമാം
നിത്യമാംഭൂതമാണു നീ
ഇച്ഛിക്കും സ്വന്തമെയ്യാണ്ടു-
കൊൾക താൻ താൻ മഹാദ്യുതേ!"

(വാ—രാ)

പിതാമഹോക്തിയെ ബഹുമാനിച്ചു് ശ്രീരാമൻ സോദരസമേതനായി ഉടൻതന്നെ വിഷ്ണുതേജസ്സിൽ നിലീനനായി. ദേവകളെല്ലാവരും അദ്ദേഹത്തെ പരിപൂജിച്ചു. പാപരഹിതമായിത്തീൎന്ന സ്വൎഗ്ഗലോകം സന്തോഷനിമഗ്നമായി. വിഷ്ണുരൂപിയായ രഘുനാഥൻ അനന്തരം ബ്രഹ്മാവിനോടരുളിച്ചെയ്തു:—"ഈ നില്ക്കുന്ന സകലജീവജാലങ്ങൾക്കും ഉടൻതന്നെ ഒരു പുതിയ ലോകം നിശ്ചയിക്കണം. സുധീരരായ ഇവർ സ്നേഹശക്തിയുടെ പ്രേരണനിമിത്തം എന്നെ പിൻതുടൎന്നുവരാണു്. ഭക്തരും എനിക്കുവേണ്ടി ശരീരത്യാഗം ചെയ്യുന്നവരുമാണിവർ."

ബ്രഹ്മാ —"ഇവരെല്ലാം സന്താനകമെന്നു് പേരായ ലോകത്തെ പ്രാപിക്കും. കേവലമൊരു തിൎയ്യക്കായാലും ഭവദീയസ്മരണയിൽ ലയിച്ചു് പ്രാണൻവിടുന്നപക്ഷം അലോകത്തെത്തന്നെ പ്രാപിക്കാതിരിക്കയില്ല.

ഏതേതു് ദേവയോനികളിൽ നിന്നാണോ വാനരന്മാർ മന്നിൽ പിറന്നതു് അവരെല്ലാം അതാതു് പദങ്ങളിൽത്തന്നെ ചെന്നുചേൎന്നു. സുഗ്രീവൻ നേരെ ആദിത്യമണ്ഡലത്തിൽ മറഞ്ഞു. മററു വാനരന്മാർ സരയൂസലിലത്തിലിറങ്ങിമുങ്ങി. ഭൗതികമായ ദേഹം വെടിഞ്ഞു് അവർ വിമാനമാരോ വിണ്ണേറി. അവർ ദേവലോകാതിഥികളായിത്തീൎന്നു. അതെല്ലാംകണ്ടു് കരൾകുളിൎത്ത രാമചന്ദ്രൻ ശ്രീഭൂപരീതനായി വൈകുണ്ഠം പൂകുകയും ചെയ്തു.